# രസികരഞ്ജിനി

൧൦൭൯ ചിങ്ങം

പുസ്തകം ൨ ലക്കം ൧

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞൎക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി



# രസികരഞ്ജിനി

## പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാര്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലൊ ലക്കൃങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.



എന്ന്

കോവിലകം<br>എറണാകുളം } രസികരഞ്ജിനി ഉടമസ്ഥൻ,<br>*RAMA VURMA,*<br>13th Prince of Cochin.

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുതൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാര്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. വ.

# സംഗതിവിവരം





വിദ്യാവിനോദിനി അച്ചുകൂടം

# രസികരഞ്ജിനി

ഫാവ്യ

പുസ്തകം ൧ ചിങ്ങമാസം ലക്കം ൧

## മംഗളം.

മൈക്കോപ്പാം പാൎവ്വതീദേവ്യും മകനുടെ മസ്തികാക്കുമ്പിലുള്ളോരു മന്നിൻ-
നേൎക്കാടിച്ചെല്ലുമാമൽപ്പനിമലമകളെത്തോളിലേറുന്ന സിംഹം
വാക്കാരോന്നായ്യുളവും കരയാടഗജവും ഗംഗയും തമ്മിലീ,ന-
ട്ട്യോടുണ്ടാം കുടുംബക്കരപ്പിശകുകളടക്കുന്ന സാംബൻ സഹായം

വള്ളത്തോൾ നാരായണമേനോൻ.

# പ്രസ്താവന.



ശൈശവകാലത്തിൽ പ്രസിദ്ധിയുണ്ടാകുവാൻ കൌതുകം മാത്രം മതി. കൌതുകമുള്ള ശിശുവിനെ കാണികൾ കൊണ്ടാടുക പതിവാണല്ലോ. ജന്മസിദ്ധമായ ഈ ഗുണംകൊണ്ടു കേൾവി സമ്പാദിച്ച ശിശു കൌമാരം മുതൽ കീൎത്തിക്കു പാത്രമാകേണമെങ്കിൽ തന്റേതു കൊണ്ടു നേടേണ്ടതായ മററു ചില ഗുണങ്ങളും അവ[illegible]ണ്ട്. ഈ ഗുണങ്ങൾ സദുപദേശംകൊണ്ടും അഭ്യാസബലംകൊണ്ടും അല്ലാതെ മററുപ്രകാരത്തിൽ കിട്ടത്തക്കതല്ല. വിദ്യാധനസമ്പന്നന്മാരാ

യ പലരും ഏകയോഗക്ഷേമമായി കഴിഞ്ഞുവരുന്ന തറവാട്ടിൽ കാണാൻ കൊതിച്ചുണ്ടായ സന്താനത്തിന്റെ അഭ്യുദയത്തിന്നുവേണ്ടി കുടുംബത്തോടുകൂടി ശ്രദ്ധിക്കുവാൻ ഇടവരുന്നതായാൽ പക്ഷെ ഈ ഗുണലാഭത്തിന്നായി മറെറാരിടം തേടാതെ കഴിയും. ധനം ചുരുങ്ങിയ തറവാട്ടിൽ സന്താനം വൎദ്ധിക്കുകയും ദാരിദ്ര്യം കൂടിയേറുകയും ചെയ്താൽ പിന്നത്തെ പുറപ്പാടു മട്ടുമാറീട്ടാണ്. മലയാളകുടുംബങ്ങളിൽ ഭാഗം നിയമംകൊണ്ടു വിധിച്ചിട്ടില്ലെങ്കിലും ദാരിദ്ര്യംകൊണ്ടു ഭാഗിക്കാത്ത തറവാടുകൾ നൂററിൽ ഒന്നൊ രണ്ടൊ കണ്ടാൽ ഭാഗ്യം. താവഴി പിരിഞ്ഞാൽ 'തൻപിള്ള പൊൻപിള്ള' എന്നാണല്ലൊ കണ്ടുവരുന്നത്. ഈ നിയമമില്ലാത്ത നടവടി മലയാളകുടുംബങ്ങളെ മാത്രമല്ല മലയാളപത്രങ്ങളേയും ബാധിച്ചുതുടങ്ങി. ഈ ബാധയെക്കുറിച്ചു വിസ്തരിക്കുവാൻ ഞങ്ങൾ തുനിയുന്നില്ല. പൂൎവ്വസ്വത്തില്ലാത്ത കേരളകുടുംബത്തിൽ പത്രസന്താനം വൎദ്ധിച്ചു താവഴി പിരിയുന്നതുകൊണ്ടു നിത്യത്തക്കു ഞെരുക്കം നേരിടുകയാണ് വന്നുകൂടുന്നത് എന്നുള്ള വാസ്തവം ഞങ്ങൾ മറച്ചുവെക്കാനും ഭാവമില്ല. സ്വയാൎജ്ജിതംകൊണ്ടും ഉററ മിത്രങ്ങളുടെ സഹായംകൊണ്ടും കാലക്ഷേപത്തിന്നു വക മതിയാവാതെ കഷ്ടിക്കുന്ന പത്രസന്താനങ്ങളിൽ രസികരഞ്ജിനിയും ഉൾപ്പെടുകയില്ലെന്നു ഞങ്ങൾ പറയുന്നില്ല. രഞ്ജിനിയുടെ അരിഷ്ടസ്ഥാനത്തു നില്ക്കുന്ന ഗ്രഹം ഉച്ചയായിട്ടില്ലെന്ന് അതിന്റെ ഭൂതകാലത്തെ ഗണിക്കുമ്പോൾ കാണുന്നതു ഭാഗ്യവാഹികൾക്ക് ഒരു സമാധാനം തന്നെ. ഈ മാസികയുടെ ആവിർഭാവം മുതൽ കൎമ്മസമുച്ചയങ്ങളെക്കൊണ്ട് ഇതിനെ ഈ നിലയിലെത്തിക്കുവാൻ യത്നിച്ചിട്ടുള്ള പത്രസുഹൃത്തുക്കളോടു ഞങ്ങളുടെ നിൎവ്യാജമായ കൃതജ്ഞതയുടെ സ്വല്പസൂചനപോലും രേഖപ്പെടുത്തിക്കാണിപ്പാൻ ഞങ്ങൾ ശക്തന്മാരല്ലാത്തതുകൊണ്ടു 'വന്ദനം' എന്ന മൂന്നക്ഷരം മാത്രമെ അതിലേക്കുവേണ്ടി കുറിക്കുന്നുള്ളു. പത്രസുഹൃത്തുക്കളുടെ പ്രത്യേകദൃഷ്ടികൊണ്ടു രഞ്ജിനിയുടെ ശൈശവാവസ്ഥ പറയത്തക്ക അരിഷ്ടങ്ങളൊന്നും കൂടാതെ കഴിഞ്ഞുകൂടിയ സ്ഥിതിക്ക് കൌമാരദശയും ശിക്ഷാപാടവമുള്ള പണ്ഡിതമ്മന്യന്മാരുടെ സന്നിധാനംകൊണ്ടു ശോഭിക്കുമെന്നും കരുതി സദുപദേശത്തിന്നായി ഇതാ ഇതിനെ അഞ്ചാമത്തെ വയസ്സിൽ സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

രഞ്ജിനിയുടെ ആയവ്യയത്തെപ്പററി ഞങ്ങൾക്കാക്ഷേപമില്ല. അത് ഏതു നിലയിലായാലും ഞങ്ങളുടെ ഉദ്ദേശസിദ്ധിക്കു ഒരു തടസ്ഥമായിത്തീരുന്നതല്ല. എന്നാൽ, ഞങ്ങളുടെ കൃതാൎത്ഥതക്ക് അധിഷ്ഠാനദേവതകളാക്കി കല്പിച്ചുവരുന്നവരിൽ ചിലർ പത്രാന്തരകൃത്യംകൊണ്ടോ കൃത്യാന്തരഗൌരവംകൊണ്ടോ കഴിഞ്ഞ കൊല്ലത്തിൽ രഞ്ജിനിയെ തീരേ വിസ്മരിക്കുകയാണ് ചെയ്തിട്ടുള്ളത്. 'മാന്യലേഖകന്മാരുടെ സംഖ്യ കറുത്ത പക്ഷത്തിലെ ചന്ദ്രനെ അനുകരിച്ചു കാണുന്നു' എന്നു കഴിഞ്ഞ പ്രസ്താവനയിൽ പ്രസ്താവിക്കേണ്ടിവന്നു. ഇക്കുറി കറുത്ത വാവുനാളത്തെ ചന്ദ്രൻ എന്നു ഭേദപ്പെടുത്തുവാനിടവരുത്തിയതു ശോചനീയംതന്നെ. ഗദ്യപദ്യക്കളരിയിൽ പയററുന്ന കുട്ടിത്തരക്കാരുടെ ചൊല്ലിയാട്ടത്തിന്നിടക്കു ആദ്യവസാനക്കാരന്റെ മനോധൎമ്മം രംഗസ്ഥിതജനങ്ങൾക്കു ഉന്മേഷജനകമാണെന്നു പറയേണ്ടതില്ല.

മലയാളത്തിൽ എഴുതാവുന്നവർ ചിലരും എഴുതിയാൽ നന്നാകുന്നതു ചിലതും മാത്രമാണ്. കഠിനവിഷയങ്ങളെ സുഗമമായ വഴിക്കു മനസ്സിലാക്കുവാൻ വിഷയവിവേചനം ചെയ്തു സത്തെടുത്തു നിറംപിടിപ്പിച്ചു ആസ്വാദിക്കത്തക്ക രീതിൽ മനോധൎമ്മത്തോടുകൂടി എഴുതീട്ടുള്ള ലേഖനങ്ങളെക്കൊണ്ടാണല്ലോ ഒരു മാസികക്കു പ്രസിദ്ധിയും പ്രചാരവുമുണ്ടാകുന്നത്. പത്രാധിപർ എത്രതന്നെ സമൎത്ഥനായിരുന്നാലും നാലു വിഷയങ്ങളെപ്പററി ഒരാൾ എഴുതുന്നതും വിവിധവിഷയങ്ങളിൽ പാടവമുള്ള നാലു പേർ ഓരോ വിഷയത്തെ പ്രതിപാദിക്കുന്നതും തമ്മിൽ അജഗജാന്തരമുണ്ട്. ഈ അഭിപ്രായം രഞ്ജിനിയുടെ ആവിൎഭാവത്തിന്നു മുമ്പുതന്നെ ഞങ്ങൾക്കുണ്ടായിരുന്നതുകൊണ്ടാണ് പേരുകേട്ട മാന്യലേഖകന്മാരോടു സഹായം ആവശ്യപ്പെട്ടനുവദിപ്പിച്ചിട്ടുള്ളത്.

എന്തിനേറെ പറയുന്നു; പണക്കാരനായ കൃഷിക്കാരനും കെട്ടി നിൎത്തീട്ടുള്ള വെള്ളംകൊണ്ട് കൃഷിപ്പണിക്കു മതിയായില്ലെന്നു വരാം. മഴ പണം കൊടുത്താൽ കിട്ടുന്ന സാധനവുമല്ല. മലയാളത്തിൽ മഴ പെയ്യാഞ്ഞാൽ ദുർഭിക്ഷം നീങ്ങുവാനും പ്രയാസം. അതുകൊണ്ട് കേരളഭൂമിയിൽ ജനിച്ചു വളൎന്നു തൃപ്തിയായ വളം ചേൎത്തു മോടിപടലങ്ങളിൽ പടൎന്നു തുടങ്ങീട്ടുള്ള രഞ്ജിനീവല്ലിയെ സു

മനസ്സുകൾ പ്രസാദിച്ചു കാലോചിതമായ ലേഖനവർഷംകൊണ്ടു തണുപ്പിച്ചു പുഷ്ടിപ്പെടുത്തേണമെന്നു മാത്രമേ ഞങ്ങൾ പ്രാർത്ഥിക്കുന്നുള്ളൂ.

# മരുമക്കത്തായം

ഈ വിഷയത്തെപ്പററി താഴെ കാണിക്കുന്ന ചോദ്യങ്ങൾക്കു സമാധാനമായി ചില സംഗതികൾ മാത്രമാകുന്നു ഇവിടെ പ്രസ്താവിക്കുവാൻ ഭാവിക്കുന്നത്.

ചോദ്യം 1. മലയാളത്തിലെ ഹിന്തുക്കളിൽ എതെല്ലാം ജാതിക്കാരാകുന്നു മരുമക്കത്തായ മര്യാദയെ അനുഷ്ഠിച്ചു വരുന്നത്?

2. ഈ മര്യാദ ആരംഭിപ്പാനുള്ള കാരണമെന്താകുന്നു? സ്ത്രീപുരുഷന്മാരിലുള്ള സംസർഗ്ഗത്തിൻെറ സ്വഭാവത്താൽ സന്താനത്തിൻെറ പിതാവ് ആരെന്നു നിശ്ചയിപ്പാൻ നിവ്വാഹമില്ലായ്കയാൽ രക്തസംബന്ധവഴിക്ക് അനന്തരവാവകാശമാകുവാൻ വേണ്ടി പുത്രന്മാരെ അവകാശികളാക്കാതെ സോദരീപുത്രന്മാരെ അവകാശികളാക്കിയതൊ?

3. താവഴിക്കാൎക്ക് അവകാശം ഇരിക്കുന്നതിൻെറ അവസാനം എവിടെയാകുന്നു?

4. തറവാട്ടിൽ പലൎക്കും ഓഹരി നിശ്ചയിക്കുന്നതിൻെറ ക്രമം എങ്ങിനെയാകുന്നു?

5. നിർബ്ബന്ധിച്ചു ഭാഗം വാങ്ങാമൊ? ആവാമെങ്കിൽ ആയത് എങ്ങിനെയുള്ള അവസ്ഥയിലാകുന്നു?

6. സ്വത്തുക്കൾ വ്യയം ചെയ്യുന്നതിങ്കൽ ഉള്ള ക്ലിപ്തം എത്രത്തോളമാകുന്നു?

7. ദത്തെടുക്കാമോ? ആവാമെങ്കിൽ എതു നിയമപ്രകാരം?

8. കാരണവസ്ഥാനാരോഹണം എന്തിന്മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു?

9. ഒരു കാരണവനെ ധിക്കരിച്ചു നടക്കാവുന്നത് എപ്പോൾ? ആ-

യത് ആരുടെ അധികാരത്താൽ ചെയ്യാം?

10. ജീവനാംശത്തിന്ന് അവകാശികൾ ആരെല്ലാമാകുന്നു?

11. വൈധവ്യംപോലെ വല്ല അവസ്ഥയും ഉണ്ടോ? ഉണ്ടെങ്കിൽ അങ്ങിനെയുള്ള ഒരു സ്ത്രീയുടെ അവകാശം എന്തെല്ലാമാകുന്നു?

12. സ്വാതന്ത്ര്യമുള്ള വല്ല അവകാശങ്ങളും സ്ത്രീകൾക്കുണ്ടോ? ഉണ്ടെങ്കിൽ ആ അധികാരത്തിന്റെ സ്വഭാവം എന്താകുന്നു?

1. മരുമക്കത്തായ ജാതികൾ:—

| നമ്പ്ര | ജാതിപ്പേര | നമ്പ്ര | ജാതിപ്പേര | നമ്പ്ര | ജാതിപ്പേര |
|---|---|---|---|---|---|
| 1 | അച്ചൻ | 30 | ചേലക്കുറുപ്പ് | 59 | മുള്ളുതിയ്യൻ |
| 2 | അകത്തറനായർ | 31 | ചെമ്പൊട്ടി | 60 | മൂപ്പൻ തിയ്യൻ |
| 3 | അലക്കകാരൻ | 32 | ചെണ്ടപൂതുവാൾ | 61 | മൂത്താൻ |
| 4 | അമ്പലക്കാരൻ | 33 | ചെട്ടിയാൻ | 62 | മുക്കവൻകാവുതി |
| 5 | അമ്പലവാസി | 34 | ഏറാടി | 63 | ടി. പണിയൻ |
| 6 | ടി. അടിയോടി | 35 | എളമാൻ | 64 | നമ്പ്യാര |
| 7 | ടി. നമ്പിശ്ശൻ | 36 | കച്ചാരിനായര് | 65 | നമ്പ്രാത്ത നായര് |
| 8 | ആണ്ടി | 37 | കലങ്കൊടി | 66 | നാട്ടുവാഴിനായര |
| 9 | അരന്തൂട്ടാൻ | 38 | കല്ലാറിക്കുറുപ്പ് | 67 | നായകൻ |
| 10 | ആന്തിയാൻ കുശവൻ | 39 | കല്ലാട്ടുകുറുപ്പ് | 68 | നായനാർ |
| 11 | ആന്തുരാൻ | 40 | കാറിങ്കൽ നായര് | 69 | നായർനമ്പി |
| 12 | ആത്തുരാൻ കുറുപ്പ് | 41 | കാരപ്പണിക്കർ | 70 | നായര് |
| 13 | അത്തികുറിശ്ശി | 42 | കർത്താവ് | 71 | ടി. യാവാരി |
| 14 | ടി. മാരയാൻ | 43 | കത്തിളിനായര് | 72 | നെട്ടങ്ങാടി |
| 15 | അടികൾ | 44 | കാവിൽഅമ്പലവാസി | 73 | നൂൽച്ചാലിയൻ |
| 16 | അടിയോടി | 45 | ടി. വിരാടി | 74 | ഒടവൻ |
| 17 | ആട്ടുകാരൻ | 46 | കിടാരൻ | 75 | ഒരയൻനായര് |
| 18 | ചക്കാൻ | 47 | കിറിയം നായർ | 76 | ഓടത്തുനായര് |
| 19 | ടി. നായര | 48 | കൊലയാൻ | 77 | ഓടത്തവൻ |
| 20 | ടി. വാണിയർ | 49 | കൊളങ്ങരെ നായർ | 78 | ഓട്ടക്കാരൻ |
| 21 | ചക്കങ്കൽ നായര് | 50 | കോല്ലാട | 79 | പാലത്തുനായര |
| 22 | ചാലിയൻ | 51 | മാചപ്പൊതുവാൾ | 80 | പള്ളിച്ചാൻ |
| 23 | ടി. കാവുതിയൻ | 52 | മന്നാടിയാർ | 81 | പണിക്കർ |
| 24 | ടി. പൊതുവാൾ | 53 | മാരയാൻ | 82 | പാറാമ്പി |
| 25 | ചങ്കൻനായർ | 54 | ടി. അമ്പലവാസി | 83 | പാപ്പൂര നായർ |
| 26 | ചാന്ന | 55 | മടവൻ | 84 | പതിയാര |
| 27 | ടി. പണിക്കർ | 56 | മേനോക്കി | 85 | പെരുമ്പൂര നായര |
| 28 | ചാക്യാർ | 57 | മേനോൻ | 86 | പിഷാരോടി |
| 29 | ചായക്കുറുപ്പ് | 58 | മുക്കവൻ | 87 | പൊതുവാൾ |

| നമ്പ്ര | ജാതിപ്പേര | നമ്പ്ര | ജാതിപ്പേര | നമ്പ്ര | ജാതിപ്പേര |
|---|---|---|---|---|---|
| 88 | പുലിയൻനായര് | 106 | ശൂദ്രൻ നായകൻ | 124 | വണ്ണത്താൻ |
| 89 | പൂമാല കെട്ടുന്നവൻ | 107 | ടി. നായർ | 125 | വാണിയർ |
| 90 | പൂനമ്പി | 108 | ടി. പൊതുവാൾ | 126 | വാണിയൻ |
| 91 | പുഷ്പകൻ | 109 | തരകൻ | 127 | വാരിയർ |
| 92 | ടി. അമ്പലവാസി | 110 | തെയ്യാടിനമ്പ്യാര | 128 | വട്ടക്കാടൻ |
| 93 | ക്ഷത്രിയൻ | 111 | തെയ്യമ്പാടി | 129 | ടി. ചക്കാൻ |
| 94 | രാവാരി | 112 | ടി. കുറുപ്പ് | 130 | വട്ടകനായർ |
| 95 | സാമന്തൻ | 113 | തിയ്യൻ | 131 | വെളുത്തേടൻ |
| 96 | സാമന്തൻ ഏറാടി | 114 | ടി. കാവുതിയൻ | 132 | വെള്ളക്കത്തലവൻ |
| 97 | ടി. കർത്താർ | 115 | തിരുമുല്പാട് | 133 | വള്ളോടി |
| 98 | ടി. നമ്പ്യാർ | 116 | തുന്നക്കാരൻ | 134 | വൈദ്യർ |
| 99 | ടി. നാടുവാഴി | 117 | ഉള്ളാട്ടിൽ നായര് | 135 | യാവാരി |
| 100 | ടി. നെടുങ്ങാടി | 118 | ഉണ്ണിത്തിരി | 135 | ടി. നായര് |
| 101 | ടി. സ്വാന്തൻ | 119 | ഉരാളി | 137 | യോഗി |
| 102 | സാമന്തൻതിരുമുല്പാട് | 120 | ടി. യാദവ | 138 | ഗുരുക്കൾ |
| 103 | ടി. വള്ളോടി | 121 | ടി. കാരവൻ | 139 | പറവൻ |
| 104 | സാമ്പിലനമ്പ്യാര് | 122 | വളിഞ്ചിയൻ | | |
| 105 | ശൂദ്രൻ | 123 | വാണിയൻനായര | | |

ഈ പട്ടികയിൽ പെട്ടിട്ടുള്ള എല്ലാ ജാതിക്കാരും മരുമക്കത്തായക്കാരാകുന്നു. എന്നാൽ പുലിയൻ, തിയ്യൻ, മുതലായ അപൂർവ്വം ചില ജാതിക്കാരിൽ മക്കത്തായക്കാരേയും നമ്പൂരിമാരിൽ ചില മരുമക്കത്തായക്കാരേയും കാണാവുന്നതാണ്. ഈ പട്ടികയിൽ ചേക്കാത്തതായ ഒരു ഹീനജാതിയുണ്ട്. അതു 'പുള്ളുവനാ'കുന്നു. ഈ ജാതിക്കാർ അവരവരുടെ സോദരിമാരെ കല്യാണം കഴിച്ചു അവൎക്കുണ്ടാകുന്ന സന്താനങ്ങളെ അവകാശികളാക്കുന്നു. ഈ നടപ്പു മറ്റു മക്കത്തായക്കാരിലും മരുമക്കത്തായക്കാരിലും ഇല്ല. ഇതു സൎപ്പങ്ങളുടെ ആചാരമാണെന്നു പറയുന്നു. ഈ ജാതിക്കാർ മലയാളത്തിൽ ചുരുക്കമാണ്. ഇവൎക്കു ജന്മനാലുള്ള പ്രവൃത്തി മലയാളത്തിൽ സൎപ്പപ്രതിഷ്ഠകൾ ഉള്ള ചില സ്ഥലങ്ങളിൽ 'നാഗം പാട്ട്' എന്ന ഉത്സവങ്ങൾക്കു പുള്ളുവ വീണകളോടുകൂടി നാഗസ്തുതികൾ പാടുകയാകുന്നു. ഇയ്യിടെ പുതിയതായിട്ടു പ്രസിദ്ധംചെയ്യുവരുന്ന ജാതിവിവരണ പുസ്തകത്തിൽ (Living races of mankind) ഇന്ത്യക്കു കിഴക്കുള്ള 'മെലിനേഷ്യ', 'ആസ്ത്രേലിയാ' മുതലായ ഭൂഖണ്ഡങ്ങളിൽ ചില കാപ്പിരി ജാതിക്കാർ മരുമക്കത്തായക്കാരാണെന്നു

പ്രസ്താവിച്ചു കാണുന്നുണ്ടെങ്കിലും ഇവിടെ മലയാളത്തിലുള്ള ജാതിക്കാരെക്കുറിച്ചു മാത്രമേ പറഞ്ഞിട്ടുള്ളു.

2. ഈ ചോദ്യത്തിൽ പ്രസ്താവിച്ചപ്രകാരം സ്ത്രീപുരുഷന്മാരിലുള്ള സംയോഗത്തിൻെറ സ്വഭാവംകൊണ്ടു സന്താനത്തിൻെറ പിതാവ് ആരാണെന്നു നിശ്ചയിപ്പാൻ പാടില്ലായ്കയാൽ മരുമക്കളെ അവകാശികളാക്കുന്നതല്ല. അതിന്നുള്ള കാരണങ്ങൾ താഴെ കാണിക്കുന്നു.

മരുമക്കത്തായം എന്ന വാക്ക് മാതൃപാരമ്പര്യം അല്ലെങ്കിൽ ക്ഷേത്രപാരമ്പര്യം എന്ന വാക്കുകൾക്കു പകരം നടപ്പായിട്ടുള്ളതാകുന്നു. അപ്രകാരംതന്നെ പിതൃപാരമ്പര്യം അല്ലെങ്കിൽ ബീജപാരമ്പര്യം എന്നുള്ള വാക്കുകൾക്കു പകരം മക്കത്തായം എന്നും പറയുന്നു. 'ബീജക്ഷേത്രപ്രവിധയാ ലോകേ പത്യം ദ്വിധാ സ്മൃതം' എന്നു 'വ്യവഹാരമാലിക'യിലുള്ള വചനപ്രകാരം ലോകത്തിങ്കൽ ബീജപാരമ്പര്യമായിട്ടും ക്ഷേത്രപാരമ്പര്യമായിട്ടും ഇങ്ങിനെ രണ്ടു പ്രകാരം അനന്തരവാവകാശവഴികളാകുന്നു.

മനുസംഹിതയുടെ 9-ാം അദ്ധ്യായത്തിൽ 'ക്ഷേത്രഭൂതാ സ്മൃതാ നാരീ ബീജഭൂതഃ സ്മൃതഃ പുമാൻ' എന്നുള്ള വചനപ്രകാരം സ്ത്രീയെ ക്ഷേത്രമായിട്ടും പുരുഷനെ ബീജമായിട്ടും കല്പിച്ചിരിക്കയാൽ സ്ത്രീപാരമ്പര്യവഴിക്കാരെ മാതൃപാരമ്പര്യക്കാരെന്നും ക്ഷേത്രപാരമ്പര്യക്കാരെന്നും മരുമക്കത്തായക്കാരെന്നും, പുരുഷപാരമ്പര്യവഴിക്കാരെ ബീജപാരമ്പര്യക്കാരെന്നും പിതൃപാരമ്പര്യക്കാരെന്നും മക്കത്തായക്കാരെന്നും പറയുന്നു.

'ജീമൂതവാഹനം' എന്ന പുസ്തകത്തിൽ 'യേഭ്യസ്സാ മൌരസസ്സന്നസ്യാൽ സുതോ ദൌഹിത്രയേവ വാ തൽ സുതോ വാ ധനം താസംസ്ത്രീയാദ്ദ്യാസ്സമാപ്നുയഃ' എന്നുള്ള പ്രമാണപ്രകാരം ബീജപാരമ്പര്യക്കാൎക്കുതന്നെയും ആ പാരമ്പര്യവഴിയിൽ സന്താനങ്ങളില്ലാതെ വന്നാൽ സ്വസ്ത്രീയനായ മരുമകന് അനന്തരവാവകാശം ലഭിക്കും.

പാത്മപുരാണത്തിൽ നാരദപൃഥുസംവാദമായ ചോളഭൂപകഥാപ്രസ്താവത്തിൽ 'ഇത്യുക്താ ഭാഗിനേയം സ്വമഭിഷിഞ്ച്യ നൃപാസനേ ആബാല്യാദ്ദീക്ഷിതോ യജ്ഞേഷ്വപുത്രത്വമഗാദ്യതഃ ന സ്വസ്ത്രീയാ ഏവ ജായന്തേ തൽ കൃത്യവധി പതിനഃ' എന്നുള്ള വചന

ങ്ങളാൽ ചോളരാജാവു പുത്രാഭാവത്തിങ്കൽ തന്റെ മരുമകനെ അനന്തരവസ്ഥാനത്താക്കിയ പ്രകാരവും കാണുന്നു. എന്നാൽ ബീജപാരമ്പൎയ്യവഴിയിൽ സന്താനങ്ങളില്ലാഞ്ഞാൽ അവൎക്കു പകരമായി വരാൻ അവകാശിയായി മരുമകൻ മലയാളത്തിൽ ആദ്യംതന്നെ അനന്തരവാവകാശിയാകുവാനുള്ള കാരണമാണ് ഇനി ആലോചിക്കേണ്ടത്.

മനുസംഹിതയുടെ 9-ാം അദ്ധ്യായത്തിൽ 'വിശിഷ്ടം കുത്രചിൽ ബീജം സ്ത്രീയോനിസ്ത്വേവ കുത്രചിൽ' എന്നുള്ള പ്രമാണപ്രകാരം ഒരേടത്തു ബീജപാരമ്പൎയ്യത്തിനും മറെറാരേടത്തു ക്ഷേത്രപാരമ്പൎയ്യത്തിന്നും പ്രാബല്യമുണ്ട്. എങ്ങിനെയെന്നാൽ വിധിപ്രകാരമുള്ള വിവാഹത്താലാകുന്നു ഒരു സ്ത്രീയുടെ മേൽ പുരുഷനു സ്വാമിത്വം സിദ്ധിക്കുന്നത്. 'സ്വക്ഷേത്രേ സംസ്കൃതായാന്തു' എന്നും, 'ഭൎത്തുശ്ശരീരശുശ്രൂഷാം ധൎമ്മകാൎയ്യഞ്ച നൈത്തികം സ്വാമേവ കുൎയ്യാത്സൎവ്വേഷാം ന സ്വജാതിഃ കഥഞ്ചന' എന്നുള്ള പ്രമാണങ്ങളാൽ സമാനജാതിയായവരേ മാത്രമേ വിധിപ്രകാരം വിവാഹം ചെയ്വാൻ പാടുള്ളു. അന്യജാതിയെ പാടില്ല. അങ്ങിനെ വിവാഹം ചെയ്തിട്ടു സ്വാമിത്വം സിദ്ധിച്ചിട്ടുള്ള ക്ഷേത്രത്തിൽ (സ്ത്രീയിൽ) സന്താനോല്പത്തി ചെയ്യുന്ന അവസ്ഥയിലാകുന്നു ബീജവഴിക്കു പ്രാമാണ്യമുള്ളത്. മേലദ്ധ്യായത്തിൽതന്നെ 'യഥാഗോശ്വോഷ്ട്രദാസീഷു മഹിഷ്യജാവികാസു ച നോല്പാദകഃ പ്രജാഭാഗീ തഥൈവാന്യാംഗനാസു ച' എന്ന പ്രമാണത്താൽ വിവാഹം ചെയ്യാത്തവളായും അന്യജാതിയായും ഉള്ള സ്ത്രീയിൽ ഉല്പാദനചെയ്യുന്നവന്നു ആ സന്താനത്തെ ലഭിക്കയില്ല. പിന്നേയും ആ അദ്ധ്യായത്തിൽ

'യഃ ബ്രാഹ്മണസ്തു ശൂദ്രായാം കാമമുല്പാദയേത്സുതം
സഃ പാരയന്നേവ ശവഃ തസ്മാൽ പാരശവഃ സ്മൃതഃ'

എന്ന പ്രമാണത്താൽ ബ്രാഹ്മണൻ ശൂദ്രസ്ത്രീയിൽ കാമത്തിനാലുല്പാദിപ്പിച്ചിട്ടുള്ളവൻ പിതാവിന്റെ ശ്രാദ്ധാദികൎമ്മങ്ങൾക്കു യോഗ്യനല്ലായ്കയാൽ അവൻ ജീവിച്ചിരിക്കുമ്പോൾതന്നെ ശവതുല്യനായി വിചാരിക്കപ്പെടുന്നു. പുത്രൻ എന്ന പദത്തിന്റെ അൎത്ഥം: കൎമ്മം കൊണ്ടു പിതാവിനെ പുന്നാമമായ നരകത്തിൽനിന്നു ത്രാണനം ചെയ്യുന്നവൻ എന്നുതന്നെ.

തഥൈവ ക്ഷത്രിയോ ബീജം പരക്ഷേത്രപ്രവാപിണഃ
കുർവ്വന്തി ക്ഷത്രിണാമത്ഥം ന ബീജി ലഭതേ ഫലം’

എന്നു മേലദ്ധ്യായത്തിലുള്ള പ്രമാണത്താൽ ഒരുത്തൻ തനിക്കവകാശമില്ലാത്ത അന്യക്ഷേത്രത്തിൽ വിത്തിട്ടാൽ ആ വിത്തിന്റെ ഫലം ആ ക്ഷേത്രത്തിന്റെ ഉടമസ്ഥനല്ലാതെ വിത്തിട്ടവനു ലഭിക്കയില്ല. മേൽപ്രകാരമുള്ള അവസ്ഥയിലുണ്ടാകുന്ന സന്താനങ്ങൾ ക്ഷേത്രഭൂതയായ മാതാവിന്റേയും അവളുടെ സ്വാമിത്വമുള്ള ഭ്രാത്രാദികളുടേയും ഉപകാരാർത്ഥമായി ഭവിക്കുന്നു. അതുകൊണ്ടാകുന്നു ഒരേടത്തു ക്ഷേത്രത്തിന്നു പ്രാബല്യതയുണ്ടെന്നു പറഞ്ഞത്.

ഗർഗ്ഗയുധിഷ്ഠിരസംവാദമായ ‘കേരളമാഹാത്മ്യ’മെന്ന ഗ്രന്ഥത്തിൽ,

‘അസ്മിൻ ദേശേ ദ്വിജാതീനാമേകയേവവിവാഹകം
കർത്തവ്യം കേരളേ ദേശേ പുത്രാണാം ജ്യേഷ്ഠ ഏവ ച
അസ്മിൻ ദേശേ സ്ഥിതാനാഞ്ച ജാതീനാമസ്വഹന്നിശം
സമാന്താനാഞ്ച സർവ്വേഷാം അഖിലാനാന്തു ഭാർഗ്ഗവഃ
പാതിവ്രത്യഞ്ച സ്വാസാമാസ്ത്വസ്മിൻ മമ ദേശകേ;
ബ്രാഹ്മണാനാഞ്ച നിത്യന്തു പാതിവ്രത്യവിധിം തഥാ
തിഷ്ഠന്തു ദ്വിജപത്നീനാം ഇതരേഷാം നിവാസിനാം;
പാതിവ്രത്യവ്രതംമാസ്തു സത്യമേവ വദാമ്യഹം
ഗൃഹസ്ഥാദിതസ്ഥാഭി സ്സന്ദഭിർദ്വിജോത്തമഃ;
രത്യർത്ഥഞ്ച പ്രവർത്തന്തു താസാം വംശാഭിവൃദ്ധയേ’

എന്നുള്ള പ്രമാണങ്ങളാൽ കാണുന്നപ്രകാരം കേരളമെന്ന പുരാതനസംജ്ഞയുള്ള മലയാളത്തിലെ ബ്രാഹ്മണരുടെ തറവാട്ടുകളിലെ ജ്യേഷ്ഠന്മാർ മാത്രമേ വിവാഹം ചെയ്യാവൂ എന്നും അവരൊഴികെയുള്ള ബ്രാഹ്മണർ, രത്യർത്ഥം അവരിൽ താഴെയുള്ള ഇതരജാതികളിലെ സ്ത്രീകളെ അംഗീകരിച്ചുകൊള്ളട്ടെയെന്നും, ബ്രാഹ്മണജാതിയിലൊഴികെ മററു ജാതികളിൽ പാതിവ്രത്യം വേണ്ടാ എന്നും ഭാർഗ്ഗവനായ ശ്രീപരശുരാമൻ കല്പിച്ചു. വിവാഹകർമ്മത്താൽ സ്ത്രീകളുടെ സ്വാമിത്വം സിദ്ധിക്കാത്ത ബ്രാഹ്മണരാൽ മേൽപ്രകാരം സന്താനോല്പത്തിയുണ്ടാവാൻ സംഗതിവരുന്ന അവസ്ഥയിന്മേൽ ക്ഷേത്രപാരമ്പര്യത്തിനല്ലാതെ ബീജപാരമ്പര്യത്തിന്നു ബലമുണ്ടാകുന്നതല്ലായ്കയാൽ മേൽപറഞ്ഞ പുസ്തകത്തിൽതന്നെ,

മാതുലാനാന്തു സംസ്കാരഃ പിതൃമൃദ്ദിശ്യ ജാതയഃ
കർത്തവ്യം മമ ലോകേസ്മിന്മാതുലം പിതൃരൂപകം'
മാതുലസ്യധനാസ്സന്തു ഋണാന്ത്യസ്മൈ ജനായ ച'

എന്നുള്ള പ്രമാണങ്ങളാൽ കാണപ്പെടുന്നപ്രകാരം കേരളത്തിൽ ആ വക ജാതികൾക്കു മരുമക്കത്തായ വഴിക്കു അനന്തരവാവകാശമാകട്ടേയെന്നു ശ്രീപരശുരാമൻതന്നെ കല്പിച്ചു നടത്തിയതാകുന്നു.

ഈ നിയമങ്ങൾ ശ്രീപരശുരാമൻ ചെയ്യാനുണ്ടായ കാരണം ഏത്രയും വിസ്തരിച്ചു പറവാൻ തക്കതാകുന്നുവെങ്കിലും ഈ പ്രസംഗത്തിൽ അറിവാനാവശ്യമുള്ളേടത്തോളം മാത്രമേ ഇവിടെ ചേക്കുന്നുള്ളു. മലയാളം എന്നു പറയുന്നത് ഭാർഗ്ഗവരാമൻ മലകളിൽനിന്നും സമുദ്രത്തിൽനിന്നും എടുത്തിട്ടുള്ള രാജ്യമാകുന്നു. സമുദ്രത്തിന്നു ആഴമെന്നുകൂടി പേരുള്ളതുകൊണ്ട് ഈ രാജ്യത്തിന്നു മലയാളമെന്ന പേരു സിദ്ധിച്ചു. ഈ സംഗതി സ്കാന്ദപുരാണത്തിൽ ജംബുദ്വീപുവർണ്ണനയുടെ ൭-ാം അദ്ധ്യായത്തിലുള്ള,

'യാവൽ ഗോകർണ്ണപര്യന്തം താവൽ കന്യാലയാന്തരം
കേരളാഖ്യ മഹാദ്വീപം രാമേണാദ്ധ്യതമംബുധേഃ
കാശ്മീരണ വിഭേദേന മലയാചല സൈഹ്യജൌ
തയോരന്തരഭൂമിസ്തു വിദാരാഖ്യേതിവിശ്രുതാ'

എന്ന പ്രമാണങ്ങളാൽ അറിയാവുന്നതാണ. സമുദ്രത്തിൽനിന്ന് എടുത്ത ഭൂമിക്കു 'കേരളമെന്നും', പർവ്വതങ്ങളിൽനിന്നെടുത്ത ഭൂമിക്കു 'വിദാരം, എന്നും മാത്രമേ ആദ്യത്തെ സംജ്ഞകളാകുന്നത്. 'വിദാരം' പാലക്കാട്ടും തെന്മലപ്പുറവും ആകുന്നു. മേലദ്ധ്യായത്തിലുള്ള 'അഷ്ടാശിതി യുഗം രാമോ രാജാഭൂൽ കേരളേ ഭുവി' എന്ന വചനത്താൽ ദൃഷ്ടാന്തപ്പെടുന്നപ്രകാരം ശ്രീപരശുരാമൻ കേരളത്തിന്റെ രാജാവായിരുന്നു. അദ്ദേഹം ബ്രാഹ്മണാദിവർണ്ണങ്ങളെ അന്യദേശങ്ങളിൽനിന്നു കൊണ്ടുവന്ന് ഇവിടെ പാർപ്പിച്ചു. അവർ സ്വദേശങ്ങളിലേക്കു പോകാതിരിക്കുവാനായി അവരുടെ ആചാരം, ഭാഷാ, വേഷം ഇത്യാദികളെ മാററുകയും ഓരോരോ കുടുംബക്കാൎക്കു യഥായോഗ്യം തറവാടുകൾ, ദേശങ്ങൾ, സ്ഥാനങ്ങൾ ഇത്യാദി പ്രത്യേകം പ്രത്യേകം കൊടുക്കുകയും ചെയ്തു. തറവാടുകളുടെ സ്വത്തുക്കൾ ഭാഗിച്ചു ശിഥിലമായാൽ സ്ഥിരതയില്ലാതെ വരുമെന്നുവെച്ച് തറവാ

ട്ടു മുതൽ ഭാഗിക്കരുതെന്നും കല്പിച്ചു. എല്ലാം സഹോദരന്മാൎക്കും സന്താനങ്ങൾ ഉണ്ടായാൽ അവരിൽ പല സമയത്തും ഉണ്ടാകുന്ന ഭിന്നത നിമിത്തം ഭാഗം വേണ്ടിവരുമെന്നു കണ്ടിട്ടാകുന്നു ജ്യേഷ്ഠൻ മാത്രമേ വിവാഹം ചെയ്യാവൂ എന്നു കല്പിച്ചത്.

നപുംസകഭാഗം ഇല്ല എന്നു മനുസംഹിതയുടെ 9-ാം അദ്ധ്യായത്തിൽ 'നിരംശൌ ക്ലീബ പതിതൌ' എന്ന പ്രമാണത്താൽ സിദ്ധമാകുന്നു. നപുംസകനെന്നതു പുത്രോല്പാദനയുണ്ടാക്കാത്തവനാണെങ്കിലും വിവാഹത്താൽ സ്വാമിത്വം സിദ്ധിക്കാത്ത ഒരു സ്ത്രീയിൽ ഉണ്ടാകുന്ന സന്താനത്തെ ഉല്പാദകനു ലഭിക്കയില്ലെന്നു മുൻകാണിച്ച പ്രമാണങ്ങളാൽ വ്യക്തമാകയാൽ ആ വക സന്തതി ഉണ്ടാക്കുന്നവനെ നപുംസകനെപ്പോലെ തന്നെ വിചാരിക്കാം. എന്നാൽ ഇങ്ങിനെയുള്ള സഹോദരന്മാരുടെ ശേഷക്രിയക്കും സ്വന്ത സമ്പാദ്യത്തിന്നും അവകാശികൾ മേൽഅദ്ധ്യായത്തിലുള്ള

'ഭ്രാതൄണാമേകജാതാനാമേകശ്ചേൽ പുത്രവാൻ ഭവേൽ
സൎവ്വാം സ്താം സ്തേന പുത്രേണ പുത്രിണോമനുരബ്രവീൽ'

എന്ന പ്രമാണപ്രകാരം ജ്യേഷ്ഠന്മാർ വിവാഹംചെയ്ത സ്ത്രീകളിൽ അവൎക്കുണ്ടാകുന്ന പുത്രന്മാർ തന്നെ.

3. തറവഴിക്കാൎക്കുള്ള അവകാശത്തിന്റെ അന്ത്യം യോഗക്ഷേമശാസനകളുടെ ഭിന്നതയാകുന്നു. കാലംകൊണ്ടാകട്ടെ തലമുറ കൊണ്ടാകട്ടെ അതിന്നൊരു ക്ലിപ്തമില്ല. ഒരു മൂലഗൃഹത്തിലെ കുടുംബങ്ങളുടെ ബഹുത്വം നിമിത്തം ആയവർ ഭിന്നഗൃഹക്കാരായാലും യോഗക്ഷേമശാസനകൾ ഒന്നായിത്തന്നെ ഇരിക്കുന്നേടത്തോളം സ്വാൎത്ഥസംബന്ധികളായിരിക്കുമെന്നു 'കേരളക്ഷിതിരത്നമാല' എന്ന ഗ്രന്ഥത്തിൽ,

'വംശേതു സ്വാൎത്ഥസംബന്ധേ വയോവൃദ്ധസ്തയോ ഭവേൽ
സ ഏവ കൎത്താ ഭൂധാന്യ ധനാദ്യഖിലസമ്പദാം.'

എന്നുള്ള പ്രമാണത്താൽ സിദ്ധിക്കുന്നു.

4. തറവാട്ടുമുതലിന്നു എല്ലാം കുഡുംബങ്ങളും സമാവകാശികളാണെങ്കിലും ആയതു ഭാഗിച്ചുകൂടായെന്നു 2-ാം ചോദ്യത്തിന്റെ ഉത്തരത്തിലും 5-ാം ചോദ്യോത്തരത്തിലും പ്രസ്താവിച്ച അവസ്ഥകളാൽ കാണാം. അതുകൊണ്ടു ഭാഗിക്കുന്ന അവസ്ഥയിൽ മാത്രം

ഉണ്ടാകുന്നതായ ഒരു ഓഹരിയുടെ ക്ലിപ്തം നിശ്ചയിപ്പാൻ ഒരു നിയമം ഇല്ല.

5. ഭാഗം നിബന്ധിച്ച വാങ്ങിക്കൂട (2-ാം ചോദ്യോത്തരവും 4-ാം ചോദ്യോത്തരവും നോക്കുക). ചില തറവാട്ടുകാരു സ്വകുഡുംബസമ്മതത്തിന്മേൽ ഓരോരോ ആൾക്കെങ്കിലും ഓരോരോ താവഴിക്കെങ്കിലും ഓരോരോ സമഭാഗമായിട്ടു ഭാഗിച്ചിട്ടുണ്ട്. ആയതു എതിരുകക്ഷികളില്ലാതേയും ന്യായാധിപതിയുടെ അധികാരത്താൽ അല്ലാതേയും കക്ഷികൾക്ക് അവരവരുടെ സ്വന്തമനസ്സുപ്രകാരവും സമ്മതപ്രകാരവും ചെയ്യു പ്രവൃത്തി ആകയാൽ ഒരു നിബന്ധനപോലെ വിചാരിക്ക വയ്യ.

ഭാഗം എന്നത് ദായഭാഗമെന്ന പദത്തിന്റെ ഒരു സംക്ഷേപമാകുന്നു. ദായത്തിങ്കലല്ലാതെ ഭാഗശബ്ദം ഇരിക്കുന്നതല്ലായ്കയാൽ ഭാഗപദപ്രയോഗത്തിങ്കൽ ദായത്തെ കൃതമായിട്ടു ഗ്രഹിക്കുന്നു. മനുസംഹിതയുടെ 9-ാം അദ്ധ്യായത്തിൽ 'ഊർദ്ധ്വം പിതുശ്ച മാതുശ്ച സമേത്യ ഭ്രാതരസ്സമം ഭജേരൻ പൈതൃകം രിക്ഥമനീശാസ്തെഹി ജീവതോഃ' എന്നുള്ള പ്രമാണത്താൽ മാതാപിതാക്കന്മാരുടെ കാലാന്തരത്തിങ്കലല്ലാതെ അവർ ജീവിച്ചിരിക്കുമ്പോൾ അവരുടെ സ്വത്തിനെ ഭാഗിക്കാൻ പുത്രന്മാർക്ക് അധികാരമില്ല. 'ജീമൂതവാഹനം' എന്ന പുസ്തകത്തിൽ,

'വിഭാഗോർത്ഥസ്യ പിത്ര്യസ്യ പുത്രൈര്യത്ര പ്രകല്പ്യതേ
ദായഭാഗ ഇതിപ്രോക്തം തദ്വിവാദപദം ബുധൈഃ'

ഇതിവചനേന പിത്ര്യമായ ധനത്തെക്കൊണ്ടു പുത്രന്മാരാൽ ചെയ്യപ്പെടുന്ന വിഭാഗത്തെ ദായഭാഗമെന്നു പറയുന്നു. പിത്രാ പിതൃമരണോപജാതസ്വത്വമാകകൊണ്ടു പിതാവിന്റെ സ്വത്വം പോയതിൽ പിന്നെ മാത്രമേ അവന്റെ സ്വത്തിനെ ഭാഗിച്ചുകൂടൂ. (8-ാം ചോദ്യോത്തരത്തിൽ പ്രസ്താവിച്ചപ്രകാരം) പിതൃപരമായ കാരണശബ്ദം മാതുലജ്യേഷ്ഠാദിപ്രായാശിക പുരുഷപരമായി മരുമക്കത്തായക്കാർ എടുക്കുന്നതിനാൽ മക്കത്തായത്തിൽ ഏകപുരുഷവാച്യമായ ആ പദം മരുമക്കത്തായത്തിൽ അനേകപുരുഷവാച്യമാകുന്നു. ഈ അവസ്ഥയാൽ (മേൽ കാട്ടിയ പ്രമാണങ്ങൾ പ്രകാരം) ആ അനേക പുരുഷന്മാരുടേയും സ്വത്വം പോകാതെ ഭാഗിക്കാൻ പാടില്ല. എന്നാൽ അങ്ങിനെയുള്ള ഓരോരോ പുരുഷന്മാരുടെ കാലാ

ന്തരത്തിങ്കൽ ഉത്തരോത്തരവയോധികന്മാൎക്കു വഴിക്കുവഴിയായി കയററം വരുന്നതിനാൽ പിതൃശബ്ദവാച്യന്മാരായ കാരണവന്മാർ എല്ലാവരുടെയും സ്വാതന്ത്ര്യനിവൃത്തി വരുന്നതല്ലാത്തതുകൊണ്ടു മരുമക്കത്തായമൎയ്യാദയിൽ ദായഭാഗത്തിനു പാടുണ്ടാകയില്ലെന്നു മേൽ കാണിച്ച പ്രമാണങ്ങളുടെ താല്പൎയ്യത്താൽ തന്നേയും സിദ്ധിക്കുന്നു.

(തുടരും)

# മലയാംകൊല്ലം*

ചിങ്ങമാസം.

തുംഗശ്രീസിംഹ,വാഹേ!തുഹിനശിഖരിതൻ
കന്യകേ,!നിസ്തുലാഭേ!
ഭൃംഗാ,ളീകേശി!ചാപ,ഭ്രുകുടി!മൃഗ,സമാ-
നാക്ഷി!,കുംഭ,സ്തനാഢ്യേ!
ഭംഗംമീനാ,ക്ഷി!തീൎത്തിടുകമധുമഥനാ
ജാ,ലിസേവ്യേ! വൃഷാ,ങ്കോ-
ത്സംഗശ്രീ,സൌമ്യഗേഹേ,!ഭഗവതി!,കടകോ,-
ല്ലാസിഹസ്തേ!നമസ്തേ.

2

ചരന്നുസിംഹമായിസിംഹാദ്രിപ്രദേശേ! നീരജനീരമേഘങ്ങളാനശിച്ചിടുന്നു
താരങ്ങളെന്നുപറയുംമണിമൌക്തികങ്ങൾ പാരാതനേകദിശിചേൎന്നുവിളങ്ങിടുന്നു.

3

ചൊല്ലാൎന്നവായുരജകൻഘനവസ്ത്രജാല മെല്ലാടവുംജലകണംചിതറുംപ്രകാരം
കല്ലോത്തകാന്തികലരുംഗഗനത്തിലിട്ടു തല്ലീട്ടതിന്നിഹവെളുപ്പുവരുത്തിടുന്നു.

---

* മലയാംകൊല്ലമെന്ന ഈ കാവ്യം 'രഞ്ജിനി'യിൽ ചേൎപ്പാനായി ഒരു കവി ഞങ്ങൾക്കയച്ചു തന്നിട്ടുള്ളതാണ്. വായനക്കാർ ഇതിനെ പ്രത്യേകം ശ്രദ്ധയോടുകൂടി വായിച്ചുനോക്കീട്ടു തങ്ങൾക്കു രുചിക്കുന്നതായി തോന്നിയാൽ ആ വിവരം (പത്തുദിവസത്തിന്നകം) ഞങ്ങൾക്കറിവുതരുന്നപക്ഷം ഇതുപോലെ പന്ത്രണ്ടു മാസത്തേക്കുറിച്ചും അതാതുമാസത്തിൽ ഓരോ സൎഗ്ഗംവീതം പ്രസിദ്ധപ്പെടുത്താവുന്നതാണ്.

ഇത് എല്ലാവൎക്കും 'ആപാതമധുര'മായി തോന്നുന്നതല്ലെങ്കിലും സഹൃദയന്മാൎക്കു 'ആലോചനാമൃത'മായിതോന്നിയാൽ ഉദ്ദേശം സഫലമായി.

ര. പ.

4

പാരിൽസമസ്തതരുഗുൽമലതാഗണങ്ങൾ വേരൊത്തുററച്ചതിഗുണങ്ങളിണങ്ങിടുന്നു
ഛായാപ്രകാശനിധിയായിട്ടുമോഷധീശൻ ശ്രീപ്രസാദമൊടുയന്നുവിളങ്ങിടുന്നു.

5

ധവളമായുലകിലൊക്കെയുമോണവട്ടൻ ദാരിദ്ര്യസങ്കടമൊഴിഞ്ഞുജഗത്തിലെല്ലാം
കാറാകെകറുത്തമറയങ്ങകലെക്കളഞ്ഞു പാരംതെമിത്രഭഗവാൻതെളിയുന്നുപാരം.

6

നാട്ടിൽകറുപ്പിഹചുരുങ്ങിജനങ്ങളെല്ലാം വാട്ടംവെടിഞ്ഞുവെളിവോടുനടന്നിടുന്നു
കാട്ടിൽകറുപ്പുവളരുന്നിതുകാട്ടുജന്തു ക്കൂട്ടങ്ങളേററമതിനുമദിച്ചിടുന്നു.

7

ചേരുംവിധംമൃദുകരങ്ങൾപതിച്ചുരാജാ വാരാലയന്നപദമേറിവിളങ്ങിടുന്നു
ചോരപ്രയോഗമൊഴിവായിവിട്ടിട്ടിടുന്നു ചാരാതഹോകുവലയംമുഴുവൻരസേന

8

ചേലൊത്തിടുംനദികളുംശ്ശുതെളിഞ്ഞുവേണ്ട പോലുള്ളമാർഗ്ഗമതിലൂടെനടന്നിടുന്നു
വേഗാക്രമത്തൊടുതരംഗളജങ്ങൾപൊക്കി ക്കോലാഹലങ്ങളെനദിപതിനിർത്തിടുന്നു,

9

ലോകക്കുനല്ലസുഖമായനിജേച്ഛപോലെ പോകുന്നതിനുതടവില്ലതെളിഞ്ഞമാർഗ്ഗം
ആകുന്നമട്ടുജലബാധയൊഴിച്ചുവെള്ള ക്കാർക്കൂട്ടമിട്ടുവിലസുന്നൊരുകാലമല്ലേ?

10

ശോഷംജലത്തിനകലന്നതിനിന്നിടുന്ന തോഷിച്ചുനൻജലദവങ്ങൾചിരിച്ചിടുന്നു
ഘോഷാക്രമംജലപതിക്കകുറഞ്ഞുലക്ഷ്മീ പോഷംതികഞ്ഞുവിളപ്പുകരേറിലപ്പം.

11

ചേലൊത്തചിത്തജശരങ്ങളിൽമുഖ്യമായ നീലാംബുജംസുലഭമായിജഗത്തിലെല്ലാം
ലോലായതാക്ഷിമണിമാരുടെസൽക്കടാക്ഷ നീലാംബുജത്തിനധികംവിലകുറ്റിടുന്നു

12 [ളുങ്ങി

വല്ലാതെതാൻനിലകൾവിട്ടിഹപൊങ്ങിവന്ന തെല്ലാംവെടിഞ്ഞഴകെഴുംപടിതാന്നൊ
ഉല്ലാസമോടുവിലസുംസലിലത്തിനേറ്റം ഫുല്ലാംബുജാദിഗുണമൊക്കെയുമൊത്തിടുന്നു

13

സന്താപമേറിയധരാതലസാന്ത്വനത്തി നന്തമ്മുദാസുരവരൻസലിലംതളിച്ചു്
ചന്തംപെടുന്നപടിചെയ്യുംരുമേഘവായു യന്ത്രപ്രയോഗമൊഴിവാക്കിനിലച്ചുവാതം.

14

കെട്ടററകാർകുഴലുവെള്ളമൊഴിച്ചുമെയ്യിൽ പിടേചെടുംപൊടികളഞ്ഞുകുളിച്ചുഭൂമി
ചൂട്ടുള്ളസൂര്യകരമാംതുകിൽകൊണ്ടുതോർത്തി മോടിയ്ക്കുചന്ദ്രകരവസ്ത്രമണിഞ്ഞിടുന്നു.

15

ചീർത്താർവഷജലമജ്ജനസൗഖ്യമാംതൻ പാർത്തട്ടിൽവന്നമലർമങ്കകളിയ്ക്കുമൂലം
അത്യാദരത്തൊടുജനങ്ങളുറങ്ങിടാതെ കാന്താസ്ഥലത്തിലൊഴിയാതെകിടന്നിടുന്നു,

16

മുന്നംസ്യമന്തകമഹാമണിയൊന്നെടുത്തു വെന്നോർത്തുശൌരിശതധന്വശിരസ്സറുത്തു
ഇന്നായതെന്മണിയെടുത്തതുകൊണ്ടുലോക രൊന്നാംഞ്ഞണങ്ങടെശിരസ്സുമുറിച്ചിടുന്നു

17 [ട്ടും

ഇന്നേവരംകിമപിയെത്രനമായിയെന്നാൽ നന്നല്ലപെററവരൊടൊത്തുവസിപ്പതെന്നു
എന്നോർത്തുകററകളഴിച്ചുമെതിച്ചുവയ്ക്കോ ലൊന്നിച്ചനെന്മണികൾവേറുതിരിച്ചിടുന്നു

18

ലോകത്തിനേറ്റമിടയാംപടിനഷ്ടമായി പ്പോകുംക്രമേണജലബാധകലന്നതെല്ലാം
ശോകങ്ങളെന്നുകരുതീട്ടുപൂർത്തുസൂര്യം ലോകത്തിനായീസകലധാന്യവുമിട്ടിടുന്നു

19

ഏറ്റം ബലിഷ്ഠനിഹ നേർത്തുവരുന്ന ദശായാം തോറ്റോടുമേലധൃതയുള്ളവരെന്ന യുക്ത്യാ
കാറ്റത്തിടുന്നു പതിരൊക്കെയുമങ്ങു ദൂരെ മാറുന്നതിന്നു ഭുവി ലോകരശേഷധാന്യം

20

ഒന്നിച്ചു ജന്മമൊരുപോലെ വപുസ്സു കണ്ടാലെന്നാലുമുള്ളിലൊരു സാരമൊഴിഞ്ഞമൂലം
നന്നല്ലിതെന്നു പതിരങ്ങു കളഞ്ഞിടുന്നു നന്ദിച്ചു നെല്ലറയിലിട്ടിഹ കാത്തിടുന്നു

21 [ൽ

മാന്യങ്ങളും പയറുഴുന്നുകളെന്ന ശിംബിധാന്യങ്ങൾ നന്മണികളുള്ളിൽ നിറഞ്ഞു മോദം
അന്യൂനമുത്സവരസത്തൊടു നൃത്തമാടി മിന്നുന്ന മട്ടു കൊടി നീട്ടി വിളങ്ങിടുന്നു

22

നന്നായ് നനച്ചു വളമിട്ടതിനാൽ വളർന്നു വന്നോരു വാഴകളിൽ വാച്ചൊരു കണ്ണുവെട്ടു
നന്ദിയ്ക്കുമാറഴകെഴുന്നവകൾക്കശേഷം മന്ദിച്ചിടാതുടനെ താൻ കുലവന്നു ചേർന്നു

23

വമ്പിച്ചുവന്ന ബഹുസസ്യസമൃദ്ധികൊണ്ടു സമ്പൂർണ്ണമായ ഭുവനേ മരുവും ജനങ്ങൾ
കുംഭീന്ദ്രവക്ത്രനുടെ കുമ്പ നിറയ്ക്കുവാനും സമ്പത്തിതോർക്കിൽ മതിയെന്നു നിനച്ചിടുന്നു

24

വിഘ്നം പെടുന്നവനു ലക്ഷ്മി ലഭിയ്ക്കയില്ല വിഘ്നം പെടാത്തവനു ലക്ഷ്മിയുടൻ ലഭിയ്ക്കും
വിഘ്നേശപാദനുകളയാനരുതാതെയില്ല വിഘ്നം സ്മരാർത്തികളശേഷമകറ്റുമാര്യേ!

25

ഭക്തപ്രിയൻ ഗണപതിയ്ക്കു മഹാജനങ്ങൾ ഭക്തിയ്ക്കു വേണ്ട വിഭവങ്ങൾ നിവേദ്യമായി
ശക്തിയ്ക്കു ചേർന്ന പടി നൽകി വിപത്തിൽ നിന്നു മുക്തിപ്പെടുന്നൊരു ഗണേശചതുർത്ഥിവ

26 [ന്നു

വല്ലാത്തനർത്ഥഭയകാരണമിന്നു കാണ്മാനില്ലാരുമേ ചെറിയ ശീതളരശ്മിതന്നെ
എല്ലാരുമോർത്തൊഴും സുകൃതമുള്ളവർ കണ്ടുവാഴ്ത്തും നല്ലാഭയുള്ളളികദേശമെഴുന്ന കാന്തേ!

27

കണ്ടാൽ ചവർപ്പു മുതുകന്നറമൂറുമെന്നു വേണ്ടാ ജഗത്തിൽ മുഴുവൻ വിഭവങ്ങൾ തിങ്ങി
വേണ്ടോരു പുഷ്ടിയിതു കണ്ടു രസിപ്പതിന്നു വേണ്ടിക്കുതൂഹലി മഹാബലി വന്നിടുന്നു

28 [ജൻ

മുമ്പിൽ ജഗത്തിതഖിലം ബഹുധർമ്മമുൾക്കൊണ്ടമ്പോടു കാത്തൊരു മഹാബലിദൈത്യരാ
വമ്പൻ വരുന്ന തിരുവോണദിനം ജനങ്ങൾ സമ്പൂർണ്ണഭക്തിപരമോത്സവമാക്കിടുന്നു

29 [ദി

ഹസ്തത്തിലായി വിഭവങ്ങൾ ജനത്തിനെല്ലാം ഹസ്തത്തിലായി തിരുവോണമഹോത്സവം
ഹസ്തത്തിൽ മന്നവർ തെളിഞ്ഞു ചമഞ്ഞിടുന്നു ഹസ്തത്തിനുക്കടയവക്കടിയാസ്വിനോദം

30

മാവേലിതൻ വരവിൽ സ്തവമാർത്തു ബാലർ പൂവട്ടിയൊക്കെ നിറയും പടി പൂവറുത്ത്
ഭാവം തെളിഞ്ഞവകളിട്ടു നിജാങ്കണങ്ങളാവിർമ്മുദാ പലവിധത്തിലണിഞ്ഞിടുന്നു

31

തൃക്കാക്കരപ്പനുടെ ദിവ്യമഹോത്സവശ്രീയിക്കാലമങ്ങു തുടരുന്നതു പണ്ടുപോലും [ന്നു
ചൊല്ലേറ്റമുണ്ട ലോകരതു കൊണ്ടു നിജാങ്കണത്തിൽ തൃക്കാക്കരപ്പനെയണിഞ്ഞു നിരത്തിടു

32

ഉദ്യോഗശാലികൾ പണിയ്ക്കൊഴിവായ മൂലം സദ്യോവരുന്നു സരസം നിജമായ നാട്ടിൽ
ഹൃദ്യങ്ങളാം പല വിനോദവിധങ്ങൾ ചെയ്യാനുദ്യോഗമോടവർ തെളിഞ്ഞു മതിന്നിടുന്നു

33

പന്തിട്ടു തട്ടിയതിനുള്ള കളിക്കു കൂടിടുന്നോർ സന്തോഷമോടു ജയമാർന്നു രസിച്ചിടുന്നു [ടുന്നു
പൈന്തേൻ തൊഴും മൊഴികൾ ചോടു ചവിട്ടിടുമ്പോൾ പന്തോടിടഞ്ഞ മുല നിന്നു തുളുമ്പു

49

ധാടിപ്പെടുന്നതിരുവോണമഹോത്സവത്തിൽ മോടിയ്ക്കുനല്ലയപുതുപ്പുടവയൊന്നുതന്നെ
കോടിയ്ക്കുഹേമസദൃശമെന്നുനിനച്ചുപുത്തനാടയ്ക്കു 'കോടി'യതിദേശപറഞ്ഞിടുന്നു.

50

ഓണപ്പട്ടയ്ക്കുമലയാളിജനത്തിനെല്ലാം വേണംചരക്കപലമാതിരിയെന്നമൂലം
ഓണോത്സവംവസനവിക്രയശാലിമർത്ത്യശ്രേണിയ്ക്കുനല്ലകണിയായ്ചമയുന്നുകാണ്കെ.

51

നിസ്തുല്യലക്ഷ്മീവദനത്തിനുചേക്കുവാനായ് കസ്തൂരികൊണ്ടുകുറിയിട്ടുവിളങ്ങുമാര്യേ!
വസ്ത്രത്തിലുംപലതരംകുറിചേർത്തുലോകരത്യന്തലാഭമിതുകാലമണഞ്ഞിടുന്നു.

52

ചൊല്ലൊഞ്ഞിടുന്നപരദേശിസമൂഹമേററം കെല്പേറുമാവണിയവിട്ടമഹാവ്രതത്തെ
അല്ലേതരോത്സവരസംവരമാറന്നുഷ്ഠിച്ചുല്പ്പതെളിഞ്ഞുവിലസുന്നുമഹാവിശേഷം

53

വട്ടംതികഞ്ഞഴകിൽവാവിലുദിച്ചപൊങ്ങും ചട്ടററതിങ്കൾതൊഴുമിസ്സലിദോശയപ്പം
ഇഷ്ടംതൊടെന്നുമുതലാംപലഹാരമെല്ലാം തുഷ്ട്യാചമച്ചുപരദേശികൾതിന്നിടുന്നു

54

മാടോടുചേച്ചുകുറവേററമിരിപ്പിടത്തിൽ കൂട്ടംപ്രകാരമൊരുവൃദ്ധി,തിരക്കരത്തിൽ
ചോടിനുററപ്പി,വയെഴുംപരദേശികൾക്ക കൂട്ടംകുചേ!രുചികരംപലഹാരമല്ലോ

55

തുഷ്ട്യാനിറച്ചുപലഹാരഗണങ്ങൾതിന്നു ശിഷ്ടാപയോജനയനേ! പരദേശിസംഘം
പുഷ്ട്യാവസനാദിവിഭവങ്ങൾതികഞ്ഞുലോകർക്കിഷ്ടംനടിച്ചുകുതുകേനകൊടുത്തിടുന്നു

56

കൃഷ്ണാവതാരശുഭവാസരമായിടുന്ന കൃഷ്ണാഷ്ടമിതിഥിയിലുത്തമഭക്തവൃന്ദം
കൃഷ്ണാലയങ്ങളിലണഞ്ഞുപവാസപൂർവ്വം കൃഷ്ണാർച്ചനാദികൾകഴിച്ചുവസിച്ചിടുന്നു

57

താരാഗിരന്നടെശുഭോത്തമകീർത്തിചിത്താരിൽധരിച്ചുതരമോടുതടിച്ചഭക്ത്യാ
താരാധിനാഥമുഖി! ചക്രധരാവതാരതാരത്തിലിങ്ങുപവസിച്ചുവരുന്നുലോകം

58

മൂടുള്ളിൽനിന്നൊഴിവതിന്നുനിജോത്തമാംഗേ ചൂടുന്നുനല്ലതുളസീദളമാംപ്രസാദം
പാടുന്നുകൃഷ്ണചരിതങ്ങൾജനം,പുറത്തായിടുന്നുരാഗനികരങ്ങളകത്തുനിന്നു

59

പാനാശനങ്ങളുമുറക്കവുമങ്ങുവിട്ടു മാനംനടിച്ചുചിലരീമഹിതവ്രതത്തിൽ
സ്നാനാർച്ചനാന്നദാനജപാന്തരത്തമദ്ധ്യാനാദിചെയ്തിളകിടാതെവസിച്ചിടുന്നു

60

പെണ്ണുങ്ങളാപെരിയകൌതുകമുള്ളൊരുണ്ണിക്കണ്ണന്റെകുഞ്ഞുകളിയോർത്തിളകുന്നഭ [ക്ത്യാ
ഉണ്ണാതെവിഷ്ണുഗുണനാമകഥാദിപാടിത്തിണ്ണാരസേനഹരിസേവകൾചെയ്തിടുന്നു

61

വാപ്പിൽപയോജധിയെന്നകണക്കതിർത്തപാല്പായസംപുതിയവെണ്ണവെള്ളത്തചോറ്
അപ്പംതടിച്ചകദളിപ്പഴമെന്നിതെല്ലാം അർപ്പിച്ചിടുന്നുഭഗവാനിഹഭക്തലോകം

62

പാപാന്ധകാരമകലുന്നതിനാജ്ജനങ്ങൾ ദീപാളിവെച്ചുഹരിതന്നടികുമ്പിടുന്നു
ശ്രീപൂണ്ടകൃഷ്ണനെഴുമമ്പലമിഷ്ടഗന്ധധൂപങ്ങൾകൊണ്ടുസുരഭീകൃതമാക്കിടുന്നു.

63

താരിൽപ്പിറന്നതരുണീമണിനാരിത്ത താരിൽപ്രസാദമുളവാക്കുവതിന്നുവേണ്ടി
ചാരുപ്രണീതസുമമാലകളൊക്കെയുംവെച്ചു ഭൂരിപ്രസൂനമഹിതാർച്ചനചെയ്തിടുന്നു

64 [ളോദേ

അററംവെടിഞ്ഞധികമോഹനസൽഗുണങ്ങൾ പററിത്തെളിഞ്ഞസകലാവയവങ്ങ
ളൊററെന്നുമിന്നുമഴകുള്ളമുരാരിതൻെറ ചുററുംജനങ്ങൾചിതമോടുനടന്നിടുന്നു

65

മായാമനുഷ്യനടെനല്ലവതാരകാല മായുള്ളപാതിനിശയിൽപതിരററഭക്ത്യാ
കായാന്തരംഗപരിശുദ്ധികലൎന്നലോക രായാസമോടുഹരിപൂജകൾചെയ്തിടുന്നു

65

ആൎത്താനുകമ്പിഭഗവാൻെറവിചിത്രപുണ്യ വാൎത്താവിശേഷമഴകോടുരചെയ്തുകൊണ്ടു
തീൎത്ഥാദിസേവകൾകഴിച്ചിഹഭക്തലോകം പ്രാൎത്ഥിച്ചിടുന്നുപചതങ്ങുനിജേഷ്ടമേപോലെ

66

സന്താപമേററുവലയുംപശുപാലവൃഷ്ണി കുന്തീസുതാദിനിജഭക്തജനത്തെയെല്ലാം
ചന്താകലൎന്നകരളിൽകനിവോടുകാത്ത ചെന്താമരാക്ഷകരുണാകരപാഹികൃഷ്ണ

67

ന്യായേനശങ്കരനുബാണരണത്തിൽവത്സ രേസ്തയത്തിചബ്ജഭവനി,ന്ദ്രനതിപ്രവഷേ
ആയാസമെന്നിയെമടക്കമെണച്ചവിഷ്ണോ മായാമനുഷ്യസകലേശ്വരപാഹികൃഷ്ണ

68

ദാരിദ്ര്യദാരുണവിഷാഗ്നിവിഷണ്ണയായ ദാരോക്തികൊണ്ടരികിൽവന്നകുചേലനായി
സ്വൈരംസുരേശ്വരസമൃദ്ധികൊടുത്തിതേത്രം പോരെന്നുകേണകരുണാകരകൃഷ്ണപാഹി

69

കുന്തീസുതനുതുണയായ്ദ്വിജവൎയ്യനായി ച്ചന്തംകലൎന്നദശബാലകരേയുമൊപ്പം
സന്താനവൃദ്ധിയതിനേകിയഭക്തലോക സന്താനവൃക്ഷകമലാക്ഷമുകുന്ദപാഹി

70

പോരിന്നെതൃത്തസമയേകുലനാശമൂലാ പോരായ്മയോൎത്തുതളരുംസഖിഫല്ഗുനന്നു്
സാരഥ്യമമ്പിനൊടുചെയ്തുമലാൎത്ഥഗീതാസാരങ്ങൾചൊല്ലിയസരോരുഹനേത്രപാഹി

71

പാലാഴിമങ്കമുതലായവർകാങ്കവേഗം പാലാംഗനാമണികൾതങ്ങടെമദ്ധ്യഭാഗേ
കോലാഹലത്തൊടെഴനെള്ളിരസിച്ചുരാസ ലീലാവിധംപലതുചെയ്തമുകുന്ദപാഹി

72

ധൎമ്മിഷ്ഠനായ്സ്വപദസേവകനാംസ്ഥിളങ്ങും ധൎമ്മാത്മജന്നുഹൃദയംതെളിയുന്നതിന്നായ്
ശൎമ്മംജഗത്തിലണയുമ്പടിഭൂരിയജ്ഞ കൎമ്മംനടത്തിയയദൂത്തമകൃഷ്ണപാഹി

73

ഇന്ദ്രാനലാദ്യഖിലദിക്പതിനായകന്മാർ സന്ദേഹമററുനിജസാരപദാൎത്ഥമെല്ലാം
വന്ദിച്ചുതൃക്കഴലിൽവെച്ചുവണങ്ങിനിന്ന നന്ദാത്മജേശ്വരഗണേശ്വരകൃഷ്ണപാഹി

74

നാരായണോത്തമനുലക്ഷണമൊത്തുഭൂമി ഭാരാവതാരമതിനായ്വസുദേവഗേഹേ
സ്വൈരംജനിച്ചഭവദത്ഭുതദിവ്യബാല ചാരുസ്വരൂപമിഹമാധവകാണണംമേ

75

അത്യന്തദുഷ്ടയമുനാനദിതൻെറശുദ്ധി ക്കത്തുംഗകാളിയസഹസ്രഫണങ്ങൾതോറും
തിത്തിത്തയെന്നുപലമാതിരിചെയ്തനിൻെറ നൃത്തപ്രയോഗമിഹമാധവകാണണംമേ

76

ഒററക്കരത്തിൽമലയാംകുടയുംരസിച്ചു മറേറക്കരത്തിലൊരുവേണുവുമായിനിന്നു്
തെററെന്നുഘോരഹരിമാരിതടുത്തിടുംനി ന്നററംവെടിഞ്ഞഴകുമാധവകാണണംമേ

77

ആപാദചൂഡമതിമോഹനശോഭപൂണ്ടു താപാപഹേന്ദുകരരഞ്ജിതകാനനാന്തേ
ഗോപാംഗനാമണികളൊത്തുകളിച്ചിടുംനിൻ രൂപാമൃതംകിമപിമാധവകാണണംമേ

78

വമ്പിച്ചകംസഗജരാജവധംകഴിച്ചു കൊമ്പൊന്നെടുത്തണിവിയല്പ്പൊട്ടുചാരുപൂണ്ടു
അമ്പോടുമല്ലരണരംഗമണഞ്ഞിടുന്ന നിന്മഞ്ജുരൂപമിഹമാധവകാണണംമേ

79

ഇഷ്ടപ്പെടുന്നൊരുകുചേലമഹീസുരന്റെ കഷ്ടംചെടച്ചു ചളിചേൎന്നവിയൎത്തദേഹം
കെട്ടിപ്പിടിച്ചതിരസാശ്രുകണങ്ങൾപെയ്യു ചുട്ടററനിൻവടിവുമാധവകാണണംമേ

89

ഈവിശ്വഭാരമൊഴിവാനൊരുഘോരയുദ്ധം ഭാവിച്ചിടുമ്പോളുഴലുംസഖിഫല്ഗുനന്ന്
ആവശ്യമായതുവശാലധകാട്ടിടുംനിൻ ശ്രീവിശ്വരൂപമിഹമാധവകാണണംമേ

81

തൃച്ചക്രശംഖധരനായ്മലർമങ്കതൊട്ടുള്ളച്ഛിന്നശക്തികളൊടൊത്തുവികുണ്ഠലോകേ
മെച്ചപ്പെടുംഭുജഗമെത്തയിൽവാണിടുംനിൻ സച്ചിത്സ്വരൂപമിഹമാധവകാണണംമേ

82

നേത്രാശ്രുവൎഷ്വപുളകങ്ങളൊടൊത്തുകൃഷ്ണ സ്തോത്രങ്ങളിങ്ങിനെജനങ്ങൾപഠിച്ചിടുന്നു
ചിത്രംവിചിത്രമതിമംഗളമത്രനന്ദപുത്രാവതാരതിഥിതൻമഹത്വമോൎത്താൽ

83

കൊണ്ടാടിടുന്നതായവാസംകലരുമഖിലപ-
　　ത്മത്തിനേവന്നുഹാസം
കണ്ടാലുഭ്രൂവിലാസംപെടുമണിമിഴിനി-
　　യ്യിന്നു സാനന്ദഹാസം
ഉണ്ടേറെശ്രീവികാസംപലതിനുമിതുകം
　　ലാപ്പിയേ! വംശവിലാസം
പൂണ്ടുംകൊണ്ടുപ്രയാസംകവികൾപറയുമെം-
　　"ട്ടിങ്ങിനേചിങ്ങമാസം"

ഒന്നാം സൎഗ്ഗം കഴിഞ്ഞു.

# വൈദ്യശാസ്ത്രം.



വൈദ്യവിഷയത്തെപ്പററി ആദ്യമായി ചിന്തിപ്പാൻ തുടങ്ങിയതു ഹിന്തുക്കളാണെന്നു പറയുന്നത് ഒരു അതിശയോക്തിയായി വരുന്നതല്ല. അന്യരാജ്യക്കാരുടെ ശാസ്ത്രങ്ങളിലെ

മൂലതത്വങ്ങൾ ഹിന്തുക്കൾ വഴിക്ക് ഉണ്ടായിട്ടുള്ളവയാണെന്നു ദൃഷ്ടാന്തപൂർവ്വം 'ആയുർവൈദ്യപ്പഴമ' എന്ന ലേഖനത്തിൽ പ്രസ്താവിച്ചിട്ടുമുണ്ട്. ഇനി ഇതിൻെറ ഉത്ഭവത്തെപ്പററി അല്പം പറയും.

ഹിന്തുക്കളുടെ വേദങ്ങളോളം പഴക്കമുള്ള റിക്കാട്ടുകൾ യാതൊന്നും ലോകത്തിലില്ലെന്നുള്ള സംഗതി നിർവ്വാദമാകുന്നു. ഋഗ്വേദമാണ് ഏററവും പുരാതനമായിട്ടുള്ളത്. ഈ വേദം ഉണ്ടായകാലത്ത് ഇന്ത്യയിൽ വൈദ്യന്മാരുണ്ടായിരുന്നു എന്ന് അതിലെ ചില സന്ദർഭങ്ങളിൽ നിന്ന് അറിയാം.

വെള്ളം, വായു, സസ്യം ഇവകളുടെ ഗുണങ്ങളെ സൂചിപ്പിക്കുന്ന വാക്യങ്ങൾ അതിൽ കാണുന്നുണ്ട്. 'ജലം അമൃതമയമാണ്. അതിൽ സകല ഔഷധങ്ങളും ലയിച്ചിരിക്കുന്നു' എന്നും മററും പറഞ്ഞുകാണാം.

സോമൻ ഔഷധങ്ങളുടെ ഭരണദേവതയാണെന്ന് അതിൽ പറഞ്ഞിട്ടുണ്ട്. ഒരു സന്ദർഭത്തിൽ മേധാതിമഹർഷി ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു. 'സകല മരുന്നുകളും ലോകരക്ഷിതാവായ അഗ്നിയും വെള്ളത്തിൽ ഉണ്ട്. അതിൽ സകല ഔഷധങ്ങളും അടങ്ങിയിരിക്കുന്നു എന്നു സോമൻ എന്നോടുപദേശിച്ചു.'

സൂര്യപുത്രരായ അശ്വനിദേവകൾ ദേവകളുടെ പ്രധാന വൈദ്യന്മാരായിരുന്നു. അവർ ചെയ്തിട്ടുള്ള പ്രശംസാർഹങ്ങളായ പ്രവൃത്തികൾ ഋഗ്വേദത്തിൽ വിവരിച്ചിട്ടുണ്ട്. കാക്ഷിവമഹർഷിക്കു കണ്ണു കാണുന്നതിനും ചെവി കേൾക്കുന്നതിന്നും നിവൃത്തിയില്ലാതെ കഷ്ടപ്പെട്ടിരുന്നു. ആ കഷ്ടപ്പാട് അശ്വനിദേവകൾ തീൎത്തു. അതുനിമിത്തം അദ്ദേഹം അവരെ സ്തുതിച്ചിട്ടുണ്ട്. 'ഹേ അശ്വനികളെ! കണ്ണുകാണാതെ വഴുതി നടക്കുന്ന ഈ കുരുടൻെറ സ്തുതി കേൾക്കുക. സൽപ്രവൃത്തികളെ രക്ഷിച്ചുപോരുന്ന നിങ്ങൾ എൻെറ കണ്ണിന്നു കാഴ്ച നൽകിയതിനാൽ ഞാൻ നിങ്ങളെ വാസ്തവത്തിൽ അഭിനന്ദിക്കുന്നു'.

കണ്വന്നു കൺകാണുമാറാക്കിയതും നൃഷാദപുത്രനെ ചെവി കേൾക്കാറാക്കിയതും ഇവരാണെന്നു താഴെ പറയുന്ന വാക്യത്തിൽ നിന്ന് അറിയാം. 'ബദ്ധനായ അത്രിക്കു നിങ്ങൾ മോചനം കൊടുത്തു. തിമിരം നിമിത്തം കുരുടനായിത്തീൎന്ന കണ്വന്നു നിങ്ങൾ കാഴ്ചനൾകി'.

ഗ്രസ്തമേദൻ രുദ്രനെ ഇപ്രകാരം സ്തുതിക്കുന്നു. 'അങ്ങ തന്ന സുഖകരങ്ങളായ സസ്യങ്ങളെക്കൊണ്ടു രക്ഷപ്പെട്ട ഞാൻ നൂറുവഷം ജീവിച്ചിരിക്കട്ടെ. എൻെറ ശത്രുക്കളേയും കഠിനപാപങ്ങളേയും അനേക ന്യൂനതകളേയും അകററുക. ഹേ രുദ്ര! ഞങ്ങളുടെ അപൂണ്ണമായ അച്ചനകളെക്കൊണ്ട് അങ്ങയെ ഞങ്ങൾ അസഹ്യപ്പെടുത്തുന്നില്ല. ഔഷധങ്ങൾകൊണ്ട് ഞങ്ങളുടെ പുത്രന്മാക്കു ജീവസ്സ നല്കുക. അങ്ങ വൈദ്യന്മാരിൽ വെച്ച് അഗ്രഗണ്യനാണെന്നു ഞങ്ങൾ അറിയുന്നു'. രുദ്രനെ സ്തുതിക്കുന്ന വാക്യങ്ങൾ ഇനിയും കാണാം.

ഡോക്ടർ മൂരിനാൽ തജ്ജമചെയ്യപ്പെട്ട ഋഗ്വേദത്തിലെ താഴെ പറയുന്ന വാക്യംകൊണ്ടും ആ കാലത്തു ഹിന്തുക്കളുടെ ഇടയിൽ വൈദ്യന്മാർ ഉണ്ടായിരുന്നു എന്നു വിശദമാവും. 'ഞാൻ ഒരു കവി. എൻെറ പിതാവു വൈദ്യൻ. മാതാവു ധാന്യം പൊടിക്കുന്നവൾ. ഞങ്ങളുടെ പല വിദ്യകളെക്കൊണ്ടു ലാഭത്തെ ഇച്ഛിച്ച് അവരവരുടെ പ്രവൃത്തികളെ ഞങ്ങൾ പിന്തുടരുന്നു.'

ഇങ്ങിനെ പുരാതനഗ്രന്ഥങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാൽ വൈദികകാലത്തുതന്നെ വൈദ്യവൈദ്യം നടപ്പായിരിക്കുന്നു എന്നു ദൃഷ്ടാന്തപ്പെടുന്നതാണ്. എന്നാൽ പൌരാണികകാലംവരെ ഇത് ഒരു ശാസ്ത്രനിലയെ പ്രാപിച്ചിട്ടുണ്ടായിരുന്നില്ല.

ആയുവ്വേദമാണ് ഈ വിഷയത്തിൽ ഏററവും പുരാതനമായിട്ടുള്ള ഗ്രന്ഥം. ഇതു ബ്രഹ്മാവിൻെറ കൃതിയാണ്. കലിയുഗാരംഭത്തോടുകൂടിയാണ് അദ്ദേഹം ഈ ഗ്രന്ഥം ഉണ്ടാക്കിയത്. മനുഷ്യരുടെ ക്ഷീണാവസ്ഥയും അരിഷ്ടതയും കണ്ടു കരുണതോന്നി അവരുടെ ആവശ്യത്തിന്നായി അദ്ദേഹം ഉപവേദത്തെ നിമ്മിച്ചു. ധമ്മശാസ്ത്രം, ധനുവേദം, ഗാന്ധവ്വവേദം, ആയുവേദം ഇങ്ങിനെ നാലു ഭാഗങ്ങളിലായിട്ടാണ് ഉപവേദം ഉണ്ടാക്കിയത്. രോഗങ്ങളെ തടുത്തു മാററിയും ലോകത്തിൽ വസിക്കേണ്ടുന്ന മാഗ്ഗങ്ങളെ അദ്ദേഹം ആയുവേദത്തിൽ വിവരിച്ചു. നാലാമത്തെ വേദമാകുന്ന അഥവ്വവേദത്തിൻെറ രീതിയിൽ തന്നെയാണ് ഈ ഉപവേദവും ഉണ്ടാക്കിയത്. ഈ മൂലകൃതി എട്ടായി ഭാഗിച്ചിരിക്കുന്നു. സാല്യം, സാലക്യം, കായചികിത്സ, ഭൂതവിദ്യ, കൌമാരഭൃത്യം, അഗദതം, രസായനം, വാജീകരണം ഇങ്ങിനെ എട്ടു ഭാഗങ്ങളാണ്.

ഇവ ഓരോന്നിൽ വിവരിച്ചിരിക്കുന്ന സംഗതികളെ ചുരുക്കി പറയാം.

സാല്യം എന്ന വാക്കിന്റെ അർത്ഥംകൊണ്ടുതന്നെ ആയുധപ്രയോഗമാണ് ഇതിൽ വിവരിക്കുന്നത് എന്ന് അറിയാം. ശസ്ത്രക്രിയയെ പററിയാണ് ഇതിൽ പറയുന്നത്. മനുഷ്യശരീരത്തിൽ സംഗതിവശാൽ ഏററതോ ഏല്പിക്കപ്പെട്ടതോ ആയ പുല്ല്, കല്ല്, മരം, ലോഹം, അസ്ഥി മുതലായ ബാഹ്യവസ്തുക്കളെ വലിച്ചെടുപ്പാനുള്ള വഴികളും അതുനിമിത്തം ഉണ്ടാവുന്ന എരിച്ചിൽ മുതലായ ഉപദ്രവങ്ങളുടെ ചികിത്സയും ഗർഭത്തിൽതന്നെ ഇരുന്നു ചത്തു പോകുന്ന കുട്ടികളെ പുറത്തെടുപ്പാനുള്ള മാർഗ്ഗങ്ങളും കുരു മുതലായവ കീറേണ്ടും ക്രമങ്ങളും മററു ശസ്ത്രക്രിയകളും അതിന്ന് ഉപയോഗിക്കുന്ന ആയുധങ്ങളെ പററിയും ഇതിൽ വിവരിച്ചിട്ടുണ്ട്. രണ്ടാമതായി പറഞ്ഞ സാലക്യവും ശസ്ത്രക്രിയാവിഷയംതന്നെ. കണ്ണ്, മൂക്ക്, ചെവി മുതലായി കഴുത്തിന്നു മേല്പോട്ടുള്ള ബാഹ്യേന്ദ്രിയരോഗങ്ങളേയും ചികിത്സയേയും പററിയാണ് അതിൽ പറയുന്നത്. കണ്ണു കീറുന്നതിന്നും മററും ഉപയോഗിക്കുന്ന ലോഹങ്ങളായ ആയുധങ്ങളുടെ സമ്പ്രദായത്തിൽനിന്നാണ് ഈ പേര് ഉണ്ടായത്. പനി, ക്ഷയം, കുഷ്ഠം മുതലായി ദേഹമാസകലം ബാധിക്കുന്ന രോഗങ്ങളേയും ചികിത്സയേയുംപററി കായചികിത്സയിൽ പറയുന്ന രാക്ഷസന്മാർ, ഗന്ധർവന്മാർ, യക്ഷർ, ദേവതകൾ, മുതലായവരുടെ കോപങ്ങൾകൊണ്ടുണ്ടാകുന്ന ബാധകളും മററും നാലാമതായി പറഞ്ഞ ഭൂതവിദ്യയിൽ വിവരിച്ചിരിക്കുന്നു. ഗ്രീസ്സ്, അറേബിയം, യൂറോപ്പ്, ഈ രാജ്യങ്ങളിലെ വിദ്യാലയങ്ങളിൽ ഈ വിദ്യ ഒരു സാരമായ വിഷയമായിരുന്നു. അടുത്തകാലംവരെ ഇതിന്നു നടപ്പ് ഉണ്ടായിരുന്നു എന്നു ബട്ടന്റെ പുസ്തകം നോക്കിയാൽ അറിയാവുന്നതുമാണ് (Burton's Anatomy of Malancholy). എന്നാൽ പരിഷ്കാരവർദ്ധനയോടുകൂടി ഇതിന്നു പ്രചാരം കുറവായിട്ടാണ് വരുന്നത്. ബാലരോഗങ്ങൾ, ഈററസ്സുന്നി മുതലായവ കൌമാരഭൃത്യം എന്ന അഞ്ചാം ഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ആറാം ഭാഗത്തിലെ വിഷയം വിഷങ്ങളും പരിഹാരങ്ങളും ആകുന്നു. ശക്തി, ബുദ്ധി, ആയുസ്സ് ഇവകളെ വർദ്ധിപ്പിക്കുന്ന രസായനങ്ങളുടെ വിവരണം ഏഴാം ഭാഗത്തിലുണ്ട്. പ്രജയും ശക്തിയും വർദ്ധിപ്പാനുള്ള ഉപായങ്ങ

ളാണ് ഒടുവിലത്തെ ഭാഗത്തിൽ വിവരിക്കുന്നത്. ഇങ്ങിനെ വൈ ദ്യസമ്പ്രദായത്തെ രീതിപ്പെടുത്തിയ ഈ മൂലകൃതിയിൽ എല്ലാ സം ഗതികളും വേണ്ടപോലെ അദ്ദേഹം വിവരിച്ചു.

ബ്രഹ്മാവിൽനിന്നു ഈ വിദ്യ ദക്ഷൻ പഠിച്ചു. അദ്ദേഹം ചികിത്സാദൎശനം എന്ന ഒരു ഗ്രന്ഥവും എഴുതി. ബ്രഹ്മാവു സൂ ൎയ്യനെ പഠിപ്പിച്ചു എന്നും പറയുന്നുണ്ട്. അശ്വിനിദേവകൾ പ ഠിച്ചതു ദക്ഷന്റെ അടുക്കൽനിന്നാണ്. അവർ അനേകം ഗ്രന്ഥ ങ്ങൾ ഉണ്ടാക്കീട്ടുണ്ട്, ചികിത്സാസാരതന്ത്രം അവയിൽ ഒന്നാണ്. നിത്യയൌവ്വനശാലികളായ ദേവകൾക്കു വൈദ്യാപേക്ഷ ചുരുങ്ങിയി രുന്നതിനാൽ അശ്വിനിദേവകൾക്ക് അവരുടെ ഇടയിൽ വലിയ നി ല ഒന്നും ഉണ്ടായിരുന്നില്ല. എന്നാലും ദേവാസുരന്മാർ തമ്മിലും ദേ വകൾ തമ്മിൽ തമ്മിൽ തന്നേയും പലപ്പോഴും ഉണ്ടായിട്ടുള്ള യുദ്ധ ങ്ങളിൽനിന്നു എല്ക്കുന്ന മുറികൾ മുതലായവ ഉണക്കുന്നതിന്നും മററു മായി അനേകശസ്ത്രക്രിയകൾ അവൎക്കുവേണ്ടി അശ്വിനിദേവകൾ ചെയ്തിട്ടുണ്ട്. ഇന്ദ്രന്റെ ഹസ്തങ്ങളിൽ ഒന്നിനെ ബാധിച്ചിരുന്ന വാതരോഗത്തെ അശ്വിനിദേവകൾ ചികിത്സിച്ചു മാററിയ അവസ രത്തിൽ അദ്ദേഹവും അവരുടെ അടുക്കൽനിന്ന് ആയുൎവേദം പഠി ച്ചു. ഇങ്ങിനെ കുറെ കാലത്തേക്കു ദേവകളുടെ ഇടയിൽ മാത്രമേ വൈദ്യം നടപ്പുണ്ടായിരുന്നുള്ളു.

ദുഷ്കൎമ്മങ്ങളും അപമൎയ്യാദകളും വൎദ്ധിച്ചു വന്നതോടുകൂടി പല വിധമായ രോഗങ്ങളും മനുഷ്യരെ ബാധിച്ചു തുടങ്ങി. ഇതു കണ്ടു മഹൎഷിമാൎക്കു പശ്ചാത്താപം ഉണ്ടായി. രക്ഷാമാൎഗ്ഗങ്ങൾ ആലോ ചിപ്പാനായി ഹിമവാൻ പൎവ്വതത്തിൽവെച്ച് അവരെല്ലാവരും ഒരി ക്കൽ ഒന്നിച്ചുകൂടി. ഭരദ്വാജൻ ആത്രേയൻ ഈ മഹൎഷിമാരായി രുന്നു മുഖ്യ ഉത്സാഹികൾ. അന്ന് ആ യോഗത്തിലുണ്ടായിരുന്ന മുനിമാരിൽ മററു ചിലരേയും പറയാം. അംഗിരസ്സ്, ജമദഗ്നി, വസിഷ്ഠൻ, കാശ്യപൻ, ഭൃഗു, ഗൌതമൻ, സാംഖ്യൻ, പുലസ്ത്യൻ, നാരദൻ, അസിതൻ, വാമദേവൻ, മാൎക്കണ്ഡേയൻ, കപിഞ്ജലൻ, വിശ്വാമിത്രൻ, അശ്വാരണ്യൻ, ഭാൎഗ്ഗവൻ, ച്യവനൻ, അഭിജിത്ത്, ഗാൎഗ്ഗ്യൻ, സാണ്ഡില്യൻ, കൌണ്ഡില്യൻ, ദേവലൻ, ശാലവാൻ, സൌഹൃത്യൻ, കുശികൻ, ബാദരായണൻ, കൈകസേയി, ധൌ മൻ, മരീചി, ഹിരണ്യാക്ഷൻ, ലോകാക്ഷ്യൻ, ശൌനകൻ, മുതലാ

യവരായിരുന്നു. അവർ തമ്മിൽ ചില വാദപ്രതിവാദങ്ങൾ നടന്നു. ഈ ആപത്തിൽനിന്നു മനുഷ്യവർഗ്ഗത്തെ രക്ഷിച്ചു പോരുന്നതിന്നു ഭരദ്വാജൻ ഇന്ദ്രന്റെ അടുക്കൽ ചെന്നു വൈദ്യം പഠിച്ചുവരുന്നതല്ലാതെ വേറെ നിവൃത്തി ഇല്ലെന്നു അവർ ഒത്തൊരുമിച്ചഭിപ്രായപ്പെട്ടപ്രകാരം അദ്ദേഹം ദേവരാജാവിന്റെ അടുക്കൽ ചെന്നു ആയുർവേദം പഠിച്ചുവന്നു. അവിടെനിന്നു കിട്ടിയ ഉപദേശങ്ങൾ മുഴുവനും അദ്ദേഹം മററു ഋഷിമാൎക്കു കൊടുത്തു. അവരിൽ ആത്രേയൻ തന്റെ ശിഷ്യന്മാരിൽ പലരേയും ഈ വിദ്യ പഠിപ്പിച്ചു. ഇങ്ങിനെ മഹൎഷിമാരിൽ പലരും വൈദ്യവിദ്യയിൽ നൈപുണ്യം സമ്പാദിച്ചു.

പിന്നെ പരമ്പരയാ വൈദ്യന്മാരും ഗ്രന്ഥങ്ങളും വൎദ്ധിച്ചു തുടങ്ങി. പക്ഷെ ബ്രഹ്മമുഖത്തിൽനിന്ന് ഉത്ഭവിച്ച മൂലകൃതിയും അശ്വനിദേവകളുടെയും ദക്ഷന്റെയും കൃതികളും നാമാവശേഷങ്ങളായിത്തീൎന്നു. പ്രളയം കാരണമായി കല്പിക്കപ്പെടുന്നു. ആയുൎവ്വേദത്തിന്റെ ചില ഭാഗങ്ങൾ തുണ്ടും മുറിയുമായി മാത്രം കാണുന്നുണ്ട്. ഇപ്പോൾ കാണുന്ന കൃതികളിൽ ഏററവും പഴമയേറിയത് ആത്രേയസംഹിതയാണ്. ഇത് അത്രിപുത്രനായ ആത്രേയനാൽ ഉണ്ടാക്കപ്പെട്ടു. എന്നുണ്ടായതാണെന്നു അറിവാൻ തരമില്ല. ഇതു കഴിഞ്ഞാൽ പിന്നെ പഴമയേറിയതു ചരകസംഹിതയാണ്. ഈ ഉൽകൃഷ്ടകൃതിയെ അടിസ്ഥാനമാക്കി ഇപ്പോൾ വൈദ്യന്മാർ പ്രവൃത്തിച്ചുവരുന്നു. എന്നാൽ ഇതു ചരകന്റെ സ്വന്തം കൃതിയല്ല. ഇതിന്റെ ഉത്ഭവത്തേയും സ്വഭാവത്തേയും പററി അല്പം പ്രസ്താവിക്കാം.

(തുടരും.)

കെ. എൻ. എം.

---

തപതീസംവരണം

# വഞ്ചിപ്പാട്ട

64. മിന്നൽക്കൊടിപോലെയുള്ളൊരന്നൽമിഴിയാളെക്കണ്ടു
മന്നവന്റെകണ്ണുരണ്ടുംമഞ്ഞളിച്ചുപോയ്

65. കാളിന്ദിയിലടിച്ചേറുംകോളിനേക്കാൾകൊടുതായ
കാളിമാവുകളിയാടുംകാർകുഴൽക്കെട്ടും

66. പൂന്തിങ്കളിൻകിടാവെന്നുൾഭ്രാന്തിതോന്നുംനിടിലത്തിൽ
ചാന്തിൻകുറികളുംനല്ലചന്ദനപ്പൊട്ടും

67. താമരസത്താരിൽമഹത്താമരസംവരുത്തുന്ന
കാമരസംതുകുംകണ്ണുംകടാക്ഷങ്ങളും,

68. നിമ്മമരാംമുനികൾക്കുമുമ്മവെപ്പാൻതോന്നുമാറു
വെണ്മകൂടുംകവിളിണതന്മഹിമാവും,

69. കാമലാസ്യക്കളരിയാമോമലാളുടെയതെച്ചി-
പ്പൂമലച്ചതുടുപ്പോലുംവായ്മലർതാനും,

70. കാർമറയ്ക്കുന്നുള്ളശരൽസോമമണ്ഡലവുംതോററു
താഴ്മയോടടതൊഴുംമുഖത്താമരപ്പൂവും,

71. പൊന്മണിക്കുടത്തിനൊപ്പമെണ്മണിയ്ക്കുമിടയെന്ന്യേ
തമ്മിൽതിക്കിത്തിരക്കിടുംതടമുലയും

72. വമ്പിച്ചെഴുംയൌവനമാംകൊമ്പനാനയുടെനല്ല
തുമ്പിക്കയ്യാണെന്നുതോന്നുംതുടയിണയും,

73. സ്വർണ്ണത്തിന്റെസത്തെടുത്തവണ്ണംമിന്നിത്തിളങ്ങുന്ന
വർണ്ണമൊത്തകളുർമെയ്യിൻവടിവുകളും

74. പാർത്തുകണ്ടായ്വന്നനേരം,ചിത്തധൈര്യമുണ്ടെന്നാലും
പാർത്ഥിവന്റെകാര്യമെല്ലാംപരുങ്ങലായി

75. പെണ്ണിതേതോഭഗവാനേ!കണ്ണിനുപരമാനന്ദം
വിണ്ണിലുമുണ്ടാവില്ലിതിൻവണ്ണമുള്ളവൾ

76. കാമദേവജയശ്രീയോ?വാമദേവവല്ലഭയോ?
പൂമകന്റെപൊണ്ടാട്ടിയോപൂമകൾതാനോ?

77. കണ്ടാൽകൊതിയാമ്മാറേവംകൊണ്ടാടേണ്ടുമഴകൊക്കും
കണ്ടിവാർകുഴലാളെഞാൻകണ്ടിട്ടില്ലെങ്ങും

78. കേടകന്നിവളൊററയ്ക്കീക്കാടകംപുക്കതെങ്ങിനെ?
പേടമാൻനേർമിഴിയാൾക്കുപേടിയാവില്ലേ?

79. കണ്മണിയ്ക്കൊരത്ഭുതമിപ്പെണ്മണിയാളെന്തെന്നില്ലാ-
തെന്മനസ്സിൽവളത്തുന്നുമന്മഥതാപം

80. ചൂതായുധക്കൊടിയിവളേതായിരിക്കണമേന്താ-
ലേതായാലുംകടന്നൊന്നുചോദിക്കതന്നേ

81. രാജ്യപാലനോരോമനോരാജ്യമേവംവിചാരിച്ചു
പൂജ്യശീലനുള്ളിൽധൈൎയ്യംപൂജ്യമായ്വന്നു

82. പൂവമ്പൻവില്ലുവലിച്ചുചൊവ്വിലെയ്തുമമ്പുകൊണ്ടു
സൎവ്വാംഗവുംനുറുങ്ങിനസംവരണനും

83. താരുണ്യച്ചോരത്തിളപ്പുള്ളൊരുണ്ണിമാൻകണ്ണിയോടു
പേരുംമററുകഥയുമെപ്പേരുംചോദിച്ചു

84. ഒന്നുംമിണ്ടീലവൾചാരേനിന്നുമില്ലചിക്കന്നൊളി-
മിന്നൽപോലെപോയ്മറഞ്ഞുമീനനേർമിഴി

85. അലർശരാതുരൻനൃപനലമഴലാണ്ടപ്പോഴേ
നിലവിട്ടുമോഹിച്ചംശുനിലത്തുവീണു

86. എന്നതുകണ്ടലിവിയന്നന്നനടയാളുടനേ
മന്നവന്റെചാരത്തെക്കുമടങ്ങിച്ചെന്നു

87. വീണയുടെയൊലികാക്കൽവീണമൃദുസ്വനത്തോടു-
മേണമിഴിനൃപാലനോടേവമുരച്ചാൾ:

88. 'ചന്ദ്രവംശാൎണ്ണവപൂൎണ്ണചന്ദ്ര! മഹീമണ്ഡലേന്ദ്ര!
സാന്ദ്രഗുണനിധേ! ഭവാൻസന്തപിക്കൊല്ലേ

89. നിന്തിരുവടിക്കിതേതുംപന്തിയല്ല, ഭവാനിപ്പോ-
ളെന്തിനേവംവിഷാദിപ്പതെഴുന്നേററാലും

90. തപതിയെന്നെനിക്കുപേർതപനനാണെന്റെതാതൻ
നൃപതീന്ദ്ര! മറിച്ചൊന്നുംനിരൂപിക്കേണ്ടാ

91. അച്ഛശീലൻഭവാനെന്നൊനച്ഛൻപറഞ്ഞറിയും, നി-
ന്നിച്ഛപോലെവരുമെല്ലാമീഷലില്ലൊട്ടും

92. എന്നെയങ്ങേക്കുകിട്ടേണമെന്നാണച്ഛൻവെച്ചിരിപ്പ-
തെന്നുടയഭാഗ്യപൂരമെന്നേചൊല്ലാവൂ!

92. എന്നാൽതപംചെയ്തുഭവാനെന്നച്ഛനെപ്രസാദിപ്പി-
ക്കെന്നാലങ്ങേപ്പിൻതുടരാനിടവരുമേ'

94. എന്നുംമററുമനുരാഗംവന്നുവാച്ചുവലഞ്ഞൊരാ-
കന്ദുകസ്തനിയാൾചൊന്നാൾകാട്ടിൽമറഞ്ഞു.

95. തമ്പുരാനുമതുനേരംവമ്പുറെറാരുകുണ്ഠിതത്താൽ
പൊമ്പുചത്തകുറവൻെറ'പന്തിയായ്ത്തീൎന്നു

96. രണ്ടുമൂന്നുതവണയാവണ്ടുതോല്ക്കുംമൂടിയാളെ-
ത്തൊണ്ടയിടച്ചയിൽവിളിച്ചിണ്ടലാൎന്നോററം

97. മാരഭ്രാന്തിൽവെളിവററുവേരററമരംപോലെ
പാരിൽവീണുകിടപ്പായീപാൎത്ഥിവൻവീണ്ടും

98. അന്നേരത്തുനരേന്ദ്രനെയന്വേഷിക്കുംപടജ്ജനം
മന്നവൻെറയരികത്തുചെന്നണഞ്ഞുതേ

99. പാൎത്ഥിവേന്ദ്രൻവശംകെട്ടുപാൎത്തലത്തിൽകിടപ്പതാം-
സ്ഥാൎത്തുകണ്ടുപരിഭ്രമിച്ചാൎത്തനാംമന്ത്രി

100. ശീതളോപചാരാദികളംജാതവേഗംപ്രയോഗിച്ചു
ഭൂതലേശന്നൊരുവിധംബോധംവരുത്തി

101. വസ്തുതയറിഞ്ഞമന്ത്യനോൎത്തരച്ചാസ്സൈന്യങ്ങളെ-
ത്തത്രനിന്നുനാട്ടിലേക്കുതിരിച്ചയച്ചു

102. ഭാവശുദ്ധിയിണങ്ങിനഭൂവലാന്തകനുംബ്രഹ്മ-
ശ്രീവളൎന്നവസിഷ്ഠനെസ്സേവതുടങ്ങി

103. ചിന്തിതത്തിൻഫലംപോലെപന്തിരണ്ടുനാളിനുള്ളി-
ലന്തികത്തിൽവന്നുചേൎന്നിതാവസിഷ്ഠനും

104. കാക്കൽവീണുകനിഞ്ഞെന്നെക്കാക്കേണമെന്നൃഷീന്ദ്രനോ-
ടാക്കംകലൎന്നപേക്ഷിച്ചാനാക്കാശ്യപീന്ദ്രൻ

105. പകല്ക്കുടയവനുടെമകളംമൂലമാണീമാലെ-
ന്നകതാരിലറിഞ്ഞപ്പോളാദരത്തോടേ,

106. പാരിലുള്ളതപോധനന്മാരിൽവെച്ചുമുമ്പനവൻ
വാരജപ്പൂമണാളനെവാഴ്ത്തിത്തുടങ്ങി

107. ചിത്രഭാനോ!നമസ്കാരംമിത്ര!നമസ്കാരംശത-
പത്രബന്ധോ!നമസ്കാരംപാവനമൂൎത്തേ!

108. വാരിയെല്ലാംകരങ്ങളാൽവാരിയെടുത്തിഷ്ടംപോലെ
മാരിപെയ്യുംമഹാത്മാവേ!മാമറവേരേ!

109. വേദരൂപനായുള്ളോനേ!വേദവേദ്യനായവനേ!
ദ്വാദശാത്മാവായവനേ!ദൈത്യംതീൎപ്പോനേ!

110. ഉണ്മയിലിയ്യുലകെല്ലാംചെമ്മതിൎത്തുകംത്തഴിയ്ക്കാം
ബ്രഹ്മവിഷ്ണുരുദ്രാകൃതേ! ചിന്മയ! സ്വാമിൻ!

111. വാസവാദിസ്തുത! വിഭോ! വാസരേശ! ഭഗവാനേ!
ദാസരാമിജ്ജനങ്ങളിൽദയവുവേണം'

112. ഇസ്തുതിയാൽതെളിഞ്ഞൎക്കനത്തപോധനൻെറചാര-
ത്തെത്തിനിന്നഭീഷ്ടമെന്തെന്നവൻചോദിച്ചു

113. 'പങ്കജബാന്ധവ! മമസങ്കടമൊന്നുണ്ടുന്നത്താൻ
നിങ്കടാക്ഷമുണ്ടായ്പൂന്നേനിവൃത്തികിട്ടൂ

114. നിങ്കന്യകമൂലമിന്നുതിങ്കളാംവംശനൃപമുടി-
ത്തങ്കമാകുംസംവരണൻതരംകെട്ടുപോയ്

115. ഉത്താപംനൃപതിയ്ക്കുമിത്തപതിതപന! നിൻ
പുത്രിയെന്നുള്ളവസ്ഥയെവ്യക്തമാക്കുന്നു

116. മയ്യൽമിഴിയാളെക്കണ്ടതിയ്യതിതൊട്ടെന്തെന്നില്ലം
തയ്യമ്പന്നൊരടിമയായ്ത്തീൎന്നിതദ്ദേഹം

117. ഊണുമില്ലുറക്കമില്ലചേണുററമെയ്‌വിളൎത്തേററം
കേണുഴലുന്നിതുരാജകേസരികാട്ടിൽ

118. ഋക്ഷകുമാരകനാകുമിക്ഷത്രിയപ്രവരങ്കൽ
പക്ഷപാതമുണ്ടായിട്ടിപ്പക്ഷ്മളാക്ഷിയെ

119. വേളികഴിച്ചേകേണമിന്നാളിലെനിയല്ലെന്നാകിൽ
കേളിവൻെറകഥതീരുംകളിവാക്കല്ലേ'

120. എന്നിവണ്ണംവസിഷ്ഠൎഷിവന്ദിച്ചുണൎത്തിയനേരം
നന്ദിച്ചരുൾചെയ്തുദിനനായകൻതാനും

121. 'അങ്ങുവന്നാവശ്യപ്പെട്ടാലിങ്ങുപിന്നെസ്സന്ദേഹമെ-
ന്തിങ്ങയയ്ക്കാംമകളെഞാനങ്ങയോടൊപ്പം

122. മുന്നമേനിശ്ചയിച്ചതാണെൻനന്ദിനിയിവളെയീ-
മന്നവനുകൊടുക്കുവാൻമാമുനിമൌലേ!'

123. എന്നുമാത്രംപറഞ്ഞൎക്കൻകന്യകയെവിളിച്ചാശു
തന്നുടെചാരത്തുനിൎത്തിതാനുരചെയ്തു:-

124. 'ഓമനേ! നീഗമിച്ചാലുമീമഹൎഷിയുടെകൂടെ-
ഭൂമണാളൻസംവരണന്നേകിഞാൻനിന്നെ

125. സർവ്വസമ്മതനായുള്ളോരുർവ്വരേശനാണദ്ദേഹം
സർവ്വാത്മനാഭജിച്ചാലുംസംവണരനെ

126. അഖിലകർമ്മവുംകാന്തൻസുഖിയാകുംവിധംവേണം
സഖിയെന്നേഭാവിക്കാവൂസപത്നിമാരിൽ

127. വന്ദിക്കേണ്ടുന്നവർകളെവന്ദിക്കേണംവഴിപോലെ
നിന്ദിക്കരുതൊരാളെയുംനീരജനേത്രേ!

128. ശുണ്ഠിയെടുത്തെന്തോകാന്തൻശണ്ഠകൂട്ടിയെന്നാകിലും
മിണ്ടരുതൊരക്ഷരവുമപ്രിയമായി

129. കൃത്യംവേണമെല്ലാററിനുംഭൃത്യന്മാരിൽദയവേണം
സത്യദാനധർമ്മാദിയിൽസക്തിയുംവേണം

130. ചിട്ടപോലാനൃവരൻെറപട്ടമഹിഷിയായ്പ്പാഴ്-
കൊട്ടുംസുഖക്കേടുകേടാതൊട്ടേറെക്കാലം

131. നന്മകലാംനിനക്കൊക്കട്ടേനന്മകനുമുണ്ടാവട്ടെ'
യിമ്മട്ടിലനുഗ്രഹിച്ചുകർമ്മസാക്ഷിയും

132. തന്മകളെപ്പുണർന്നേററമുമ്മവെച്ചുനിറകയി-
ലമ്മഹർഷിയുടെകൂടെയയച്ചുമോദാൽ

133. ബ്രഹ്മർഷിയാംവസിഷ്ഠരുമമ്മഹിളാമണിയാളെ
മന്മഥാർത്തനാംമന്നൻെറമുന്നിലെത്തിച്ചു

134. കൊണ്ടൽക്കുഴലിയാളെയുംകൊണ്ടുവന്നാവസിഷ്ഠരെ-
ക്കണ്ടവാറാനൃപനേററംകണ്ണുകുളുത്തു

135. ചാരുവാകുംനിധികിട്ടിയൊരുപാപ്പർപുള്ളിപോലാ-
പ്പൂരുഷേന്ദ്രൻപുരുമോദപ്പുഴയിൽമുങ്ങി

136. നാളീകാക്ഷിയാളെയുടൻവേളികഴിച്ചവളുമായ്
മേളിച്ചവനങ്ങുവാണുമേദുരാനന്ദം

137. നന്ദനത്തിലിന്ദ്രാണിയുമിന്ദ്രനുമൊത്തെന്നപോലാ-
സ്സുന്ദരിയാംതപതിയുംസംവരണനും

138. കാമശാസ്ത്രപ്രയോഗത്തിൽകാമംബുദ്ധിവെച്ചേറെനാ-
ളാമഹത്താംകാട്ടിൽപാർത്താരാഹ്ലാദത്തോടും

139. പിന്നെനൃപൻകൂടലരെക്കൊന്നൊട്ടുക്കിനാടടക്കി-
ത്തനിയെത്തുസുഖംവാണുതൻപുരിതന്നിൽ

140. ഇത്ഥപതീസംവരണസത്തമകഥചൊൽവോൎക്കു
പത്തനത്തിൽസദാലക്ഷ്മിനൃത്തംവെച്ചീടും

141. കൊണ്ടുപിടിച്ചുവാലന്മാർതണ്ടുവലിക്കുമ്പോളിതം
കൊണ്ടുവഞ്ചിപ്പാട്ടിതേററംനീട്ടിപ്പാടിയാൽ

142. മണ്ടുംതോണി,ഞൊടിയിടകൊണ്ടുതന്നേതികച്ചൊരു
രണ്ടുകാതംവഴിപോകുംകണ്ടുകയ്യല്ലോ.

143. കാളുംതല്ലിത്തോണിമറിഞ്ഞാലപായംവരികില്ല
നീൾവശുഭമൊയ്യൂരംനിശ്ചയംതന്നേ

144. വൻകഥയൊന്നിതുമട്ടിൽതാൻകഥിച്ചുതരംപോലേ
പൈങ്കിളിപ്പെണ്ണവളാശുപറന്നുപോയാൾ.

സമാപ്തം.

വള്ളത്തോൾ നാരായണമേനോൻ.

ധൎമ്മശാസ്ത്രത്തിന്റെ

# മൂലതത്വം



മനുഷ്യരുടെ നടത്തയുടെ ഗുണദോഷങ്ങളെക്കുറിച്ചു വിവരിക്കുന്ന ശാസ്ത്രമാകുന്നു ധൎമ്മശാസ്ത്രം. ചിലതെല്ലാം നല്ലത്, മററു ചിലതെല്ലാം ചീത്ത എന്നുമാത്രം പറഞ്ഞാൽ അതു ശാസ്ത്രമായില്ല. സൽപ്രവൃത്തികളിൽ അന്തൎഭവിച്ചിരിക്കുന്ന നിയമങ്ങളെ വിശദീകരിക്കയാണ് ധൎമ്മശാസ്ത്രത്തിന്റെ കൃത്യം.

മനുഷ്യർ സാധാരണ നല്ലതെന്നു വച്ചിരിക്കുന്ന ഗുണങ്ങളേയും പ്രവൃത്തികളേയും ശരിയായി പരിശോധിച്ചാൽ സദ്വൃത്തിയുടെ പ്രധാനതത്വങ്ങൾ വെളിപ്പെടും. ഈ പറഞ്ഞതുകൊണ്ടു പൊതുജനാഭിപ്രായമാണ് സദ്വൃത്തിയുടെ വേര് എന്നു വിചാരിച്ചുകൂടാ. ഇതു സദ്വൃത്തിയുടെ തത്വങ്ങളെ നിൎണ്ണയിക്കാനുള്ള ഒരു മാൎഗ്ഗം മാത്രമാകുന്നു. പൊതുജനാഭിപ്രായം പലപ്പോഴും സന്മാൎഗ്ഗ

തത്വങ്ങൾക്കു വിപരീതമായിരിക്കാൻ എളുപ്പമുണ്ട്. ഇങ്ങിനെ സംഭവിക്കുന്നതു സദ്വൃത്തിക്കു വിപരീതമായ അഭിപ്രായം മനുഷ്യൎക്കുണ്ടായിട്ടല്ല. സാധാരണ മനുഷ്യർ ഏതെങ്കിലും ഒരു സംഭവത്തെ കുറിച്ചു സൂക്ഷ്മമായ അറിവു സമ്പാദിക്കുന്നതിലും അതിനെക്കുറിച്ചു നല്ലവണ്ണം ആലോചിക്കുന്നതിലും ശ്രദ്ധകുറഞ്ഞവരാകുന്നു. എങ്കിലും അരോഗാവസ്ഥയിലിരിക്കുന്ന ഒരു ജനസമുദായത്തിൽ പൊതുജനാഭിപ്രായം മിക്കവാറും സന്മാൎഗ്ഗതത്വങ്ങൾക്കു അനുസരണമായിത്തന്നെ ഇരിക്കും.

ധൎമ്മം അല്ലെങ്കിൽ കൎത്തവ്യകൎമ്മം എന്നത് എല്ലാവരാലും അനുസരിക്കപ്പെടേണ്ടതാണെന്നു പൊതുവേ ബോധമുണ്ട്. ആകെങ്കിലും ഏതെങ്കിലും ഒരു സന്ദൎഭത്തിൽ ആയാളുടെ കൎത്തവ്യകൎമ്മം ചെയ്യാതിരുന്നാൽ നാം ആയാളെ കുററം പറയുന്നു. ഇന്നതാണ് ആയാൾ ചെയ്യേണ്ടിയിരുന്നതെന്നും നാം അഭിപ്രായപ്പെടുന്നു. നല്ലതിനെ അറിയുന്നതിനും, അതനുസരിച്ചു പ്രവൎത്തിക്കുന്നതിനും മനുഷ്യനു ശക്തിയുണ്ടെന്നുള്ള കാൎയ്യം മുൻപറഞ്ഞ സംഗതികളിലെല്ലാം അന്തൎഭവിച്ചിരിക്കുന്നു. കൎത്തവ്യകൎമ്മം എന്നതിന് അൎത്ഥം തന്നെയുണ്ടാകേണമെങ്കിൽ, മനുഷ്യാത്മാവിനു പരിതസ്ഥിതികളെ ജയിച്ചു നല്ലതിനെതന്നെ തിരഞ്ഞെടുക്കാൻ ശക്തിയുണ്ടെന്നു സമ്മതിക്കണം.

ആത്മസ്വാതന്ത്ര്യം എന്നതു വെറും മായയാണെന്നും പരിതസ്ഥിതികളാണ് നടത്തയെ നിശ്ചയിക്കുന്നതെന്നും ചിലർ അഭിപ്രായപ്പെടുന്നു. മനുഷ്യൻ പരിതസ്ഥിതികൾക്ക് അടിമപ്പെട്ടിരിക്കുന്നു എന്നു പറയുന്നതിന്റെ അൎത്ഥത്തെപ്പററി കുറച്ച് ആലോചിച്ചു നോക്കാം. നടത്ത സ്ഥിതികളെ അനുസരിച്ചിരിക്കുമെന്നു പറയുമ്പോൾ വെറും പുറമെയുള്ള സ്ഥിതികളെ മാത്രം അൎത്ഥമാക്കിയാൽ ഈ അഭിപ്രായം തീരെ നിസ്സാരവും നിരൎത്ഥവുമായിത്തീരുന്നു. പുറമെയുള്ള സ്ഥിതികൾ ഒന്നുപോലെ തന്നെയിരുന്നാലും രണ്ടുപേർ വളരെ വ്യത്യാസമുള്ള വിധത്തിൽ പ്രവൎത്തിക്കുമെന്നുള്ളതിനു തൎക്കമില്ല. ഒരു സത്യവാനായ പൊല്ലീസ്സുകാരനും ഒരു പിടിച്ചുപറിക്കാരനും പണം കയ്യിലുള്ള ഒരു യാത്രക്കാരനെ ഏകാന്തമായി ഒരു വഴിയിൽ വച്ചുകണ്ടാൽ രണ്ടുപേരുടേയും പ്രവൃത്തികൾ ഭിന്നമായിരിക്കുമെന്നു തീൎച്ചതന്നെ.

ഇവരുടെ വ്യത്യാസപ്പെട്ട നടവടികൾ അവരുടെ വളൎച്ചയ്ക്കി
ടയ്ക്കും മററുമുണ്ടായ പരിതസ്ഥിതികളെ അനുസരിച്ചിരിക്കുമെന്നാണ്
നിശ്ചയവാദികളുടെ തൎക്കം. ഇതും സാധുവല്ല. എത്രപുറകോട്ടു
പോയാലും, മുജ്ജന്മങ്ങളെക്കൂടെ അനുവദിച്ചാലും അന്തഃകരണശ
ക്തിയെ പരിതസ്ഥിതികളുടെ ഫലമായി തള്ളുവാൻ സാധിക്കയി
ല്ല. എപ്പോൾ നോക്കിയാലും അന്തഃകരണശക്തിയും പരിതസ്ഥി
തികളും ഉണ്ടെന്നു വ്യക്തമാണ്. അന്തഃകരണശക്തിയും പരിത
സ്ഥിതികളും അന്യോന്യം ബാധിക്കുന്നുണ്ട്. ഒരു കല്ലിനെപ്പോലും
വെറും പരിതസ്ഥിതികൾക്ക് അടിമയായി വിചാരിക്കാൻ പാടില്ല.
അതിൻെറ നടത്ത അതിൻെറ സ്വഭാവത്തിൻേറയും പരിതസ്ഥി
തികളുടേയും ഫലമാകുന്നു. അതുകൊണ്ടു സ്വഭാവവും പരിതസ്ഥി
തികളും വെവ്വേറെ സ്ഥിതിചെയ്യുന്നുവെന്നു സമ്മതിക്കണം. ഇതു
സമ്മതിച്ചാൽ മനുഷ്യനു പ്രവൎത്തനാസ്വാതന്ത്ര്യമുണ്ടെന്നും സമ്മ
തിക്കാതെ നിവൃത്തിയില്ല. അങ്ങിനെയല്ലാത്തപക്ഷം എല്ലാം പ
രിതസ്ഥിതികൾ തന്നെയെന്നു പറയേണ്ടിവരും. പക്ഷെ ഇതു ത
ൎക്കവിഷയത്തെ വിടുകയാണ്. അതുപോലെതന്നെ എല്ലാം അ
ന്തഃകരണശക്തിയാണെന്നും സാധിക്കാം. നടത്ത പരിതസ്ഥിതി
കളെ അനുസരിക്കുന്നുവെന്നു പറയുന്നത് അബദ്ധമാണെന്നു മു
മ്പെ കാണിച്ചുവല്ലൊ.

ചിലർ സ്വാതന്ത്ര്യം എന്നുവച്ചാൽ ഉദ്ദേശമില്ലാത്ത പ്രവൃ
ത്തിചെയ്യുന്നതിനുള്ള ശക്തിയാണെന്ന് അഭിപ്രായപ്പെടുന്നു. ഇ
തു അബദ്ധമാണ്. തക്കകാരണംകൂടാതെ പ്രവൎത്തിക്കുന്നത് ആ
വേശമാകുന്നു. ഇതു സ്വതന്ത്രമായ പ്രവൃത്തിക്കു നേരേ വിപരീത
മാണ്. അതുകൊണ്ടു സ്വാതന്ത്ര്യം ഇതല്ല.

വാസ്തവത്തിൽ മനുഷ്യനു സ്വാതന്ത്ര്യമുണ്ട്. മനുഷ്യൻെറ
പ്രവൃത്തികളെ നിശ്ചയിക്കുന്നതിനു പരിതസ്ഥിതികൾക്കും ശക്തി
യുണ്ട്. സാധാരണമനുഷ്യർ പലപ്പോഴും പരിതസ്ഥിതികൾക്ക്
അടിമപ്പെട്ടിരിക്കുന്നു. എന്നാൽ അവയെ ജയിക്കുന്നതിനും മനു
ഷ്യനു ശക്തിയുണ്ട്. നിശ്ചിതമായ ചില ഫലങ്ങൾ ഉണ്ടാക്കുന്ന
വയായ ചില പ്രവൃത്തിരീതികളെ തുടങ്ങുന്നതിനുള്ള ശക്തിയാകു
ന്നു സ്വാതന്ത്ര്യം.

ദേഹസ്ഥിതി, വിദ്യാഭ്യാസം മുതലായവ ഒരുവിധത്തിൽ മനു

ഷ്യൻെറ പ്രവൃത്തികളെ നിർണ്ണയിക്കുന്നു എന്നു പറയാം. ശീലം അല്ലെങ്കിൽ സ്വഭാവം എന്നതു നിശ്ചിതമായാൽ ഒരു മനുഷ്യൻെറ പ്രവൃത്തികൾ ഒരു രീതിയെ അനുസരിച്ചിരിക്കുന്നു സ്വാതന്ത്ര്യവാദി ഇതിനെ നിഷേധിക്കുന്നില്ല. പുറമേയുള്ള അവസ്ഥകൾ ഏതുവിധമിരുന്നാലും, അവയ്ക്കു കീഴടങ്ങുകയോ, അവയെ ജയിക്കയോ ചെയ്യുന്നതു മനുഷ്യൻെറ ആത്മശക്തിയാകുന്നു. തൻെറ സ്വഭാവം തൻെറ നടത്തയെ നിശ്ചയിക്കുന്നതുകൊണ്ടു മനുഷ്യൻ സ്വതന്ത്രനാകുന്നു എന്നാണു സ്വാതന്ത്ര്യവാദി പറയുന്നത്. ഞാൻ അനുസരിക്കുന്ന നിയമങ്ങൾ എൻെറ നിയമങ്ങളാണ്. അവ എൻെറ നിയമങ്ങളാണെന്നു ഞാൻ അറികയും ചെയ്യുന്നു. ആ സ്ഥിതിക്കു ഞാൻ അടിമയാണെന്നു പറയുന്നതെങ്ങിനെ? ഈ വാസ്തവത്തെ പ്രധാനതത്വജ്ഞാനികളിലാരും നിഷേധിക്കുന്നുണ്ടെന്നു തോന്നുന്നില്ല.

മനുഷ്യൻെറ സ്വഭാവം പാരമ്പര്യത്താലും അതിൻെറ വികാസം പരിതഃസ്ഥിതികളാലും വളരെ ബാധിക്കപ്പെടുന്നുവെന്നുള്ളതു നിസ്തർക്കമാണ്. മഹാ സ്വാതന്ത്ര്യവാദിയായ കാർളൈയിൽ പോലും ഇതു സമ്മതിക്കുന്നു. എന്നാൽ എല്ലാവരും അവരവരുടെ പാരമ്പര്യസ്വത്തായ സ്വഭാവത്തെ കഴിയുന്നതും നല്ലവണ്ണം ഉപയോഗിക്കാൻ കടപ്പെട്ടിരിക്കുന്നു. സ്വഭാവത്തിൽ അധഃപതനവും ഉൽഗമനവും വരാം.

മനുഷ്യൻ ഒരു ആത്മാവായതുകൊണ്ട് അവനു സ്വാതന്ത്ര്യമുണ്ട്. ഒരു മനുഷ്യൻെറ പതിവായ സ്വഭാവത്തിൽ നിന്നാണ് ഒരു പ്രവൃത്തി ഉത്ഭവിക്കുന്നത് എങ്കിൽ അതു സ്വതന്ത്രമാകുന്നു. ചില അവസരങ്ങളിൽ നാം ആവേശംകൊണ്ടു പ്രവർത്തിക്കുന്നു. അപ്പോൾ നാം സ്വതന്ത്രന്മാരല്ല. എങ്കിലും നാം നമ്മുടെ പ്രവൃത്തിയുടെ ഫലത്തിന് ഉത്തരവാദികളാണ്. എന്തുകൊണ്ടെന്നാൽ ആവേശംകൊണ്ടു മതിമറന്നു പ്രവർത്തിക്കാതിരിക്കത്തക്കവണ്ണം ശീലിക്കുന്നതു നമ്മുടെ കടമയാകുന്നു. ഒരു മനുഷ്യനുള്ള സ്വാതന്ത്ര്യത്തിനും മറെറാരാൾക്കുള്ളതിനും തമ്മിൽ വളരെ വ്യത്യാസം വരാം. സ്വാതന്ത്ര്യം ആത്മശക്തിയെ അനുസരിച്ചിരിക്കുന്നു. മൃഗങ്ങളുടെ സ്വാതന്ത്ര്യം മനുഷ്യരുടെ സ്വാതന്ത്ര്യത്തേക്കാൾ വളരെ താണതരത്തിലുള്ളതാണ്. സ്വാതന്ത്ര്യത്തിൽ ഏററക്കുറവുകൾ ഉ

ണ്ട്. ആത്മവികാസം അധികമാകുംതോറും സ്വാതന്ത്ര്യവും അധികമാകുന്നു. വിശിഷ്ടജ്ഞാനമുള്ള ആത്മാവിനാണ് ഏററവും പൂർണ്ണമായ സ്വാതന്ത്ര്യമുള്ളത്. പരമാത്മാവിനാണ് പരമസ്വാതന്ത്ര്യമുള്ളത്.

സാധാരണമനുഷ്യരിൽ പലപ്പോഴം അന്യോന്യവിപരീതമായി പ്രവൎത്തിക്കുന്ന മൂന്നു ശക്തികളുണ്ടെന്നു പറയാം. 1. ജന്തുധൎമ്മങ്ങളെ അനുസരിച്ചു പ്രവൎത്തിക്കുന്ന ആവേശം. 2. പതിവായുള്ളസ്വഭാവം. 3. പരമാത്മാവ്. ഈ മൂന്നാമത്തേതിൽ മാത്രമേ മഹത്തുക്കൾ തൃപ്തിപ്പെടുന്നുള്ളു. നാം ജീവിതകാലത്തിൽ പലപ്പോഴം പരമാത്മാവിൻെറ പ്രേരണകൾക്കു വിപരീതമായി പ്രവൎത്തിച്ചിട്ടുണ്ടെങ്കിലും മിക്കവരും ആ ആത്മാവിൻെറ അധികാരത്തെ സമ്മതിക്കുന്നു. പരമാത്മാവിങ്കൽതന്നെ ലയിക്കുന്നതാണ് ജീവിതത്തിൻെറ ഉദ്ദേശ്യം. ഈ ആത്മാവുതന്നെയാണ് ലോകത്തിൻെറ പരമതത്വം. ഈ സ്ഥിതിയിലാണ് ഉത്തമമായ സ്വാതന്ത്ര്യം നാം അനുഭവിക്കുന്നത്.

ജി. രാമമേനോൻ. എം. എ.

# കിരാതിഭ്രമോപാഖ്യാനം.

(തുടൎച്ച)

ഉണ്ടിട്ടുകൈകഴുകിടുമ്പൊഴുതങ്ങുതെങ്ങിൻ
മണ്ടെയ്ക്കുവെച്ചതലമണ്ടയവൻനിദാനാം
കണ്ടോൎത്തുതെല്ലിടയിരുന്നുമനസ്സുമുട്ടി-
ക്കൊണ്ടേറെശോകപതിവാണതുനാൾമുതൽക്ക്. 29

പ്രാണേശപരൻദിവസവുംപതിവായിനോക്കി-
ക്കാണുന്നതുംചെറുതുചിന്തനടിപ്പതുംതാൻ
ഏണാക്ഷികണ്ടിതൊരുതെങ്ങിലിതിൻപ്രകാരം
കാണിപ്പതെന്തുവരനിങ്ങിനെയോൎത്തുതന്വി. 30

എന്നാലിതൊന്നുമുരചെയ്യതുമില്ലകാന്തൻ
തന്നോടിതെങ്ങിനെകടന്നുപറഞ്ഞിടുംഞാൻ

എന്നോർത്തുതെല്ലിടയിരുന്നുവരുന്നതൊക്കെ
വന്നോട്ടെയെന്നവളുറച്ചുപുറത്തിറങ്ങി. 31

എന്നിട്ടുതെങ്ങുകയറിച്ചതെടുത്തുവേഗം
വന്നിട്ടുതോഴികളൊടീവിവരംപറഞ്ഞു
മുന്നിട്ടുകണ്ടതലമണ്ടയെടുത്തുനോക്കി-
ട്ടന്നിഷ്ടമുള്ളവർചിരിച്ചവളോടുചൊല്ലി. 32

ഭ്രാന്തന്റെപട്ടമഹിഷീപദമാർന്നിയ്യും
ഭ്രാന്തത്തിവല്ലഭനിതിൽ ഭ്രമമുള്ളപക്ഷം
താന്തോന്നിതന്നെപതിയെന്നുതികഞ്ഞുചൊല്ലാം
ഞാന്തന്നെസംഗതിമുറക്കുവെളിപ്പെടുത്താം. 33

ലോലാക്ഷിനിന്റെപതിതെല്ലുചെറുപ്പമായ
കാലത്തൊരുത്തിയൊടുചേർന്നുരമിച്ചിരുന്നു
ചേലാർന്നൊരാത്തരുണിയിൽബഹുസക്തിശാസ്ത്രീ-
ക്കീലാക്കഞ്ഞങ്ങളറിയുംസഖിമുമ്പുതന്നേ. 34

വമ്പേറെയുള്ളൊരവളോ,സഖി!രണ്ടുകൊല്ലം
മുമ്പേമരിച്ചവരനാക്കഥയോർത്തുനിത്യം
തമ്പേർപറഞ്ഞുവിലപിപ്പതുഞങ്ങൾതന്നെ
പെണ്ണേതലേസുമുഖികണ്ടുവരുന്നതല്ലേ. 35

അപ്പെണ്ണിനുള്ളതലയോടവിടുന്നെടുത്തീ-
ക്കല്പദ്രുമപ്രഭയെഴുന്നമരത്തലക്കൽ
ഒപ്പിച്ചുവെച്ചുദിവസംപ്രതികണ്ടുകണ്ട-
ങ്ങുൾപ്പൂവിലുള്ളൊരഴലാറ്റുകയായിരിക്കാം. 36

വിശ്വാസമുള്ളസഖിമാരിതുചൊന്നനേര-
ത്താശ്വാസമാറുകുറെയൊന്നുകരഞ്ഞുതന്വി
നിശ്ശേഷമീച്ചരിതമുള്ളതുതന്നെകാന്തൻ
ദുശ്ശീലമുള്ളൊരുവനെന്നവൾവിശ്വസിച്ചു. 37

‘നിയ്യാണിവന്റെസുകൃതക്കൊടിഭാഗ്യവൃക്ഷ-
ത്തയ്യാണുനീയിവനെഴുംകരളായതുംനീ,

പൊയ്യല്ലിവണ്ണമരുളുംകണവന്റെകള്ള-
ക്കയ്യോൎത്തു ചിത്തമെരിയുന്നിതുതോഴിമാരേ! 38

ചത്തിട്ടുമീത്തരുണിതൻതലമണ്ടകാണാ-
നത്തട്ടിലിത്രരസമെൻറമണാളനയ്യോ!
വിത്തിട്ടുനട്ടൊരനുരാഗവിശേഷമേവ-
മോൎത്തിട്ടുചുട്ടുപുകയുന്നുമനംമദീയം. 39

എന്നീക്കൃശാംഗിമണിചൊന്നളവാളിമാരാ-
ത്തനാഥികകത്തളിർതണുപ്പതിനേവമോതി
കുന്നിക്കുപോലുമരുതേവെറുതേവിഷാദം
നന്ദിക്കഞങ്ങളൊരുകൌശലമോതിടാംതേ. 40

ചേട്ടക്കെഴുന്നൊരുകപാലമിടിച്ചുടച്ചു
പാട്ടിൽപ്പൊടിച്ചവനെയൂട്ടുകകഷ്ടമില്ല
വേട്ടുള്ളപത്നിയുടെമുമ്പിലിതിൻപ്രകാരം
കാട്ടുന്നവൻവികൃതിയാണവിവേകിയല്ലാ. 41

ഈമണ്ടകാണ്മതിനവന്നതിസൌഖ്യമെങ്കി-
ലാമോദമേറുമിതുതിന്നുകിലെന്നുനൂനം
വാമാക്ഷിവല്ലഭനുനല്ലതുവന്നിടാനായ്
നാമൊക്കെനോക്കണമതല്ലിനമുക്കുധൎമ്മം. 42

എന്നിപ്രകാരമവളെപ്പരിരക്ഷിവിട്ടി-
ട്ടന്നാളിമാരവിടെനിന്നുനടന്നുമെല്ലേ
പിന്നെപ്പതുക്കെയവളാവരനെച്ചതിപ്പാൻ
നന്നായ്ത്തുനിഞ്ഞുവിധിവൈഭവമോൎത്തുനോക്കു. 43

കണ്ടിക്കരിങ്കുഴലിവല്ലഭനുള്ളസത്യം
കണ്ടില്ലദുഷ്ടതയെഴുംസഖിമാർപകിട്ടിൽ
കണ്ടിച്ചുമണ്ടപൊടിയാക്കിയതന്നുചോററിൽ-
ക്കൊണ്ടിട്ടുകാന്തനുവിളമ്പിയഹോ!കടപ്പം. 44

തെററന്നശിച്ചപതിവിൻപടിമണ്ടകാണാൻ
മുററത്തിറങ്ങിയവിടുന്നതുനോക്കിടുമ്പോൾ

കററക്കരിങ്കുഴലിശ്ശുണ്ഠിയെടുത്തുനേരി-
ട്ടൊററക്കവന്നുപതിയോടുപറഞ്ഞിതേവം.　　45

ഉള്ളിൽക്കനത്തൊരനുരാഗമെഴുന്നവേശ്യ-
ക്കള്ളാക്കപാലമുടനിന്നലെഞാനെടുത്ത്
തല്ലിപ്പൊടിച്ചപൊടിയിട്ടരിവെച്ചചോറാ
ണുള്ളിൽക്കിടപ്പതിനിയെന്തിതിലുംരസാതേ　　46

ദോഷേശരമ്യമുഖിതന്മൊഴികേട്ട് കിഞ്ചി
ച്ഛ്ലേഷത്തിനുള്ളപൊരുളന്നവനുള്ളിലായി
ദോഷങ്ങളാക്കമിതിലില്ലതിസൂക്ഷ്മമോത്താൽ
ശേഷാത്ഥമാണിവകളെന്നുനമുക്കുറെക്കാം.　　47

പെണ്ണുങ്ങൾക്കുള്ള ചാപല്യവുമരികിലെഴും
　　തോഴിമാർചീത്തയാക്കി-
ദ്ദണ്ഡിപ്പിക്കുന്നമട്ടുംവിധിയുടെലിഖിതം
　　മാഞ്ഞുപോകാത്തതെന്നും
പുണ്യംചെയ്തുജ്വലിക്കുന്നവരിലുമൊഴിയാ
　　കാലദോഷങ്ങളെന്നും
കണ്ണിൽകാണാമിതാദ്യംമുതലൊരുകുറിയും
　　കൂടിവായിച്ചുനോക്കൂ.　　48

നടുവത്ത് മഹൻ നമ്പൂരി.

—oo:o:oo—

# ഈഴവർ



ഈഴവരുടെ ഇടയിൽ കെട്ടുകല്യാണം പൂത്തിയാവുന്നതു മധുരം കൊടുക്കുന്ന ക്രിയയോടു കൂടിയാണ്. മണവാളനേയും പെണ്ണിനേയും ഒരു പായയിൽ ഇരുത്തി പാലും പഴവും പഞ്ചസാരയും കഴിപ്പിക്കുന്നതാണു 'മധുരം കൊടുക്കൽ' എന്ന ക്രിയ. പിന്നെ സദ്യ കഴിഞ്ഞ് പുരുഷൻ സ്വഗൃഹത്തിലേക്കു മടങ്ങും. അനുജന്മാക്കും പെണ്ണിനും

പുരുഷൻെറ ഗൃഹത്തിൽവെച്ച് അവരുടെ മാതാവോ പെണ്ണിൻെറ വീട്ടിൽവെച്ച് അവളുടെ അമ്മയോ മധുരം കൊടുത്താൽ അവ ൾ അനുജന്മാരുടെ ഭാൎയ്യയുമായി. ഈ നടപ്പിൽ വല്ല അസൌ കൎയ്യവും നേരിട്ടാൽ അവരിൽ ആരെങ്കിലും വേറെ പെണ്ണിനെ കെട്ടും. അവളെ കെട്ടിയവൻ തനിച്ചു വെച്ചുകൊണ്ടിരിക്കുകയോ മററുള്ളവരുടെയും ഭാൎയ്യയാവാൻ അനുവദിക്കുകയോ രണ്ടും ചെ യ്യുവരാറുണ്ട്.

ഗൎഭകാലത്ത് ഈഴവത്തികൾ ഭക്ഷണകാൎയ്യത്തിൽ പ്രത്യേ കനിയമങ്ങൾ ഒന്നും അനുഷ്ഠിക്കാറില്ല. എന്നാൽ ഗുരുത്വമേറിയ തും ചൂടുള്ളതും ആയ ഭക്ഷണദ്രവ്യങ്ങൾ അവർ വൎജ്ജിക്കാറുണ്ട്. അഞ്ചാം മാസത്തിലോ ഒമ്പതാം മാസത്തിലോ അവൎക്ക് 'പുളികു ടിയും' പതിവുള്ളതാണ്. അതിന്നു നിശ്ചയിച്ച ദിവസത്തിൻെറ തലേദിവസം പുളിയുടെ ചെറിയ കൊമ്പുകൾ കൊണ്ടുവന്നു വീ ടിൻെറ വാതില്ക്കു നേരെ കുഴിച്ചിട്ടു ചുററും ഒരു ചരടുകെട്ടും. ഗ ൎഭിണി അതിൻെറ പടിഞ്ഞാറു ഭാഗത്തു കിഴക്കോട്ടു മുഖമായി നില്ക്കുന്നമെന്നും ഏഴു പ്രദക്ഷിണം വെയ്ക്കണമെന്നും നിൎബ്ബന്ധമു ണ്ട്. ബാധകൾ കഴിയുന്നതിന്നു കാലംതുള്ളൽ എന്ന ഒരു ക്രിയയും അന്നു രാത്രി കഴിക്കു പതിവാണ്. പുളിനീരു ഭൎത്താവാണു വായ യിൽ ഒഴിച്ചുകൊടുക്കേണ്ടത്. പുളികുടി കഴിഞ്ഞാൽ കെട്ടിയവ ൻെറ ദീക്ഷ അവസാനിപ്പിക്കും.

അഞ്ചാം മാസത്തിൽ 'നെയ്യാട്ടം' എന്ന ഒരു ക്രിയയും അ വരുടെ ഇടയിൽ നടപ്പുണ്ട്. ചാമുണ്ഡി എന്ന ഉഗ്രമൂൎത്തിയുടെ ബിംബം മഞ്ഞളും കരിയും അരിമാവും കൂട്ടി ഉണ്ടാക്കി ഇലകളെ കൊണ്ടു തീൎത്ത ഒരു ചെറിയ പുരക്കു നേരെ പ്രതിഷ്ഠിക്കും. കു ട്ടിച്ചാത്തൻ മുതലായവരുടെ പ്രതിനിധികളായി പതിനെട്ടിൽ കു റയാതെ വേലന്മാർ ഓരോരിക്കൽ ഈരണ്ടു പേർ കൂടി പ്രതിഷ്ഠയു ടെ മുമ്പിൽനിന്നു തുള്ളിയും ചാടിയും തമ്മിൽ കെട്ടിമറിഞ്ഞും കു ലികേറുന്നതുവരെ പല വിധത്തിൽ അവർ ദേഹായാസം ചെയ്യു ന്നു. ആടു കോഴി മുതലായ പല ജീവജന്തുക്കളേയും അവൎക്കു ബ ലിയായി കൊടുക്കാറുണ്ട്. ഇര കണ്ട പുലിയെപ്പോലെ നേരിട്ടുചാ ടി അവയെ കൊന്നു തിന്നുകയും അവർ ചെയ്യും. അര മണി ക്കൂറ ഇങ്ങിനെ കഴിഞ്ഞാൽ മൂൎത്തി പ്രസാദിച്ചു കല്പിക്കുയായി.

ഇങ്ങിനെ അവരെല്ലാവരും മാറി മാറി ചെയ്യുന്നു. ഇതു വടക്കൻ ദിക്കുകളിലാണ് അധികമായി നടന്നുവരുന്നത്.

കാലം അടുത്താൽ സ്ത്രീയെ പ്രസവമുറിയ്ക്കകത്തു പ്രവേശിപ്പിച്ച് ഒരു വയററാട്ടിയെ ശുശ്രൂഷക്കാക്കും. ആൺകുട്ടിയെ പ്രസവിച്ചാൽ അവൾ ആപ്പു വിളിക്കും. പെൺകുട്ടിയാണെങ്കിൽ ഈർക്കിലകൊണ്ടു നിലത്തു തല്ലുകയാണു ചെയ്യുക. ബാലപീഡകൾ ഉണ്ടാവരുതെന്നുദ്ദേശിച്ചാണ് ഇങ്ങിനെ ചെയ്യുന്നത്. തൽക്ഷണം കുട്ടിയെ കുളിപ്പിച്ചു കൽക്കണ്ടവും ചുകന്നുള്ളിയും കലർത്തിയ വെള്ളം ബന്ധുമിത്രജനങ്ങളിൽ ഒരാൾ അതിൻെറ വായിൽ ഒഴിച്ചുകൊടുക്കും. അവരെപ്പോലെ ശ്രേയസ്സു കുട്ടിക്കും ഭവിയ്ക്കണമെന്നുദ്ദേശിച്ചാണ് അവരെക്കൊണ്ടു വെള്ളം കൊടുപ്പിക്കുന്നത്. ചിലർ ഇളനീരിൻ വെള്ളമോ സ്വർണ്ണം അരച്ചു കലക്കിയ വെള്ളമോ കൊടുക്കാറും ഉണ്ട്.

പകൽ നിഴലും രാത്രി നക്ഷത്രങ്ങളും നോക്കിയാണു പ്രസവിച്ച നേരം നിർണ്ണയപ്പെടുത്തുന്നത്. ഉടനെ ജാതകവും ഉണ്ടാക്കും. ജാതകർമ്മം കഴിഞ്ഞാൽ കുട്ടി ശുദ്ധമായി. പ്രസവസമയത്തു വീടിന് അശുദ്ധി ഭവിച്ചതായി അവർ കരുതുന്നതിനാൽ ശുദ്ധിയാവുന്നതുവരെ ഭർത്താവ് അവിടെ ഭക്ഷണം കഴിക്കാറില്ല. വേലത്തിയാണു പ്രസവമുറി ശുദ്ധിയാക്കുന്നത്. അഞ്ച്, ഏഴ്, ഒമ്പത് ഈ ദിവസങ്ങളിൽ ബന്ധുജനങ്ങൾ വന്നും ശുദ്ധിയാക്കും. ഒമ്പതാം ദിവസമോ പതിനൊന്നാം ദിവസമോ പടുപ്പു മാററും. ചില ദിക്കിൽ പുല പതിനഞ്ചു ദിവസത്തോളം നില്ക്കുന്നു. പഞ്ചഗവ്യം സേവിച്ചാണു ശുദ്ധി വരുത്തുന്നത്. ഇതിനു 'പതിനഞ്ചാം ഗടുവ്' എന്നു പേരും പറയും

ചികിത്സ— പ്രസവിച്ച ഉടനെ ഇഞ്ചിനീരും തേനും ചേർത്തു കൊടുക്കും. ആദ്യത്തെ മൂന്നു ദിവസം ജാതിയ്ക്ക, ജാതിപത്രികാ, വയമ്പ്, കച്ചോലം, വെളുത്തുള്ളി ഇവ പൊടിച്ച് പുത്തമ്പയും കരിഞ്ചമ്പയും പിഴിഞ്ഞ രസത്തിൽ സേവിയ്ക്കുന്നു. നാളികേരം വെളുത്തുള്ളി സമേതം വെന്തെടുത്ത് എണ്ണകൊണ്ടു നാലാം ദിവസം മൃദുവായി ഒന്നു വയറ് ഇളക്കാറുണ്ട്. പിന്നെ പതിനഞ്ചു ദിവസം വരെ സാധാരണ പേറുമരുന്നും കഴിയ്ക്കും. മുറി ഉണങ്ങുവാൻ മേൽപറഞ്ഞ വെളിച്ചെണ്ണ ലേപനം ചെയ്യുകയാ

ണ പതിവ്. ശരീരത്തിന്നു പുഷ്ടി ഉണ്ടാവാൻ ധാന്വന്തരം മു തലായ കഷായങ്ങളും ശീലിയ്ക്കാറുണ്ട്. പതിനഞ്ചുവരെ വെറും ചോ റും മുളകുകുഴമ്പുമാണു ഭക്ഷണം. ഇരുപത്തെട്ടുവരെ ഉലുവായും ആ ശാളിയും ചേർത്ത കഞ്ഞിയാണു കൊടുക്കുന്നത്. ഉച്ചയ്ക്കു പതിവു പോലെ ഉള്ള ഭക്ഷണവും കഴിയ്ക്കാറുണ്ട്. ഇരിപത്തെട്ടു കഴി ഞ്ഞാൽ പത്ഥ്യത്തിൽ നിഷ്കർഷ ചുരുങ്ങി തുടങ്ങും. അവസ്ഥ അ നുസരിച്ച മററു രക്ഷകളും അവർ ചെയ്യുന്നു. മൂന്നു ദിവസംവ രെ തല നനച്ചു കുളി പതിവില്ല. പതിനഞ്ചുവരെ മരുന്നുകൾ ഇട്ടു തിളപ്പിച്ച വെള്ളത്തിലാണു കുളിയ്ക്കുന്നത്. പുത്തുമ്പ, കരി ന്തുമ്പ, കരിഞ്ഞൊട്ടയില, കടിച്ചകുത്തിയില, പൂവരശിൻതൊലി, ഇവകളും കുന്തുരുക്കം, ഉമി, ചിരട്ട ഇവ പൊടിച്ചു കിഴി കെട്ടി അതും ഇട്ടു തലേദിവസം വെള്ളം തിളപ്പിച്ചു വെയ്ക്കും. ഒന്നരയിട്ടു മാത്രമേ മുഴവൻ കുളി ഉള്ളൂ. അന്ന് എണ്ണയും തേയ്ക്കും. ഇങ്ങി നെ തൊണ്ണൂറെത്തുന്നതുവരെ ഓരോ രക്ഷകൾ ചെയ്തുകൊണ്ടിരി യ്ക്കുന്നു. നിവൃത്തിയുള്ളവർ ഇയ്യിടയിൽ ഇംഗ്ലീഷു ചികിത്സയും ചെയ്തുവരുന്നുണ്ട്.

ഈഴവരുടെ ഇടയിൽ വ്യഭിചാരം സാധാരണ ചുരുക്കമാണെ ങ്കിലും വ്യഭിചാരദോഷത്താലും മററും കെട്ടിയവൻ പെണ്ണിനെ ഉപേക്ഷിയ്ക്കാറുണ്ട്. അതിന് 'ആചാരം കൊടുക്കൽ' എന്ന് അ വർ പേരുപറയുന്നു. പ്രധാനികൾ ഒന്നിച്ചുകൂടി അഭിപ്രായപ്പെ ട്ടതിന്നു ശേഷമേ ഉപേക്ഷിയ്ക്കാൻ പാടുള്ളൂ. ഭർത്താവാണ് ഉപേ ക്ഷിയ്ക്കുന്നത് എങ്കിൽ പെണ്ണിനെ വീട്ടിൽ കൊണ്ടാക്കണം. പെ ണ്ണാണ് ഉപേക്ഷിയ്ക്കുന്നത് എങ്കിൽ അവൾ തന്നെത്താൻ വീട്ടി ലേക്കു മടങ്ങുന്നു. പെണ്ണിന്നു വീണ്ടും കല്യാണം കഴിയ്ക്കാമെങ്കിലും അതിൽ ആഘോഷം ചുരുങ്ങിയിരിയ്ക്കും. ആദ്യത്തെ വിവാഹത്തി ലെ കുട്ടികൾ മക്കത്തായക്കാർ അച്ഛനൊന്നിച്ചും മരുമക്കത്തായ ക്കാർ അമ്മയൊന്നിച്ചും ഇരിക്കുന്നു.

ഈഴവന്മാർ മന്ത്രവാദത്തിൽ വിശ്വാസമുള്ളവരാണ്. വീ ട്ടിന്നകത്തോ പറമ്പിലോ തേർവാഴ്ചയുണ്ടെന്നു കാണുകയോ ആ ക്കെങ്കിലും ദണ്ഡിളക്കം ഉണ്ടാവുകയോ ചെയ്താൽ കണിയാൻ വ ന്നു പ്രശ്നം വെച്ചു ബാധിയ്ക്കപ്പെട്ടിരിക്കുന്ന ദേവതയുടെ പേരും അ

ത് കഴിക്കുവാൻ ശക്തനായ മന്ത്രവാദിയേയും പറഞ്ഞുകൊടുക്കും. മന്ത്രവാദികൾ തകിട് എഴുതി പറമ്പിന്റേയോ വീടിന്റേയോ നാലു മൂലയ്ക്കലും സ്ഥാപിച്ച് ഭൂതപ്രവേശനം തടുത്തു നിൎത്തുന്നു. ഗണപതിഹോമവും ചിലപ്പോൾ അവർ ചെയ്യും. മൂൎത്തിയെ ചിലപ്പോൾ മരത്തിന്മേലും ബന്ധിക്കുന്നുണ്ട്. ചിലപ്പോൾ കുടത്തിലേയ്ക്ക് ആവാഹിച്ചു പുഴവക്കത്തു കുഴിച്ചിട്ടു മീതെ കല്ലേററിവെയ്ക്കാറും ഉണ്ട്. മൂൎത്തിയെ ഇളക്കിക്കളകയും ചെയ്യും. വീടിന്നകത്തോ പറമ്പിലോ ഒരു സ്ഥലം ചാണകംകൊണ്ടു ശുദ്ധിവരുത്തി, അരിപ്പൊടി, മഞ്ഞപ്പൊടി, കരിപ്പൊടി, പച്ചിലപ്പൊടി, മുതലായവ കൊണ്ടു വിവിധനിറങ്ങളിൽ പത്മമിട്ട് (ചിത്രം നോക്കുക) കാരോകള്ളിയിൽ ഗായത്രിമന്ത്രത്തിന്റെ കാരോ അക്ഷരങ്ങളും എഴുതി പുഷ്പങ്ങൾകൊണ്ട് അലങ്കരിച്ച് "ജലഗന്ധപുഷ്പദീപായനമഃ" എന്ന മന്ത്രവും ജപിച്ചു ചില പൂജകൾ ചെയ്യുന്നു. മൂൎത്തി ബാധിച്ച ദേഹത്തിൽനിന്നു അതിനെ ഇളക്കി സത്യം ചെയ്യിച്ചു ഓടിയ്ക്കുകയോ, അന്യദേഹത്തിൽ പ്രവേശിപ്പിയ്ക്കുകയോ ചെയ്തു ബാധകഴിക്കും.

സ്ത്രീ കുളിച്ചു ശുചിയായ വസ്ത്രം ധരിച്ച് ഒരു വാഴയിലയിൽ പത്മത്തിന്നു മുമ്പിൽ കിഴക്കോട്ടു മുഖമായി ഇരിയ്ക്കേണ്ടതാണ്. മന്ത്രവാദി ഗായത്രി ജപിച്ചു തലയിൽ ഭസ്മമിടും, പിന്നെ "ഓം ബ്രഹ്മാഋഷിഃ ഗായത്രിച്ഛന്ദഃ കണ്ഠാകൎണ്ണോദേവതാ, കകണ്ഠാകൎണ്ണ വിരൂപാക്ഷ, സൎവ്വോപദ്രവനാശനഹാടകാംഗജയം പ്രാപ്തരക്ഷരക്ഷമഹാബാഹോഫൾസ്വാഹ" എന്നു മന്ത്രം ചൊല്ലി അരിയുംപൂവ്വും കൂടി തലക്കു ചുററും മൂന്നു പ്രാവശ്യം സ്ത്രീയെക്കൊണ്ടുതന്നെ ഉഴിപ്പിച്ച് ബാധ ഒഴിയണമെന്നു ധ്യാനിച്ച് അത് ആ പത്മത്തിന്മേൽ ഇടുവാൻ പറയുന്നു. സ്ത്രീയുടെ കയ്യിൽ ഒരു കഴുങ്ങുംപൂക്കുലയും ഉണ്ടാവും. മന്ത്രവാദിയുടെ കൂട്ടുകാർ ആ സമയത്തു മണികൊട്ടി താഴെ എഴുതുന്ന പാട്ടു പാടിക്കൊണ്ടിരിക്കുകയും ചെയ്യും.

ഹരഹരനാഥേഅനുകുലദേവി
അമരജനത്തിന്നഴകൊടുകമ്മം
ചെയ്യരുതാഞ്ഞരനരികേവന്നു

അവർകൾസ്തുതിച്ചുഅരനുടെമൂന്നാംതിരുമിഴിയൂടെ;
മണിമിഴിയൂടെഭൂതകരാളിമഹിഷകരാളി

ഭ്രൂതമടക്കിയതായെ,പൂമലർതന്നിൽവസിക്കുംതായെ
കോമളത്രുപെണ്ണവളുചൊല്ലാം
കോപമെഴമ്പണിപട്ടുകൾചാർത്തി
കോപ്പൊട്ടനല്ലകരിത്തോൽചുററി.
കായമിരാണ്ടതുനാഗമണിഞ്ഞും
കരമതിൽമേവിനോരായുധപങ്ക്തികൾ
കരുതിയെടുത്തുരണത്തിനുകോപ്പും
അലറിമിഴിച്ചുകണ്ണുമുരുട്ടി
ചെലുചെലനെന്നു ചിലമ്പുമിളക്കി
ദാരികവീരൻഗോപുരമോഗ്ഗേ
ചെന്നവനോടുവിളിച്ചുതുടങ്ങി
പലപലയുദ്ധംചെയ്തൊരുനേരം
മന്നിലവൻതലവെട്ടിയെറിഞ്ഞ്
വാളാൽവയറുപിളന്നുപിളന്നു
വട്ടകയിൽനിണമേററുകുടിച്ചു
ചോരകുടിച്ചുമദിച്ചുതിളച്ചു
പണ്ണുകപാളിയെടുത്തുഭുജിച്ചു
എല്ലുകടിച്ചുനുറുക്കിനുറുക്കി
ഉല്ലാസത്തോടുചെല്ലുംനേരം
എന്നെയെടുത്തുതകക്കുംകാളി
എന്നുമനസ്സിൽനിനച്ചരനപ്പോൾ
അഗ്നിസചത്രുവേനിത്തംചെയ്തു
കണ്ടുമയങ്ങിനമായേതായെ
ദേവിനമോനമദേവിനമസ്തെ
പാദനമോനമപാദനമസ്തേ.

ഹരിയെന്നുമുതലായഹരിനാരായണൻവാഴ്ക
ശ്രീയെന്നുപേരായശ്രീഭഗവതിതാനുംവാഴ്ക
ഗയെന്നുമുതലായഗണനാഥൻതാനുംവാഴ്ക
ണയെന്നുമുതലായസുബ്രഹ്മണ്യർതാനുംവാഴ്ക
പയെന്നുമുതലായപരബ്രഹ്മംതാനുംവാഴ്ക
തയെന്നുമുതലായതനിക്കുററദൈവംതാൻവാഴ്ക
യെഎന്നുമുതലായയെൻഗുരുവുംതാനുംവാഴ്ക

നഎന്നുമുതലായനമഃശിവായൻതാനുംവാഴ്ക
മഎന്നുമുതലായമാമുനിമാർതാനുംവാഴ്ക.

ഇതുകേൾക്കുമ്പോൾ അനൈഛികങ്ങളായ ദേഹചലനങ്ങളോടു കൂടി മൂർത്തി വെളിച്ചപ്പെടുന്നു. മന്ത്രവാദി ആ സമയത്തു മൂർത്തിയുടെ പേരു പറയിപ്പിക്കും. ചിലപ്പോൾ പ്രഹരവും വേണ്ടി വരാറുണ്ട്. പ്രഹരം മൂർത്തിക്കുമാത്രമേ പറ്റുള്ളു എന്നാണ് അവരുടെ വിശ്വാസം. മൂർത്തി സത്യം ചെയ്തു ഒഴിയുകയും ചെയ്യും. പിന്നെ സ്ത്രീ മോഹാലസ്യത്തിൽ കിടപ്പായി. ജീവപ്രതിഷ്ഠമന്ത്രം അപ്പോൾ മന്ത്രവാദി ജപിച്ചു മുഖത്തു ജലം തളിച്ചു അവളെ ഉണർത്തുകയും ചെയ്യും. മന്ത്രമാവിത:

'ഓം ജീവായജീവപ്രതിഷ്ഠായപ്രാണായ
പ്രാണപ്രതിഷ്ഠായമന്ത്രംപടത്തമാക്കെണ്ടമഹ-
ഷിയാണഫലിക്ക,മുഴവനുംഫലിക്കസ്വാഹ.'

പിന്നെ മന്ത്രവാദിബലിപ്പുതം കയ്യിലെടുത്ത കാളിയെ ഉദ്ദേശിച്ചു ഇങ്ങിനെ പാടുന്നു.

കൊഴിതൻമൂലംചൊല്ലാം
കൊടിയനായിമയെല്ലാം
ബാലനാംഅസുരൻവണ്ടു
ബ്രഹ്മനോടുവരമിരന്നു.
കാളിതൻവാളുതട്ടി
ഭൂമിയിൽവീണചോര
മൊട്ടയായുരുത്തിരിഞ്ഞു
ശേവലുംപിടയുംതോന്നി
ചെങ്കനൽപൂവുംചുണ്ടും
ഉതിരംപോൽകണ്ണുരണ്ടും
കൊപ്പുളതെരുവിൽനിന്നു
തട്ടിക്കുവിളിത്തു ചിരിച്ചുവരുന്നപൃഞ്ചെക്കനെ
ഇടംകയ്യിൽപിടിച്ചുകൊണ്ടു
വലംകയ്യാൽവാളാൽഅറുത്തു
വായമ്മേഭദ്രകാളി
കപാലംനീട്ടുകോഴിതൻചോരകൊൾവാൻ

ഇങ്ങിനെ പാടി ബലിപ്പുതം താഴത്തു വച്ചു കോഴിയെ അറു

ത്തു ചോര ഗുരുതിയിൽ ഒഴിക്കുന്നു. ആ ഗുരുതി നിലത്തൊഴിച്ച് ബലിപ്പൂതം രാത്രി പതിനെട്ടാം നാഴികക്കു നാലും കൂടിയ വഴിയിലൊ പുഴവക്കത്തു ഇട്ട പന്താകെട്ടത്തി മടങ്ങിപ്പോരുകയും ചെയ്യും.

രോഗങ്ങൾ മിക്കതും ഭൂതബാധകളും ദൈവകോപവും കൊണ്ടുത്ഭവിക്കുന്നു എന്നു അവർ വിശ്വസിക്കുന്നു. അതിനാൽ പല മന്ത്രകൎമ്മങ്ങളും വഴിപാടുകളും മററു സൽക്കൎമ്മങ്ങളും അവർ ചെയ്തുവരുന്നുണ്ട്.

# ഒരു കഥ.

## രണ്ടാം അദ്ധ്യായം

"ക്ഷണമപ്യവതിഷ്ഠതേശ്വസൻ
യദിജന്തുൎന്നനുലാഭവാനസൌ"



എന്ന് കാളിദാസൻ പറഞ്ഞിട്ടുള്ളത് പരമാൎത്ഥമാണ്. പുറത്തേക്കു ശ്വാസം വിട്ടന്നതോടുകൂടി പ്രാണൻ പോകാതെ അകത്തേക്കും കിട്ടുന്നത് ആയുസ്സിൻെറ ലാഭം. ഇതുപോലെ തന്നെയാണ് വിശ്വാസവും. കുറുക്കൻ കൊക്കിനോടു പറഞ്ഞ കൂട്ടത്തിൽ വിശ്വസിച്ചു കഴുത്ത് മറെറാരുത്തൻെറ കയ്യിൽ കൊടുത്താൽ അപായം വരാതെ തിരിയെ കിട്ടുന്നത് ആയാൾ തരുന്ന സമ്മാനമായി വിചാരിക്കാം. ക്ഷൌരം എന്നത് പ്രാണനും മൃത്യുവും തമ്മിലുള്ള കൂടിക്കാഴ്ചയാണെന്നുള്ള വിചാരം കോമട്ടിക്കല്ലാതെ മററാൎക്കും ഉള്ളതായി കേൾക്കാറില്ലാത്ത സ്ഥിതിക്കു ഈ വിധം മരണം വന്നേക്കാമെന്ന് ഉദയമാൎത്താണ്ഡൻ ശങ്കിക്കാതിരുന്നതിൽ ആശ്ചൎയ്യമില്ല. അല്ലെങ്കിലും ദൈവം പരാനുകൂലമാ

യിരിക്കുമ്പോൾ ഒററലിനെപ്പേടിച്ച് ഓടിക്കിതച്ചു വലയിൽ ചെന്നു പെടുന്ന മത്സ്യത്തിൻേറയും വലയിൽ പെടാതിരിക്കാൻ ഓങ്ങിച്ചാടിക്കിണററിൽ വീണുമരിക്കുന്ന മുയലിൻേറയും ശ്രമം പോലെ ആപന്നിവാരണത്തിന്നു ചെയ്യുന്ന പുരുഷപ്രയത്നം ആപത്തിന്നായിക്കൊണ്ടു തന്നെ വരും.

കെട്ടിക്കെട്ടി ഉദയമാൎത്താണ്ഡൻെറ ജീവൻ പോയി എന്നു കണ്ടപ്പോൾ ഉടനെ ശേവുകൻ തിരിഞ്ഞു ക്ഷൗരകൻെറ കൈരണ്ടും കൂട്ടിപ്പിടിച്ചു കെട്ടി ബോധംവരുത്തി. അപ്പോഴേക്കു താഴത്തുണ്ടായിരുന്ന ഭൃത്യന്മാരിൽ ചിലരും എത്തിയതുകൊണ്ടു ക്ഷൗരകനെ വേണ്ടവിധം ബന്ധിക്കാൻ എളുപ്പത്തിൽ സാധിച്ചു. വലത്തുഭാഗത്ത് ചുമരിൽ വെടി കേട്ടപ്പോൾ ഞെട്ടിത്തിരിഞ്ഞതുകൊണ്ടു മുറി ഏററതാണെന്നും പറഞ്ഞുകരഞ്ഞില്ലായിരുന്നുവെങ്കിൽ ഭൃത്യന്മാരുടെ ചവിട്ടും കുത്തും കൊണ്ടു ക്ഷൌരക്കാരൻെറ എല്ലു നുറുങ്ങിപ്പോകുമായിരുന്നു.

ഉദയമാൎത്താണ്ഡൻെറ മരണവൃത്താന്തം പോലീസ് സ്റ്റേഷനിൽ അറിവു കിട്ടിയ ഉടനെ പൊല്ലീസുകാരൻ അരമനയിലേക്കു ചെന്നു പുകയിലക്കെട്ടു പോലെ കിടക്കുന്ന ക്ഷൗരകൻെറ കെട്ടുകളഴിച്ചു അവൻെറ കയ്യിലും കാലിലും ചങ്ങലവെച്ചു. യാദാസ്തുകളും മററും എഴുതുന്നതിന്നു ഹേഡിനെ ഏല്പിച്ച് സംഭവത്തെപ്പററി ഇൻസ്പെക്ടൎക്കു ഒരു കമ്പി കൊടുക്കുന്നതിന്നു സ്റ്റേഷനാപ്സർ പുറപ്പെട്ടു കണ്ണീരും കയ്യുമായിരിക്കുന്ന സ്ത്രീകളോടു വല്ലവരേയും കമ്പി അറിയിച്ചു വരുത്തേണ്ടതുണ്ടെങ്കിൽ ചെയ്യാമെന്നു പറഞ്ഞപ്പോൾ അച്ഛനെ അറിയിച്ചു വരുത്തേണമെന്ന് തങ്കമണി പറഞ്ഞു. ഉടനെ തന്നെ സ്റ്റേഷനാപ്സർ അതിലേക്കായി താഴത്തിറങ്ങിപ്പോകയും ചെയ്തു.

ഹേഡും മററുള്ളവരുംകൂടി യാദാസ്തുകൾ എഴുതാൻതുടങ്ങി. ശവത്തിൻെറ കഴുത്തിൽ കണ്ട മുറിക്കും നിലത്തുണ്ടായിരുന്ന രക്തപ്രവാഹത്തിന്നും ശവശരീരത്തിൽനിന്നും ആ മുറിയിൽനിന്നും പോലീസുകാർ കയ്യേൽമെടുത്ത കടുക്കൻ മോതിരം വസ്ത്രം കത്തി ജലപാത്രം മുതലായതിന്നും യാദാസ്തുകൾ എഴുതി അവിടെ ഉണ്ടായിരുന്നവരെല്ലാം കേൾക്കത്തക്കവണ്ണം വായിച്ചു.

ജഗന്മോഹിനി—പൂന്തോപ്പിൽ ഒരു തകിട്ടും കൂട്ടും കെട്ടീട്ടുണ്ട്. അത

ഴിച്ചെടുത്ത് എൻെറ കയ്യിൽ തരണം എന്ന് ഹേഡിനോട പറഞ്ഞു.

ഹേഡ്—അതിവിടെ കണ്ടില്ലെല്ലൊ. പൂണുൽ തന്നെ കാണാനില്ല.

തകിടും കൂടും എടുത്തിട്ടുണ്ടൊ എന്ന ക്ഷുരകനോട ചോദിച്ചപ്പോൾ ഈ അബദ്ധം വന്ന ഉടനെ തനിക്ക മോഹാലസ്യമുണ്ടായി എന്നും ഒരുസമയം ശേവുകൻ എടുത്തിട്ടുണ്ടായിരിക്കാമെന്നും പറകയാൽ ശേവുകൻെറ ദേഹം പൊല്ലീസുകാർ പരിശോധിച്ചു. കണ്ടുകിട്ടാത്തതിനാൽ ഭൃത്യന്മാരെ എല്ലാവരേയും വിളിച്ചുചോദിച്ചതുമ്പുണ്ടായില്ല. ദേഹത്തിൽനിന്ന പ്രാണൻപോയതിനെപ്പററിയുള്ള അന്വേഷണത്തിന്നശേഷം മററു സാധനങ്ങൾ പോയതിനെപ്പററി അന്വേഷിക്കാമെന്ന പറഞ്ഞ് ഹേഡ് മൊഴികൾ എടുക്കാനാരംഭിച്ചു.

ക്ഷൌരം കഴുത്തിങ്കലായപ്പോൾ കിഴക്കെ ചുമരിൽ വലിയ ശബ്ദമുള്ളതായ രണ്ടു വെടികേട്ടു ഭയപ്പെട്ട് ഉദയമാർത്താണ്ഡനും ക്ഷുരകനും ഞെട്ടി എന്നും ഉദയമാർത്താണ്ഡൻ പെട്ടെന്ന തിരിഞ്ഞപ്പോൾ അതുകൊണ്ടു മുറി ഏററതാണെന്നും ശേവുകനും ജഗന്മോഹിനി അമ്മാളും അല്ലാതെ വേറെ ആരും മുകളിൽ ഉണ്ടായിരുന്നില്ലെന്നുമാണ് ക്ഷുരകൻ പറഞ്ഞതിൻെറ ചുരുക്കം.

ജഗന്മോഹിനിയും ചിന്നമ്മാളും കിഴവൻ മാരിമുത്തുവും തകാമണി ദേവിയുടെ വിവാഹം മുതൽ ഉദയമാർത്താണ്ഡൻെറ മരണംവരെ നടന്ന സംഗതികളെല്ലാം ഇടവിടാതെ അവരവക്ക് നേരിട്ടറിവുള്ളേടത്തോളം പറഞ്ഞു എന്നു മാത്രമല്ല ജഗന്മോഹിനി സൂക്ഷിച്ചു വെച്ചിട്ടുണ്ടായിരുന്ന കല്ലും കടലാസുംകൂടി ഹാജരാക്കിക്കൊടുത്തു. ഇവരുടെ മൊഴികൊണ്ട് തകാമണിയെ വിസ്തരിക്കേണ്ടത അവശ്യമായികണ്ടു എങ്കിലും മരണോത്തരപരിശോധനക്ക് ശവത്തിനെ അയയ്ക്കാൻ സമയം അതിക്രമിച്ചുതുടങ്ങിയതുകൊണ്ട് അതു മുമ്പിൽ കഴിക്കാമെന്ന പറഞ്ഞ് വിസ്താരം നിൎത്തിവെച്ച് ശവത്തിനെ കെട്ടിപ്പൊതിഞ്ഞുതുടങ്ങി. തത്സമയത്ത് ഇൻസ്പെക്ടർ സഭാപതിപിള്ളയും ജമിന്ദാർ മണിരാമനും കൂടി മുകളിലേയ്ക്ക് കയറിവന്നു.

സഭാപതിപിള്ള വിദ്വാനും ബുദ്ധിശാലിയും നല്ലൊരു കുടുംബക്കാരനുമാണ്. കള്ളനേ കളവറിയുള്ളു എന്നും കള്ളന്മാരെ ക

ളവു കണ്ടു പിടിക്കാൻ ചുമതലപ്പെടുത്തിയാൽ നാട്ടിൽ കളവു കുറയുമെന്നും വിചാരിച്ച് പോല്ലീസ് സൈന്യത്തിൽ ചേൎത്തപ്പെട്ടിരിക്കുന്ന മിക്ക പോലീസുകാൎക്കും ഇദ്ദേഹത്തിനെ ഭയവും ഇദ്ദേഹത്തിനോടു വിരോധവും ഉള്ളതുകൊണ്ട് ഒരു ഇൻസ്പെക്ടൎക്കു വേണ്ടതായ ഒത്താശകൾ ഇല്ലാതെ കേസ്സുകൾ തുമ്പുണ്ടാക്കുന്നതിൽ ഇദ്ദേഹത്തിന്ന് കുഴക്കമേ ഉണ്ടാകാറുള്ളു. ഒത്താശകൾ എത്രതന്നെ കുറഞ്ഞാലും മുഷ്ടിപ്രയോഗത്തിന്ന് ഇദ്ദേഹം പരമവിരോധിയാണ്. ജലാവൎത്തത്തിൽപെട്ട മത്സ്യത്തിനെപ്പോലെയാണ് ഇദ്ദേഹം പോലീസ് ഡിപ്പാൎട്ടുമെന്റിൽ കഴിച്ചുകൂട്ടിവരുന്നത് എങ്കിലും ബുദ്ധിശക്തി ഉപയോഗിക്കേണ്ടതായ കേസ്സുകളുണ്ടായാൽ തുമ്പുണ്ടാക്കാനുള്ള ഉന്മേഷംകൊണ്ട് ആത്മനാശത്തെ അനാദരിച്ചാണ് ഇദ്ദേഹം യത്നിക്കാറുള്ളത്. വിശേഷിച്ച് മണിരാമനും ഇദ്ദേഹവും ചെറുപ്പംമുതല്ക്കേ വളരെ സ്നേഹമായതുകൊണ്ട് ഉദയമാൎത്താണ്ഡന്റെ മരണവൃത്താന്തത്തെപ്പററി ഇദ്ദേഹത്തിന്നു കമ്പികിട്ടിയപ്പോൾ വളരെ വ്യസനവും പ്രതികാരകോപവും ഉണ്ടായി. കമ്പികിട്ടിയ തൽക്ഷണം പുറപ്പെട്ട് തീവണ്ടിആപ്പീസ്സിലെത്തി. ശീട്ടുവാങ്ങി തലയുംതാഴ്ത്തി രണ്ടുചാൽ നടക്കുമ്പോഴെക്ക വണ്ടിയും വന്നു. ജനൽ അടച്ചിരിക്കുന്നതു കണ്ട് ഒഴിവുള്ളതാണെന്നു വിചാരിച്ച് ഒരു മുറിയിൽ കയറിയപ്പോൾ അതിന്നുള്ളിൽ മണിരാമൻ തലയും താഴ്ത്തി ഇരിക്കുന്നു.

ഇൻസ്പെക്ടർ— അങ്ങയോടൊപ്പം എനിക്കും വ്യസനമുള്ളതുകൊണ്ട് എനിക്ക ഇതിൽ തന്നെ കയറാം.

മണിരാമൻ— ഹോ! സഭാപതി പിള്ളയൊ.? സമ്പത്തിങ്കലും ആപത്തിങ്കലും യഥാൎത്ഥത്തിൽ സ്നേഹമുള്ളവർ ഇങ്ങിനെ കണ്ടെത്തും. ഈ കേസ്സ നിങ്ങൾ തന്നെ അന്വേഷിക്കണം. എന്റെ മകളുടെ മംഗല്യവും എന്റെ പ്രധാനമായ ഒരംഗവും പോയിട്ടുള്ളതാണീക്കാൎയ്യം.

ഇൻസ്പെക്ടർ— അതെന്നോടു പറയണൊ?

ഈ സംവാദത്തിന്നുശേഷം അരമനയിൽ എത്തുന്നതു വരെ രണ്ടു പേരും അങ്ങുമിങ്ങും ഒന്നും പറഞ്ഞിട്ടില്ല. അരമനയുടെ മുകളിൽ കയറിച്ചെന്ന ഉടനെ ശവത്തിന്റെ മുറിയേയും എഴുതി

എടുത്തിട്ടുള്ളേടത്തോളം വാസ്സൊഴികളെയും ഇൻസ്പെക്ടരും മണി രാമനും നോക്കി.

ഇൻസ്പെക്ടർ— (ഹേഡിനോട്) തകാമണിയെ വിസ്തരിക്കുന്നില്ലേ ?

ഹേഡ് — ഉവ്വ. ശവത്തിനെ ആസ്പത്രിക്കയക്കാൻ സ്വയം അതിക്രമിക്കുന്നതുകൊണ്ട് അതു കഴിഞ്ഞിട്ടാവാമെന്നു വിചാരിച്ച് തല്ക്കാലം നിൎത്തി വെച്ചതാണ.

ഇൻസ്പെക്ടർ— എന്നാൽ അതു വേഗം ചെയ്യു. അപ്പോഴെക്ക് ഞാൻ തന്നെ നേരിട്ട് ഇവരോട ചോദിച്ച് കഥ മുഴുവൻ മനസ്സിലാക്കാം.

എന്നു പറഞ്ഞ് ഇൻസ്പെക്ടർ ജഗന്മോഹിനിയെ വിളിച്ച് ഉണ്ടായതെല്ലാം ഒരിക്കൽ കൂടി പറയേണമെന്നാവശ്യപ്പെട്ടു. ഉദയമാൎത്താണ്ഡൻ ചിറിച്ച മുഴക്കം കേട്ട് ജഗന്മോഹിനി അറയിലേക്ക വന്നപ്പോൾ ക്ഷുരകൻ മാറിനിന്ന മാതിരി ജഗന്മോഹിനിയെക്കൊണ്ട് അഭിനയിപ്പിച്ച മനസ്സിലാക്കി. അപ്പോൾ നിന്ന മാതിരി ക്ഷുരകനോടും നില്ക്കാൻ പറഞ്ഞു. ക്ഷുരകൻ നിന്നു കാണിച്ചതിൽ താടിയിൽ കയ്യു കൊടുത്തത് കാണിച്ചില്ല. അങ്ങിനെ നിന്നുവൊ എന്ന ചോദിച്ചപ്പോൾ അതിൻെറ ഓൎമ്മയില്ലെന്നു പറഞ്ഞു. ഇതിന്നെല്ലാം നോട്ടു കുറിച്ച് ചുമരിൽ വെടിയുടെ വല്ല അടയാളവും ഉണ്ടൊ എന്നു നോക്കി. ഒന്നും കണാഞ്ഞയാൽ അദ്ദേഹം താഴത്തിറങ്ങി കെട്ടിടം മുതൽ കിഴക്കെ മതിൽവരെ പലേടത്തും കുനിഞ്ഞു പരിശോധിച്ചു നോക്കി ചില തോൽ കഷണങ്ങളും കടലാസ കഷണങ്ങളും പെറുക്കി എടുത്ത വായിച്ചു നോക്കി. മുകളിലോട്ട് മണിരാമനെ നോക്കി വലിയ എറുപടക്കമാണെന്ന പറഞ്ഞു. ഇൻസ്പെക്ടർ ആ വഴിക്കെ മതിൽ ചാടിക്കടന്ന് അരമനയുടെ കിഴക്കെ വളപ്പിൽ ഒരു വൃക്ഷത്തിൻെറ ചുവട്ടിൽ കുനിഞ്ഞു നോക്കുന്നതും ചില കാലടികളുടെ അളവും മററും എടുക്കുന്നതും ആ അടികളെ മരത്തിൻെറ തുപ്പോടിച്ചു മൂടിവെക്കുന്നതും കണ്ടു. അതിന്നു ശേഷം ആ വഴിക്കേ തെക്കോട്ടു ചെന്ന് അരമനയുടെ തെക്കു ഭാഗത്തുള്ള തേക്കിൻ കാട്ടിൽ കടന്നു. സന്ധ്യമയങ്ങിയതിനാൽ താൻ പരിശോധിച്ചതിൻെറ അതൃത്തിയിൽ ഒരടയാളവും വെച്ചു അരമനയിലെക്കു തന്നെ തിരിച്ചു.

ഇൻസ്പെക്ടർ ഇതിനെല്ലാം എടുത്ത സമയംകൊണ്ടു തകാമണിയുടെ വിസ്താരവും കഴിച്ചു പൊല്ലീസുകാർ കുററസ്ഥലത്തിൻെറ ഒരു പ്ലാൻ തെയ്യാറാക്കി. ഇൻസ്പെക്ടർ കാട്ടിൽനിന്നു വരാൻ കാത്തുനിൽക്കുകയായിരുന്നു. ഇൻസ്പെക്ടർ കാട്ടിൽനിന്നു വന്ന ഉടനെ തകാമണിയുടെ മൊഴി വായിച്ചുനോക്കി.

കല്ലും കടലാസ്സും താൻ എറിഞ്ഞതായിരിക്കാമെന്നും, കല്ലു വഴിയിൽനിന്നു പെറുക്കികൊണ്ടുവരിച്ചതായതുകൊണ്ട് വല്ലവരുടേയും എച്ചിലുണ്ടായിരിക്കുമെന്നു ശങ്കിച്ചതുകൊണ്ടാണ് കടലാസ്സിൽ പൊതിഞ്ഞ് എറിഞ്ഞത് എന്നും അങ്ങിനെ എറിഞ്ഞതു കളികഴിഞ്ഞ് ഊണുകഴിയുന്നതിന്നു മുമ്പാണെന്നും, തനിക്കു സന്താനമുണ്ടായാൽ മുതൽ പൊയ്പോകുമെന്നു ഭയപ്പെട്ട് ഭർത്താവിനെ തൻെറ കെട്ടിടത്തിലേക്കയക്കാതെ അഞ്ചാറുദിവസം ജഗന്മോഹിനി തടഞ്ഞുവെച്ചു എന്നും ഭോഷ്കുപറഞ്ഞ് തന്നെ സമാധാനിപ്പിക്കാൻ ജഗന്മോഹിനി ശ്രമിച്ചു എന്നും ഭർത്താവിൻെറ മരണം ജഗന്മോഹിനിയുടേയോ ജഗന്മോഹിനിയുടെ ബന്ധുക്കളുടേയോ വഴിക്ക് സംഭവിച്ചിട്ടുള്ളതാണെന്നു താൻ വിശ്വസിക്കുന്നുണ്ടെന്നും ഉദയമാർത്താണ്ഡൻ കണ്ടു എന്ന് ജഗന്മോഹിനി പറയുമ്പോലെ അന്നേദിവസമോ അതിന്നു മുമ്പോ പിമ്പോ ആരും തൻെറ കെട്ടിടത്തിൽ വന്നിട്ടില്ലെന്നുമാണ് ജഗന്മോഹിനിയുടെ മൊഴിയുടെ സാരം.

തകാമണി എറിഞ്ഞ കടലാസ്സുകൊണ്ട് ഇൻസ്പെക്ടർ അരമനയിൽ ഒരു ഗൂഢസ്ഥലത്തു പോയി കടലാസ്സിനെ ചിമ്മിനിയുടെ മുകളിൽ പിടിച്ചു കുറേനേരം കാച്ചിയപ്പോൾ അതിൽ ചില അക്ഷരങ്ങൾ വെളിപ്പെട്ടുതുടങ്ങി. കടലാസ്സിൻെറ മറുപുറവും അങ്ങിനെ ചെയ്തു നോക്കിയപ്പോൾ അവിടെ അക്ഷരങ്ങൾ ഒന്നും കണ്ടില്ല.

ഇതാണ് എഴുത്തിൻെറ വാചകം:—

'ഞാൻ കുററം ചെയ്തിട്ടല്ല കൂട്ടിൽ കിടക്കുന്നത്; കിളി എന്തു ചെയ്തിട്ടാണ് നാം അതിനെ കൂട്ടിലിടുന്നത്? ഒരു സമയം പൂച്ച പിടിക്കും, അല്ലെങ്കിൽ പറന്നുപോകും. എൻെറ അച്ഛനെ അറിയിച്ച് എന്നെ ഇവിടുന്നു കൊണ്ടുപോകാൻ ആരുമില്ലല്ലോ. ദൈവംതന്നെ സഹായം'.

തകാമണിയോടു ചോദിച്ചപ്പോൾ അന്യായമായി തടവിൽ കിടക്കുന്ന സങ്കടംകൊണ്ടു ചെറുനാരങ്ങനീരിൽ പേന മുക്കി ഇങ്ങിനെ വെറുതെ എഴുതിയതാണെന്നും ഇൻസ്പെക്ടർ വായിച്ച പോലെ ആരെങ്കിലും ഇതു വായിപ്പാൻ കഴിഞ്ഞുവെങ്കിൽ തന്റെ മനസ്സിലെ സങ്കടം അറിഞ്ഞുകൊള്ളട്ടേ എന്നും തനിക്കു് എന്തോ കള്ളവേലയുണ്ടെന്നു വിചാരിച്ച് അതിനെ കണ്ടു പിടിപ്പാൻ കാത്തു നിൽക്കുന്നവൎക്കു് ഒന്നും കിട്ടിയില്ലെന്നു വരേണ്ടാ എന്നും ഇത് എടുത്തുകൊണ്ടുപോയി കുറുക്കന് ആമയെ കിട്ടിയപോലെ വെച്ചുകൊണ്ടിരിക്കട്ടേ എന്നും ഒക്കെ വിചാരിച്ച പ്രയോഗിച്ചതാണെന്നു പറഞ്ഞു.

ഇതു കേട്ടപ്പോൾ തകാമണിയെ സംബന്ധിച്ച് മററുള്ളവരുടെ മൊഴികൊണ്ട് സഭാപതിപിള്ളക്കുണ്ടായ സംശയം എല്ലാം തീൎന്നു. തന്റെ സ്നേഹിതന്റെ മകളേപ്പിടിച്ച ബന്ധൊവസ്തിൽ വെയ്ക്കേണ്ട സങ്കടമായ മുറ ഇനിമേൽ ഇല്ലെന്നു വിചാരിച്ചു സന്തോഷിക്കുകയും ചെയ്തു.

ഇതിന്നുശേഷം ഉദയമാൎത്താണ്ഡന്റെ തകിടും കൂടും പോയതിനെപ്പററി അന്വേഷണം തുടങ്ങി. അതിന്റെ ഉള്ളിൽ എന്താണെന്ന് ആൎക്കും നിശ്ചയമില്ല. മരിക്കുന്നതിന്നു രണ്ടുദിവസം മുമ്പെ ജഗന്മോഹിനിക്കു താൻ മരിക്കുമ്പോൾ ഓൎമ്മപ്പെടുത്തിയാൽ ഒരുപദേശം കൊടുക്കാമെന്നു പറഞ്ഞിട്ടുണ്ടെന്നും അതിന്നു സാധിച്ചിട്ടില്ലെങ്കിൽ ആ തകിടും കൂടും കൈവശപ്പെടുത്തി അതിനെ കേടുവരുത്താതെ ഒരു തലയ്ക്കൽ പൊളിച്ച് അതിന്റെ ഉള്ളിലുള്ളതു ഗൂഢമായി മനസ്സിലാക്കേണമെന്നും ജഗന്മോഹിനി മരിപ്പാറാകുമ്പോൾ ഇഷ്ടമുള്ളവൎക്കു് ഇപ്രകാരം പറഞ്ഞുകൊടുക്കുന്നതല്ലാതെ അതിന്നുമുമ്പിൽ പറഞ്ഞുകൊടുക്കില്ലെന്നു സത്യം ചെയ്യിപ്പിച്ചിട്ടുണ്ടെന്നും ജഗന്മോഹിനി പറഞ്ഞു.

ഇതെല്ലാം കേട്ടപ്പോൾ ഇൻസ്പെക്ടരുടെ മുഖത്ത് ഗൌരവംകൂടി മൌനം മൂത്തു. ഇതിനെ മോഷ്ടിച്ചിട്ടുള്ളവർ കഷ്ടിച്ച് ഒരിഞ്ചു നീളവും ഒരു കടലാസുപെൻസിലിന്റെ വണ്ണവുമുള്ള ആ സാധനത്തിന്റെ സ്വൎണ്ണത്തിനെ മോഹിച്ചിട്ടല്ലെന്നു പ്രത്യക്ഷമായി കാണുന്നതുകൊണ്ട് ആ തകിടും കൂടും ഉദയമാൎത്താണ്ഡന്റെ മരണവുമായി സംബന്ധമുണ്ടാകും എന്ന് ഇൻസ്പെക്ടൎക്കു തോന്നി. ഇൻ

സ്പെക്ടർ കുറേ നേരം ആലോചിച്ചു പിന്നിൽ കയ്യും കെട്ടി തെക്കുവ
ടക്കു നടന്നതിന്നുശേഷം ഇങ്ങിനേ ചോദിച്ചു:—

ഇൻസ്പെക്ടർ— അതെന്താണെന്നു മനസ്സിലാക്കാൻ നിങ്ങൾ വി
ചാരിച്ചിട്ട് കഴിഞ്ഞിട്ടില്ലേ.

ജഗന്മോഹിനി— നിർബ്ബന്ധിച്ചു ചോദിച്ചപ്പോൾ 'പെൺകളോടു
ള്ളുടമൈ ശൊല്ലാതെ' എന്നാണു പഴമൊഴി എന്നുമാത്രം മറു
വടി പറഞ്ഞു

ഇൻസ്പെക്ടർ— എത്രകാലമായി ഈ തകിടും കൂടും ഉണ്ടായിട്ട്?

ജഗന്മോഹിനി— പത്തിരുപതു കൊല്ലമായി എന്നു തോന്നുന്നു.
ഈ കെട്ടിടം പണി ചെയ്തു കഴിഞ്ഞ് രണ്ടുകൊല്ലം കഴിഞ്ഞ
തിന്നു ശേഷമാണ്.

ഇൻസ്പെക്ടർ— അതിൻെറ ഉള്ളിലുള്ളത് എന്താണെന്നറിവാൻ
നിങ്ങൾക്ക് ആദ്യം ആഗ്രഹം തോന്നിയത് എപ്പോഴാണ്?

ജഗന്മോഹിനി— അതിനിയ്ക്ക് ഓൎമ്മയില്ല.

ഇൻസ്പെക്ടർ— എന്നാൽ ഇപ്പോൾ നിങ്ങളും ഭൃത്യന്മാരും സ്റ്റേഷനി
ലേയ്ക്കു പോകുവിൻ! നിങ്ങൾക്കു വേണ്ട സൌകൎയ്യങ്ങളെല്ലാം എ
പ്പെട്ടെന്നുത്തിത്തരുന്നതിന്നു ഞാൻ ശട്ടംകെട്ടാം. നാളെ കാലത്തു
കാണാം.

ഇങ്ങിനെ തൽക്കാലവേപ്പാടുപറഞ്ഞു ഫേഡിൻെറ മുഖത്തു
നോക്കി സ്റ്റേഷനിലേയ്ക്കു മിഴിയെറിഞ്ഞു. ഇവരെ എല്ലാം പിടിച്ചയ
ച്ചതിന്നു ശേഷം ഇനിമേൽ എന്താണു ചെയ്യേണ്ടത് എന്ന് ഇൻ
സ്പെക്ടർ മണിരാമനായി ആലോചിച്ചു.

മണിരാമൻ— ഇന്നു രാത്രി ഞാനും എൻെറ മകളും നിങ്ങടെ ബ
ന്തോവസ്തിലും ഇരുന്നുകളയാം. സകലവേലക്കാരെയും നിങ്ങൾ
കൊണ്ടുപോയി ഞങ്ങൾക്കു ഭക്ഷണവും മററും ന്യായപ്രകാരം
നിങ്ങൾ തരണം. അതാവശ്യപ്പെടുന്നില്ല, എന്നാൽ നിങ്ങളെ
ക്ഷണിയ്ക്കുന്നില്ല. എന്നു പറഞ്ഞു മണിരാമൻ ഇൻസ്പെക്ടരുടെ
കൈ പിടിച്ചു.

ഉദയമാൎത്താണ്ഡൻെറ അരമനയിൽ മണിരാമനും ത
കാമണിയും രണ്ടു ദാസിമാരും മാത്രം ശേഷിച്ചു. കാലത്തു കമ്പി
കിട്ടി വീട്ടിൽനിന്നു പുറപ്പെട്ടു മുതൽക്കു രാത്രി 9 മണിയ്ക്കു പിരിയു

ന്നതുവരെ ഇൻസ്പെക്ടരുടെ ബുദ്ധിക്കും ശരീരത്തിനും അദ്ധ്വാനമേ ഉണ്ടായിട്ടുള്ളു. എങ്കിലും തന്റെ ആലോചനക്കും ഊഹങ്ങൾക്കും തെററുവരാതെ ഏതാനും ചിലതൊക്കെ കണ്ടുപിടിക്കാൻ സംഗതി വന്നതുകൊണ്ട് അദ്ദേഹത്തിന്റെ മനസ്സിന്നുണ്ടായ ഉന്മേഷം ശരീരത്തിന്റെ തളൎച്ചയെ അറിയിച്ചില്ല. ഉണ്ടുറങ്ങുന്നതിലേക്കുള്ള സുഖപ്രകാശത്തിൽ ആഗ്രഹത്തോടുകൂടി ഇദ്ദേഹം തന്റെ ഒരു ബന്ധുവിന്റെ വീട്ടിലേക്കു രാത്രി തങ്ങാൻ പോയി.

(തുടരും)

കാരാട്ടെ അച്യുതമേനോൻ ബി. എ. ബി. എൽ.

# താതോപദേശം.

(ഇംഗ്ലീഷിൽനിന്നും)

1. ഉള്ളത്തിലേറുന്നവിചാരമെല്ലാം
കൊള്ളിക്കൊലാനീതവഭാഷണത്തിൽ;
കൊള്ളാത്തചിന്തക്കുനക്കുലനായി-
ത്തുള്ളാൻതുനിഞ്ഞീടരുതൊന്നുകൊണ്ടും.

2. സ്നേഹിച്ചുവാണീടുകസൎവ്വരേയും
സ്നേഹത്തിൽനീചതപമൂദിച്ചിടൊല്ലാ;
സ്നേഹാതിരേകത്തിനുപാത്രമാകും
ദേഹംപരീക്ഷാതതിയാൽഗ്രഹിക്കൂ.

3. പരീക്ഷണംചെയ്തുവരിച്ചസഖ്യം
ധരിക്കൂഗാഢംദൃഢമായ്മനസ്സിൽ;
കാരോനവസ്ഥിശപരിലുംപരംസൽ-
കാരങ്ങൾചെയ്തിട്ടുപരുങ്ങിടൊല്ലാ.

4. കടുങ്ങൊലാശണ്ഠയിലൊന്നിലുംനീ
കടുങ്ങിയാൽപിന്നെമടങ്ങിടൊല്ലാ;
ശ്രവിക്കൂനിശ്ശേഷജനോക്തിയേയും
വചിക്കൂപാരംമിതമായിമാത്രം.

5. ഓരോജനംശാസനയായിനിന്നോ-
ടോതുന്നതൊന്നുംനിരസിച്ചിടൊല്ലാ;
എന്നാൽസ്വകൃത്യങ്ങളശേഷവുംനീ
നന്നായ്‌വിചാരിച്ചുനടത്തിടേണം.

6. ഉടുപ്പിലാഡംബരമേറിടൊല്ലാ;
വെടിപ്പിനുംകേടുവരുത്തിടൊല്ലാ;
ഉടുപ്പുകൊണ്ടാണൊരുവന്റെതത്ത്വം
പലപ്പോഴുംലോകർഗണിപ്പതോർക്ക.

7. കടംഗ്രഹിച്ചീടരുതത്രയല്ലാ,
കടംകൊടുത്തീടുകയുംനിഷിദ്ധം;
കടംഗ്രഹിച്ചീടിൽനിജശ്രമത്തിൽ
സ്ഫുടംഭവിക്കുന്നിതുമന്ദഭാവം.

8. കടംകൊടുത്തുള്ളധനത്തിനുണ്ടാം
പലപ്പോഴുംഹാനികളത്രയല്ലാ,
കടത്തിനാലേസഖിയുംനശിക്കും;
കടംമഹാദുർഘടമേവനുമാം.

9. ഇതോർക്കസർവോപരിസന്തതംനീ-
യിരിക്കയാത്മാവിനുസത്യവാനായ്;
എന്നാലൊരാൾക്കുംഭുവിദോഷിയാകാ-
തെന്നുംസുഖംപൂണ്ടുനിനക്കുവാഴാം.

കെ. സി. കേശവപ്പിള്ള.

# ഔഷധിനിഘണ്ടു.

---

ഒരു ഉത്തമ ഭാഷയുടെ പരിഷ്കൃത ലക്ഷണം ആ ഭാഷയിൽ വേണ്ടത്തക്ക വാക്കുകൾക്കു തികഞ്ഞ നിഘണ്ടു ഉണ്ടാവുകയാണ്. മലയാളഭാഷക്ക് ഈ നിലയിലെത്തുവാൻ കാലമായിട്ടില്ലെന്നാണ് അതിന്റെ ആയുർദ്ദായം ഗണിക്കുമ്പോൾ കാണുന്നത്. അങ്ങിനെയല്ലെങ്കിൽ ഭാഷാഭിമാനികളായ പല പണ്ഡിതന്മാരുമുള്ള ഇക്കാലത്തും ഒരു നല്ല നിഘണ്ടു ഉണ്ടാവാതിരിപ്പാനിടയില്ലല്ലൊ എന്നും മറ്റും വിചാരിച്ച് ഈ അതിമോഹത്തിൽനിന്നു മനസ്സു പിൻവലിപ്പിച്ചിരിക്കുന്ന ഞങ്ങൾക്ക് അഭിപ്രായത്തിന്നയച്ചുകിട്ടീട്ടുള്ള 'ഔഷധനിഘണ്ടു' വീണ്ടും ആശക്കൊരു വിത്തിടുകയാണ് ചെയ്തിട്ടുള്ളത്. സ്ഥിരോത്സാഹിയായ തയ്യിൽ കുമാരൻ കൃഷ്ണൻ അവർകൾ എട്ടുപത്തു കൊല്ലം ശുഷ്കാന്തിയോടുകൂടി പ്രയത്നം ചെയ്തു നിഷ്കർഷിച്ചു നിർമ്മിച്ചിട്ടുള്ള ഈ പുസ്തകം കൊല്ലവർഷം പതിനൊന്നാം ആറാണ്ടിൽ പുറത്തു വന്നിട്ടുള്ള ഉത്തമഗ്രന്ഥങ്ങളിൽ അത്യുത്തമസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതിന്നു തർക്കമില്ല.

ഔഷധങ്ങൾക്കുള്ള സംസ്കൃതനാമങ്ങൾക്ക് മലയാളഭാഷയിൽ എന്നല്ല പല ഭാഷകളിലും ഉള്ള സംജ്ഞകളും അവയുടെ രസവീര്യവിപാകങ്ങളും, വേര്, കിഴങ്ങ്, തൊലി, കാതല്, ഇല, പൂ, കായ എന്നീ സാധനങ്ങളിൽ ഏതേതാണുപയോഗപ്പെടുന്നതെന്നും വേറെ പല പ്രയോഗഭേദങ്ങളും ഈ നിഘണ്ടുകൊണ്ട് എളുപ്പത്തിൽ അറിയാറാക്കി തീർന്നിട്ടുണ്ട്. ഈ പുസ്തകം പ്രത്യേകിച്ചു വൈദ്യന്മാർക്ക് ഉപയോഗപ്പെടുന്നതാണെങ്കിലും വൈദ്യനിലയിലല്ലാതെ ഒരു കവിയുടെ നിലയിൽ നോക്കുമ്പോഴും പലവിധത്തിലും ഉപകരിക്കുന്നതാണെന്നു ഞങ്ങൾക്ക് അനുഭവം വന്നിട്ടുണ്ട്. പദാർത്ഥപരിചയമോ, ഭാഷാപരിചയമോ, ലോകവ്യുൽപത്തിയൊ ആവശ്യപ്പെടുന്നവർക്കെല്ലാം ഈ നിഘണ്ടുവിന്റെ സഹായം ഒട്ടും ചില്ലറയല്ല.

ഔഷധികളുടെ ദേശഭാഷാഭേദത്തിലും ഗ്രന്ഥകർത്താവു പ്ര ത്യേക ദൃഷ്ടിവെച്ചിട്ടുണ്ടെങ്കിലും വൈദ്യന്മാരുടെ പ്രത്യേക സങ്കേ തനാമങ്ങളായ 'പാതാളഗരുഡൻ' 'ആകാശഗരുഡൻ' ഈ പേ രുകൾ ഇതിൽ ചേർത്തിട്ടില്ലെന്നു തോന്നുന്നു. സംസ്കൃതഭാഷയിലു ള്ള വേറെ ചില സാംസ്കൃതനാമങ്ങൾക്കും ഇതിൽ പ്രവേശം അനു വദിക്കേണ്ടതായിരുന്നു. അഞ്ചോ പത്തോ പേരുകൾ ഈ നിഘ ണ്ടുവായിച്ചു നോക്കിയപ്പോൾ ഞങ്ങളുടെ ഓർമ്മയിൽപ്പെട്ടിട്ടുണ്ട്. പക്ഷെ അധികതാമസം കൂടാതെ ഇതിന്നു രണ്ടാംപതിപ്പുണ്ടാവാ നിടയുള്ളതുകൊണ്ട് ഈ ലഘുവായ ന്യൂനത അപ്പോൾ തീർക്കാവു ന്നതുമാണ്.

ഭാഷാഭിമാനികൾ ഇനിയെങ്കിലും കൃഷ്ണൻ അവർകളെ പി ന്തുടൎന്നു ജലജന്തുനിഘണ്ടു, സ്ഥലജന്തുനിഘണ്ടു, വനജന്തുനി ഘണ്ടു, സാങ്കേതികനിഘണ്ടു, ഭൂമിനിഘണ്ടു, അന്തരിക്ഷനിഘ ണ്ടു, ആകാശനിഘണ്ടു എന്നു തുടങ്ങി തരം തിരിച്ചോരോന്നുണ്ടാ ക്കുന്നതായാൽ എല്ലാം കൂടി കൂട്ടിച്ചേൎക്കുമ്പോൾ മലയാളഭാഷയിൽ ഒരു സൎവ്വനാമനിഘണ്ടു ഉണ്ടാവാനിടവരികയും അന്നു നമ്മുടെ മാതൃഭാഷക്ക് ഉത്തമഭാഷയുടെ പരിഷ്കൃതലക്ഷണം പൂൎത്തിയാകു കയും ചെയ്യും. തയ്യിൽകുമാരൻ കൃഷ്ണൻ അവർകളുടെ ഉദ്യമം ഭാ ഷാഭിമാനികൾ അഭിനന്ദിക്കുന്നതും വിദ്യാൎത്ഥികൾ കൊണ്ടാടുന്ന തും വിദ്വാന്മാർ അനുകരിക്കുന്നതുമാണെന്നാണ് ഞങ്ങളുടെ പൂ ൎണ്ണമായ വിശ്വാസം.

## പലവക

### യോഗവാസിഷ്ഠം

മലയാള പുസ്തകങ്ങളിൽ ചിലതു വായിക്കുമ്പോൾ അരുചി പിടിച്ചുപേക്ഷിക്കുന്നവർ പലരുമുണ്ടായിരിക്കാമെങ്കിലും വായിച്ചു കഴിഞ്ഞാൽ കിട്ടുന്ന ആശ്വാസം. പത്രാധിപന്മാരെപ്പോലെ മ റ്റാരും അനുഭവിച്ചിട്ടുണ്ടാവാനിടയില്ല. പത്രാധിപന്മാൎക്കു ക്ഷമ പരിശീലിക്കുവാനുള്ള ഈ പ്രത്യേക ഔഷധം വല്ല വിധത്തിലും ഉള്ളിലാക്കിയാൽ പിന്നെ ഞങ്ങൾ പത്ഥ്യം നോക്കുക പതിവില്ല

കേവലം വിനോദകരമായിട്ടും വിനോദിപ്പിച്ചുകൊണ്ട് അറിവു നൽകുന്നതായിട്ടും മുഷിപ്പിച്ചുകൊണ്ട് അറിവു കുത്തിച്ചെലുത്തുന്നതായിട്ടും ഉള്ള മൂന്നുതരം പുസ്തകങ്ങളിൽ രണ്ടാമത്തെത്തരത്തിലുള്ള ഒരു ഉത്തമപുസ്തകമാണ് 'വാസിഷ്ഠം' എന്നു മലയാളികളിൽ പലക്കും അറിയുവാൻ വരവൂർ ശാമുമേനോൻ അവർകൾ ഇടയാക്കിത്തീർത്തിട്ടുണ്ട്. ആ കവിയുടെ ജ്ഞാനവാസിഷ്ഠതർജ്ജമയെ പററി 1078- മേടത്തിലെ 9-ാംലക്കം രഞ്ജിനിയിൽ ഞങ്ങൾ വിസ്തരിച്ചഭിപ്രായം പറഞ്ഞിട്ടുണ്ടല്ലോ. ആ 'ജ്ഞാനവാസിഷ്ഠം' തന്നെയാണ് 'യോഗവാസിഷ്ഠം' എന്ന നാമാന്തരത്തോടുകൂടി ദാമോദരൻ കർത്താവ് അവർകൾ ഭാഷാന്തരപ്പെടുത്തിട്ടുള്ളത്. അതുകൊണ്ട പുസ്തകത്തിലെ പ്രമേയങ്ങളെപ്പററി വിസ്തരിക്കേണ്ടാവശ്യമില്ല. ഭാഷാകവിതാരീതിയെക്കുറിച്ചു പലപ്പോഴും ഞങ്ങൾ പറഞ്ഞിട്ടുള്ളതിന്നു വിരുദ്ധങ്ങളായ പ്രയോഗങ്ങൾ പ്രകൃതപുസ്തകത്തിൽ ഇല്ലെന്നു പറഞ്ഞുകൂടാ. ദേശഭാഷാഭേദം ജനങ്ങളുടെ രുചിഭേദം, കവിയുടെ രചനാരീതിഭേദം ഇവയെല്ലാം കൂട്ടിനോക്കിയാൽ ഈ വലിയ ശ്രേഷ്ഠപുസ്തകത്തിൽ ദോഷഭാഗം അധികം ഇല്ലെന്നുതന്നെയാണ് പറയേണ്ടത്. എന്നാൽ ശാമുമേനോൻെറ ജ്ഞാനവാസിഷ്ഠത്തിൻെറ പുറപ്പാടോടുകൂടി മലയാളഭാഷക്ക് ഈ പ്രകൃതത്തിൽ വേണ്ടതക്ക ജ്ഞാനസാധനം സിദ്ധമായിട്ടുള്ള സ്ഥിതിക്ക് അതിലൊട്ടും മെച്ചം നേടാത്തതായ ഈ കവിയുടെ പ്രയത്നംകൊണ്ടു മലയാളഭാഷക്ക വിശേഷവിധിയായി യാതോരു സമ്പാദ്യവും ഉണ്ടായിട്ടില്ല. ദൂരസ്ഥന്മാരായ രണ്ടു ഗ്രന്ഥകാരന്മാർ ഒരേ വിഷയത്തിൽ ചെയ്തുവന്നിരുന്ന പ്രയത്നങ്ങൾ പരസ്പരം അറിയായ്കയാൽ ഈ പുസ്തകം പുറപ്പെടുവാൻ കാരണമായിട്ടുള്ളതല്ലെങ്കിൽ ദാമോദരൻ കർത്താവ് അവർകൾ ഇതിന്നു പ്രയത്നംചെയ്തകാലംകൊണ്ടു മറെറാരുത്തമഗ്രന്ഥത്തിൻെറ കർത്താവാകാതിരുന്നത് 'ബഹുക്ലേശംലഘുഫലം' എന്നു പറയുന്ന കൂട്ടത്തിലായിപ്പോയി

* * *

അഭിപ്രായത്തിന്നയച്ചുകിട്ടിട്ടുള്ള ബാക്കി പുസ്തകങ്ങളുടെ പേരുവിവരവും അഭിപ്രായവും വഴിയെ.

—⁂—

ഇതു ശുദ്ധിപ്പെട്ട ഒരു ശമനൌഷധമാകുന്നെന്നു മാത്രമല്ല സപ്തധാതുക്കൾ ബലാരംഭത്തിനും കൂടി ഉണ്ടാകുന്ന ഒന്നാണ് തൊണ്ടപ്പുണ്ണ് ഒച്ചയടപ്പ് കഫം ഏക്കം ചുമ ...യ്ക്കുള്ള അസഹ്യതയോടുള്ള കര എന്നിവയ്ക്കും തൊണ്ടയേയും ശ്വാസനാഡികളെയും സംബന്ധിച്ചുള്ള എല്ലാ ഉപദ്രവങ്ങൾക്കും ച്യവനപ്രാശം ... ഒരു ... ന്നാകുന്നു. അളുക്ക 1 ക്ക വില 2ക. വി. പി. ചാർജ്ജ 5ണ. പുറമെ.

## 30. മകരധ്വജം.

ഇതിന്നു സമമായ ഒരു യോഗം ഔഷധവൎഗ്ഗത്തിൽ വേറൊന്നില്ല. മകരധ്വജ ഔഷധത്തിന്റെ ഉപയോഗത്താൽ തീരെയോ അല്പമായോ നിവൃത്തികിട്ടാത്ത രോഗങ്ങളുമില്ല. ഏതു കാരണത്താലും ഉണ്ടാകുന്ന ബലക്ഷയങ്ങളിൽ ഇത് ഏററവും പുഷ്ടികരങ്ങളായ ഫലങ്ങളെ ഉണ്ടാക്കുന്നതാകുന്നു. ദീൎഘജ്വരം വിഷജ്വരം മുതലായ എല്ലാതരം ജ്വരങ്ങളും ചലംപോക്ക് സ്രാവം പ്രമേഹം പ്രസവാനന്തരമുണ്ടാകുന്ന ഉപദ്രവങ്ങളും ജലദോഷം കുര ഏക്കം മഹാമാരി ഓൎമ്മക്കേട് നീര് വിഷൂചിക വയർപഴപ്പ് ദഹനക്കേട് മന്ദത ബലക്ഷയം തലചുററൽ എന്നിവയെ ശമനപ്പെടുത്തുന്നതിന്നു മേത്തരവുമാകുന്നു. തോല 1 ക്ക വില 24ക. ഒരാളു ഉപയോഗിക്കേണ്ടതിന്നു 1ക. വി. പി. ചാർജ്ജ 5 ണ പുറമെ.

## 31. വസന്ത കുസുമാകരം.

പ്രമേഹങ്ങൾ ദൌൎബ്ബല്യം അതിദാഹം നാവുവരൾച്ച കൈകാലുകളിൽ എരിച്ചൽ ക്ഷീണം മോഹാലസ്യം സ്രാവം പ്രയാസത്തോടുള്ള മൂത്രംവീഴൽ മുതലായ രോഗങ്ങൾക്ക ഇതു ഫലിതമായ ഒരു ഔഷധമാകുന്നു. ഒരാൾക്ക വേണ്ടതിന്നു വില 5ക. വി. പി. ചാർജ്ജ 5 ണ. പുറമെ.

## 28. രക്തശുദ്ധി.

മനുഷ്യജീവന്റെ പ്രധാനകാരണം രക്തമാണെന്നു എവക്കും അറിയാവുന്നതാണ്. രക്തത്തിന്നു ശുദ്ധിയില്ലെങ്കിൽ വായിപ്പുണ്ണ് ചെകുന്ന് മൂക്കപ്പുണ്ണ് തൊണ്ടപ്പുണ്ണ് ശരീരമാസകലം കുരു ആണി വീക്കം ചൎമ്മത്തിൽ നിറഭേദം ഉള്ളപ്പുണ്ണ് തലവേദന അഗ്നിമാന്ദ്യം ചൎമ്മത്തിന്നു ചുകപ്പും മാൎദ്ദവമില്ലായ്കയും ചെകിട്ടം മൂക്കം വീങ്ങൽ പ്ലാപ്പ് ബലക്ഷയം നീര് മുളി കുഷ്ഠം തഴതണം മന്ദത സ്വാദില്ലായ്ക ചൊറിച്ചൽ എന്നിവയും ദുൎഗ്ഗന്ധമുണ്ടാക്കുന്നതക്ക മററെല്ലാ ചൎമ്മവ്യാധികളും രക്തദുഷ്യംകൊണ്ടുണ്ടാകുന്നതാകുന്നു. രക്തത്തിൽ അകപ്പെട്ട വിഷത്തെ നീക്കം ചെയ്യുവാൻ രക്തശുദ്ധി എന്നുപേരായ ഞങ്ങളുടെ ഔഷധം മേത്തരമാകുന്നു. ഇതു രക്തത്തെ ശുദ്ധീകരിക്കുന്നതും രക്തദുഷ്യത്താലുണ്ടാകുന്ന സൎവ്വവ്യാധികളേയും സുഖപ്പെടുത്തുന്നതും ശരീരത്തെ ക്രമപ്പെടുത്തി ബലപ്പെടുത്തുന്നതും ദഹനത്തെ ഉണ്ടാക്കുന്നതും നിറത്തെ വരുത്തുന്നതും ആകുന്നു. 20 ദിവസത്തേക്ക വേണ്ടുന്ന അളുക്ക 1 ന്ന വില 2ക. ഒന്നൊ രണ്ടൊ അളുക്കുകൾക്ക വി. പി. ചാർജ്ജ 5 ണ. പുറമെ.

---

**പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.**



മരുന്നു സേവിക്കുന്നതിനു മുമ്പ്

## 1. ലോകപ്രസിദ്ധമായ ധാതുപുഷ്ടികാരി

ധാതുനഷ്ടം, ബലഹീനത ലക്ഷണമില്ലായ്മ വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ, മുതലായവയുടെ നീററൽ, നീരെഴിവ്. മധുമേഹം, കല്ലടപ്പ് (മൂത്രഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണേന പരിഹരിച്ചു രക്ഷപ്പെടുത്തും.



മരുന്നു സേവിച്ചതിൽ പിന്നെ

ഡപ്പി ഒന്നുക്ക വില രൂപ 2. തപാൽ ചിലവു വകയ്ക്കു അണ 7 വേറെ

## 2. പ്രമേഹനിവാരണി.

സിരാമേഹം ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഢ്രം പുകച്ചൽ, രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവൃത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും. കുപ്പി 1-ക്കു വില രൂപ 1 മൂന്നു കുപ്പികൾവരെയുള്ള ബങ്കിക്കു തപാൽ ചിലവു 5ണ

## 3. സർവ്വവേദനസംഹാരി.

ഈ തൈലം അല്പം പിരട്ടിയാൽ കൈ കാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക, വീക്കം മുടക്കുവാതം നെഞ്ചുനോവു തലവേദന ഒരു ഭാഗത്തുണ്ടാകുന്ന ശൂല ഇടുപ്പുവേദന പാർശ്വവായു മേഹവായു തിമിരവായു മുതലായ പല വ്യാധികളും ഭേദപ്പെടും. കുപ്പി ഒന്നുക്ക വില രൂപ 1 തപാൽ ചിലവു അണ 5

## 4. മണ്ഡലകുഷ്ഠസംഹാരി.

മണ്ഡലകുഷ്ഠം, പുഴുക്കടി തഴതണം നവുഞ്ഞാണി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം തപഗ്രോഗങ്ങൾ പലതും മാറും. മേൽ മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും വില കുപ്പി ഒന്നിനു 4-ണ തപാൽ ചിലവു മൂന്നു കുപ്പി വരെ 3 ണ വേറെ

## 5. ലക്ഷ്മീകരകസ്തൂരി ഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന വായ്നാററം, അജീർണ്ണം പിത്തവായു ഇവയെ ശമിപ്പിക്കും.

---

പി, സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടു ജില്ല.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീർണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചളി കാസശ്വാസം ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ 4 വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. 200 ഗുളികകൾ ഉള്ള കുപ്പി 1-ക്കു വില ണ 4. 1 മുതൽ 12 വരെ കുപ്പികൾ അടങ്ങിയ ബങ്കി 1-ക്കു തപാൽക്കൂലി 4 ണ.

## 6. ദന്തചൂർണ്ണം.

സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു 3-ണ. തപാൽ ചിലവു 4 കുപ്പിവരെ 5 ണ വേറെ

## 7. ജ്വരസംഹാരി.

കുളിർപ്പനി മുറപ്പനി വാതപ്പനി പിത്തജ്വരം കഫജ്വരം അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില ഡപ്പി ഒന്നിനു 1 ക. തപാൽ ചിലവു 7 ണ വേറെ

## 8. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ പുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിന്നു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു 8 ണ തപാൽചിലവു 5ണ വേറെ.

## 9. രോമസംഹാരി

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു 4 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ

## 10. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ പുളിച്ചുതികട്ടുക നെഞ്ചുകലിക്കുക മലബന്ധം വയറുനോവു വായുനാററം അജീർണ്ണം വയറുവീർത്തുകയറുക നിദ്രാഭംഗം മുതലായ പിത്തരോഗങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അണ 8 തപാൽക്കൂലി 5 ണ വരെ

---

**പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടു ജില്ല.**

## 11. കർണ്ണബിന്ദു.

ദീനത്താൽ ചെവികുത്തു ചെവിയടപ്പ ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ഉറക്കം കൃത്യമായുണ്ടാക്കും. വില കുപ്പി 1-ക്കു 8 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ

## 12. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം പിത്തോപദ്രവങ്ങൾ വായു മലംകെട്ടി തരം അഗ്നിമാന്ദ്യം വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു 1 മുതൽ 4 വരെ ഡപ്പികൾക്കു 5 ണ വേറെ

## 13. നേത്രബിന്ദു.

കൺരോഗം കൺകുത്തു കൃച്ഛം നീരെടുപ്പു മിന്നൽ മാലക്കണ്ണു പീളകെട്ടു ഭേവളച്ചു പൂവു ചൊറിച്ചിൽ ഇമ പുരികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ

## 14. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയസ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു 5 വരെ ഡപ്പികൾക്കു 5 ണ വേറെ

## 15. മൃഗകസ്തൂരി.

കാശ്മീരിൽനിന്നു വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും അപ്പീസ്സിൽ ഉണ്ട്. തൂവാത്തൂക്കത്തിനു 48 ക. വില. ഒരു തൂ. മുതൽക്കുള്ള എല്ലാ അളവും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽ ചിലവു പുറമെ എഴുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

## 16. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി 1 ക്കു 2 ക 8 ണ, 12 കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്കു ഡസൻ 1 ക്കു 2 ക 8 ണ. ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ 5 ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും 12 കുപ്പിവരെ വി. പി. കമ്മീഷൻ 5 ണ. സിലോൺ ടി 7 ണ

---

പി. സുബ്ബരായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട ജില്ല.

## 22. ചൎമ്മരോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴക്കടി, തഴമ്പ, ഒട്ടുവട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ചൎമ്മരോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മിഷൻ 5 ണ

മേത്തരം ഗോരോചനം തോല 1-ക്ക വില 5 ക. മേത്തരം കുങ്കുമകേസരം തോല 1-ക്ക വില 1 ക. മേത്തരം പച്ചക്കർപ്പൂരം, തോല 1-ക്ക വില 2 ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പു, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ, ഹന, മഗിഡമ്പു അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന 1 ക. 8 ണ. തപാൽകൂലി പുറമെ.

| | | | | ക. | ണ. | സ |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | തൂപാത്തൂക്കം | 1-ക്ക | 5 | 0 | 0 |
| ടി | കുങ്കുമം | ടി | 1-ക്ക | 1 | 0 | 0 |
| ടി | പച്ചക്കർപ്പൂരം | ടി | 1-ക്ക | 1 | 0 | 0 |

## 24. രക്ഷാമൃതം.

ഇതു ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ടുന്ന ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്കേടുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇതു ഒരു ദിവ്യ ഔഷധമാണ. ഇതു രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാററുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇതു രോഗികൾക്കും, ശിശുക്കൾക്കും, ദൃഢഗാത്രന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം 1-ക്ക അണ 6 മാത്രം വി പി ചാൎജ്ജ് അണ 3 പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

# മഹാഭാരതം

---

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാർത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ച വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തർജ്ജമചെയ്തു വരുന്നുണ്ട്. ൧൦൭൦ മേടം മുതല്ക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. എ.,

കോട്ടയ്ക്കൽ,

എന്നു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---



ആനന്ദാശ്രമം

# ഭഗവൽഗീത

ശാങ്കരഭാഷ്യത്തിന്റെ മലയാളതർജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

കുറച്ചു പുസ്തകം മാത്രമെ ബാക്കിയുള്ളു. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ഉടനെ ആവശ്യപ്പെടേണ്ടതാണ്.

| | | | | |
|---|---|---|---|---|
| വി. പി. ആയും അയച്ചുകൊടുക്കും. | വില | 6 | 0 | 0 |
| ടി. പുസ്തകം ഒന്നായി ബൈണ്ടചെയ്യാത്ത | | 5 | 0 | 0 |
| കർമ്മയോഗം—കെ. എം. (അടിച്ചുവരുന്നു) | ടി | 0 | 8 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത— ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യർ ആൻഡ് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി.

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽക്കൂലി ഉൾപ്പെടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| " ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽക്കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| " ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം ഈ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ എതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യേണ്ടതാകുന്നു.

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെ തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമോ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതോ ആയ പരസ്യങ്ങൾക്ക് താരതമ്യംപോലെ കൂലി ചുരുക്കുന്നതാകുന്നു.

## വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജർക്കു അറിവുതരേണ്ടതാകുന്നു. അതിനുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെറ്റുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ
എറണാകുളം } ര. ര. മാനേജർ.

# രസികരഞ്ജിനി


൧൦൮൦ കന്നി

പുസ്തകം ൩ ലക്കം ൨


പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞൎക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി




വരിസംഖ്യ മുൻകൂറായി ന ൦ ൦

കുടിശ്ശികയായാൽ ന ൪ ൨

# രസികരഞ്ജിനി

## പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികസംബന്ധമായ എഴുത്തുകളിലെ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

കോവിലകം, എറണാകുളം

രസികരഞ്ജിനി ഉടമസ്ഥൻ,
*RAMA VURMA,*
13th Prince of Cochin.

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്

ര. ര. പ.

# സംഗതിവിവരം.





വിദ്യാവിനോദിനി അച്ചുക്കൂടം

മംഗളോദയം

പുസ്തകം ൩ കന്നിമാസം. ലക്കം ൧

## മംഗളം

പണ്ടാബ്ബൌദ്ധാദിനാനാമതജലധിയൊലിച്ചിട്ടു വേദാർത്ഥതത്വം
കണ്ടാമണ്ടിക്കുഴിക്കൽക്കൊടിയയിരുമ്മാവിലാഴ്ത്തപ്പെട്ടൊരുൾച്ചേർന്ന കാലം
കണ്ടാരാഞ്ഞങ്ങൊലിപ്പാർവിനതമൊടുമലയാളത്തുങ്കൽ സ്ഥാപിച്ചിരിയില്ലൂ-
ത്തു’ണ്ടാരായോർന്നിന്നമ്പൂതിരിതരികൾക്കു ശം ശങ്കരാചാര്യയോഗി.



## നമ്പൂരിമാരും ഗ്രന്ഥനിർമ്മാണവും



നമ്പൂരിമാരും വിദ്യാഭ്യാസവും തമ്മിൽ വളരെ കാലം കൂടികഴിഞ്ഞതിന്റെ ലക്ഷ്യങ്ങളായിട്ടും ഫലങ്ങളായിട്ടും അസംഖ്യം ഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിലും മലയാളഭാഷയിലും സുലഭങ്ങളായി കാണപ്പെടുന്നു.

മലയാളത്തിലെ പ്രാചീനഗ്രന്ഥങ്ങളെ തിരയുന്നതായാൽ നമ്പൂരിമാരുടെ നിർമ്മാണങ്ങളായ അനേകം ഗ്രന്ഥങ്ങൾ കാണാമെങ്കിലും പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിന്നു മുമ്പിലുള്ള ഗ്രന്ഥങ്ങൾ ഇന്നിന്നവയെന്നു തിരിച്ചറിയുവാൻ കഴിയുമെന്നു തോന്നുന്നി



കൊച്ചി മലങ്കാട.

ല്ല. അക്കാലത്തും അതിനുശേഷവും ഉണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിലും അതാതിന്റെ ഉത്ഭവകാലം അറിവാൻ കഴിയാത്തവയാണ് അധികമുള്ളത്. അപൂർവ്വം ചില ഗ്രന്ഥങ്ങളെക്കൊണ്ട് അതാതിന്റെ കാലം ഗ്രഹിപ്പാൻ വഴിയില്ലെന്നില്ല.

പെരുമനത്തുകാരനും 'വാസുദേവീയ'മെന്നു പേരായ 'പാണിനീയസൂത്രോദാഹരണ'മായ കാവ്യം ഉണ്ടാക്കിയ പണ്ഡിതനുമായ പട്ടത്തു വാസുദേവൻ ഭട്ടതിരിപ്പാട 'യുധിഷ്ഠിരവിജയം' എന്ന കാവ്യം ഉണ്ടാക്കിയത കൊടുങ്ങല്ലൂർ മഹോദയപുരത്തിൽ കുലശേഖരപ്പെരുമാളുടെ വാഴ്ചക്കാലത്തായിരുന്നു എന്നു ആ ഗ്രന്ഥത്തിന്റെ പ്രസ്താവന ശ്ലോകങ്ങളിൽനിന്നു തെളിയുന്നുണ്ട്. ഇദ്ദേഹത്തിന്റെ ഈ രണ്ടു കാവ്യങ്ങൾക്കും കാശ്മീരരാജ്യത്തുകൂടി പണ്ടേ പ്രചാരമുണ്ടായിരുന്നു. അതിനു കാരണം ശ്രീശങ്കരാചാര്യസ്വാമികൾ കാശ്മീരരാജ്യത്തു സർവ്വജ്ഞപീഠം കയറുവാൻപോയ കാലത്തു മലയാളികളും കാശ്മീരക്കാരും തമ്മിൽ നടന്ന സമ്മേളനത്തിൽ ഉണ്ടായ ചില കൈമാററങ്ങൾ വഴിക്കായിരിക്കാം.

'തോലകാവ്യം' എന്നുകൂടി പറയുന്നതും ശ്ലോകങ്ങളെല്ലാം അന്വയക്രമത്തിൽ നിർമ്മിച്ചിട്ടുള്ളതുമായ 'മഹോദയപുരേശ ചരിതം' കാവ്യമുണ്ടാക്കിയത തോലകവിയാണല്ലൊ. ഇദ്ദേഹം ഐരാണിക്കുളം ഗ്രാമക്കാരനായ ഒരു നമ്പൂരിയാണ്. ഈ നമ്പൂരി 'സുഭദ്രാധനഞ്ജയം', 'തപതീസംവരണം', 'വിച്ഛിന്നാഭിഷേകം' എന്നി നാടകത്രയമുണ്ടാക്കിയ കുലശേഖരനെന്ന സ്ഥാനപ്പേരുള്ള ഭാസ്കരരവിവർമ്മപ്പെരുമാളുടെ സേവനായിരുന്നു. ചേരമാൻപെരുമാൾ ഉണ്ടാക്കി ചാക്കിയാന്മാരെക്കൊണ്ട് അഭിനയിപ്പിച്ചു തുടങ്ങിയ മേൽപറഞ്ഞ നാടകങ്ങളിലും, നാഗാനന്ദനാടകത്തിലും ഉള്ള പ്രാകൃതവാക്യങ്ങൾക്ക് ഈ തോലകവിതന്നെ ഭാഷശ്ലോകരൂപേണ ചെയ്തിട്ടുള്ള തർജ്ജമകൾ ഇന്നും ചാക്കിയാന്മാർ കൂടിയാട്ടങ്ങളിൽ ഉപയോഗിച്ചുവരുന്നു. വിദൂഷകന്മാർ പ്രയോഗിക്കുന്ന മററനേകം ഭാഷാശ്ലോകങ്ങൾ സാക്ഷാൽ തുഞ്ചത്ത എഴുത്തച്ഛന്റെ ഭാഷാരീതിക്കു കൂടി വഴികാണിച്ചുകൊടുത്തവിധം നല്ല മലയാളഭാഷയിൽ ഉണ്ടാക്കിട്ടുള്ളതും ഈ തോലൻ നമ്പൂരിയല്ലാതെ മററാരുമല്ല. പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തും അതിനു മുമ്പും വർണ്ണാശ്രമധർമ്മാനുഷ്ഠാനങ്ങളെപ്പററിയും മററും പല യോഗ്യരും പല ഗ്രന്ഥങ്ങളുമുണ്ടാ

ക്കിട്ടുണ്ടായിരിക്കാമെന്നല്ലാതെ സാഹിത്യഗ്രന്ഥങ്ങൾ ഈ കാലത്തിന്നു മുമ്പു മലയാളികൾ നിൎമ്മിച്ചിട്ടുള്ളതായി തോന്നുന്നില്ല.

'ലക്ഷ്മീദാസ'നെന്ന കരിങ്ങമ്പിള്ളി നമ്പൂരിപ്പാട ഉണ്ടാക്കിയ 'ശുകസന്ദേശകാവ്യം', 'ലക്ഷ്യാരാശേശരദി' എന്ന കലിവൎഷം 3213-ാമാണ്ടത്തെ കഥയാണ്. ഈ കാവ്യത്തിരുതന്നെ ചൂൎണ്ണിനദീതീരത്തിൽ ശങ്കരാചാൎയ്യസ്വാമികളുടെ അവതാരകഥപോലും സൂചിപ്പിക്കാതിരുന്നതും മഹോദയപുരത്തെ വൎണ്ണിക്കുന്നതും പെരുമാക്കന്മാരുടെ അവരോധസമ്പ്രദായം പറയുന്നതും മററും ആലോചിക്കുമ്പോൾ ഈ കാലസ്ഥിതികളെല്ലാം ശരിയായി സമ്മതിക്കേണ്ടതുമാണ്. പക്ഷെ ഈ ഗ്രന്ഥാരംഭശ്ലോകത്തിൽതന്നെ ഉള്ള 'ദ്ദൂരന്തിതസ്യതസ്യാഃ' എന്ന വൎണ്ണവിന്യാസംകൊണ്ടു സിദ്ധിക്കുന്ന കലിദിവസത്തിലാകുന്നു കവി തന്റെ ഗ്രന്ഥമാരംഭിച്ചിരിക്കുന്നത് എന്നും 'ഹേവിഃഷ്ണൂനിഹിതം കൃൽസ്നം' എന്ന കലിദിനസംഖ്യകൊണ്ടു സിദ്ധിക്കുന്ന കാലത്തുണ്ടാക്കിയ 'തന്ത്രസംഗ്രഹ'മെന്ന ജ്യോതിശ്ശാസ്ത്രഗ്രന്ഥത്തിന്റെ കൎത്താവായ കേളല്ലൂർ ചോമാതിരിപ്പാട്ടിലെ സമകാലീനനാണ് ഈ കവിയെന്നും ചിലർ പറയുന്നുണ്ട്. എന്തായാലും ഗ്രന്ഥത്തിൽ പറയുന്ന കാലം പെരുമാക്കന്മാരുടെ വാഴ്ചകാലമാണെന്നുള്ളതിന്നു സംശയമില്ല.

പെരുമാക്കന്മാരെ അവരോധിക്കുന്ന സമ്പ്രദായം അവസാനിക്കുകയും സാമൂതിരിപ്പാട്ടു മുതലായ അതാതു നാട്ടുരാജാക്കന്മാരുടെ പ്രത്യേക ഖണ്ഡരാജ്യഭരണം മലയാളത്തിൽ ആരംഭിക്കയും ചെയ്തു, 'ഉരുധീസമാശ്രയഃ' എന്ന കലിദിനം മുതല്ക്കാണെന്നും പിററന്നാളാണ് 'പുരുധീസമാശ്രയ'നായ മേഴത്തോൾ അടിതിരിപ്പാട്ടു ജനിച്ചതെന്നും, പിന്നെ ക്രമത്തിൽ ആണ്ടുതോറും 'പറച്ചിപെററ പതിനേരുമക്കൾ' എന്ന പ്രസിദ്ധപ്പെട്ട നാരായണമംഗലത്തു ഭ്രാന്തൻ, പാക്കനാർ, ഉപ്പുകൊററൻ, ഉളിയന്നൂർ പെരുന്തച്ചൻ മുതലായ നാനാജാതിയോഗ്യരുടേയും ഉത്ഭവമായി എന്നും പ്രസിദ്ധമാകുന്നു. ഈ ഉത്തമപുരുഷന്മാർ ഒരമ്മ പെററവരാണെങ്കിലും നാനാജാതിക്കാരായിരുന്നുംകൊണ്ട് അതാതു ജാതിക്കാരുടെ കുലവിദ്യകൾക്കു ഉൽകൎഷവും പ്രശസ്തിയും വരുത്തിട്ടുണ്ടെന്നുള്ളതിന്നും സംശയമില്ല. മേഴത്തോൾ അടിതിരിപ്പാട്ടിന്നാണ് മലയാളത്തിൽ ആദ്യമേ യാഗം ആരംഭിച്ചത്. കലിയുഗത്തിൽ യാഗം

നിഷേധിച്ചിട്ടുണ്ടെന്നു വെച്ച് ബ്രാഹ്മണർ ഈ ശ്രൗതകൎമ്മം ചെയ്യാതിരിക്കുന്നതു ശരിയല്ലെന്നു സ്ഥാപിച്ചിട്ടുള്ള ഈ മഹാബ്രാഹ്മണൻ ശ്രൗതവിഷയത്തിൽ ചില ഗ്രന്ഥങ്ങൾ ഉണ്ടാക്കാതിരിപ്പാൻ വഴിയില്ല. പക്ഷെ അവ ഇന്നിന്നവയെന്നു തിരിച്ചറിയുവാൻ പ്രയാസമായിരിക്കുന്നു.

നാരായണമംഗലത്തു ഭ്രാന്തൻ, തന്ത്രശാസ്ത്രത്തിലും ജ്യോതിശ്ശാസ്ത്രത്തിലും കൈകണ്ട പണ്ഡിതനാണെന്നു പ്രസിദ്ധമാണ്. ഇദ്ദേഹം ചെയ്തിട്ടുള്ള ചില വിജാതീയക്ഷേത്ര പ്രതിഷ്ഠകൾ ഇന്നും കാണുന്നുണ്ട്. ശ്രീമംഗലത്തു ക്ഷേത്രത്തിൽ ഓവുതാങ്ങി ഭൂതത്തിനു ചൈതന്യം കൊടുത്തതും, ഇരുന്നാൽ ക്ഷേത്രത്തിൽ ശ്രീകോവിലിന്റെ ഭിത്തിയിലുള്ള ഗണപതിയുടെ ചിത്രത്തിനു സാന്നിദ്ധ്യം വരുത്തിയതും മററും ഈ മഹായോഗിയുടെ പ്രസിദ്ധതന്ത്രകൎമ്മങ്ങളാണ്. കൈനിക്കര ഭ്രാന്തൻ എന്നു പിന്നീടു പ്രസിദ്ധനായ തന്ത്രി ഉണ്ണിനമ്പൂതിരിയെ ജ്യോതിശ്ശാസ്ത്രവൈദഗ്ദ്ധ്യം കൊണ്ടുള്ള സ്വാതന്ത്ര്യത്തോടുകൂടി അഭ്യാസത്തിന് ഉപനയിച്ച് തന്നെപ്പോലെ യോഗ്യനാക്കി വിട്ടതും മററും ഇദ്ദേഹത്തിന്റെ അത്ഭുതകൎമ്മങ്ങളാണ്. ഈ നമ്പൂതിരിയുടെ വകയായും ചില വിശേഷപ്പെട്ട ഗ്രന്ഥങ്ങൾ ഉണ്ടായിരിപ്പാൻ വഴിയുണ്ട്. പക്ഷെ അതും തിരിച്ചറിയുന്നില്ല.

കണ്ടാലും കേട്ടാലും അത്ഭുതപ്പെടുന്ന ചില വിചിത്രപ്പണിത്തരങ്ങൾ മലയാളത്തിൽ പല ക്ഷേത്രങ്ങളിലും പ്രയോഗിച്ച അന്നും ഇന്നും ഉള്ള തച്ചുശാസ്ത്രജ്ഞന്മാരെപ്പോലുമെന്നല്ല തന്റെ ജ്യേഷ്ഠന്മാരായ മുൻപറഞ്ഞ ഈ രണ്ടു നമ്പൂരിയോഗീശ്വരന്മാരെക്കൂടി വിസ്മയിപ്പിച്ചിട്ടുള്ള ഉളിയന്നൂർ പെരുന്തച്ചനെക്കൊണ്ടും തച്ചുശാസ്ത്രത്തിൽ ചില ഗ്രന്ഥങ്ങൾ ഉണ്ടാക്കിക്കാതെ കാരണവന്മാർ വിടുമെന്നു തോന്നുന്നില്ല.

പാക്കനാരുടെ അദ്വൈതവിഷയങ്ങളും മാഹാത്മ്യപ്രതിപാദകങ്ങളുമായ ചില മലയാളത്തമിഴ്പ്പാട്ടുകൾ മേഴത്തോൾ അടിതിരിപ്പാട്ടിലേയുള്ള കൎമ്മകാണ്ഡശ്രദ്ധയെപ്പോലും ജ്ഞാനകാണ്ഡത്തിലേക്ക് അഭിമുഖീകരിപ്പിച്ചിട്ടുണ്ടായിരുന്നു എന്നുള്ളതു നിർവിവാദമാകുന്നു. ഇങ്ങിനെ ഈ സഹോദരന്മാരെല്ലാം ലോകോപകാരത്തിന്ന് അവതരിച്ചവരാണ്. ഇവർ നാനാജാതിക്കാരാണെങ്കിലും അമ്മ

യുടെ ശ്രാദ്ധത്തിന്ന് ഒന്നിച്ചുകൂടുക പതിവാണത്രെ. അപ്പോൾ അവരവർ ചെയ്യാനുദ്ദേശിക്കുന്ന ലോകോപകാരകൎമ്മങ്ങൾ പരസ്പരമറിയിച്ച് ഒരു യോഗംകൂടി ചില നിശ്ചയങ്ങൾ ചെയ്യാതിരിക്കില്ല നിശ്ചയം.

മേഴത്തോൾ അഗ്നിഹോത്രിയുടെ കാലംമുതൽ നമ്പൂരിമാൎക്കു യാഗാദികൎമ്മങ്ങളിൽ ശ്രദ്ധയും നിഷ്ഠയും വൎദ്ധിച്ചു എന്നതിന്നു പ്രശസ്തഗ്രാമങ്ങൾതോറും പ്രത്യേകം ഓരോ കൎമ്മിസഭാമഠങ്ങൾ ഉണ്ടായതുതന്നെ ഒരു നല്ല ലക്ഷ്യമാകുന്നു. നമ്പൂരിമാൎക്കു ശ്രൌതകൎമ്മങ്ങളിൽ ശ്രദ്ധ വൎദ്ധിച്ചതോടുകൂടിയാണ് മീമാംസാശാസ്ത്രത്തിൽ പ്രതിപത്തി കൂടിയത്. കുമാരിലഭട്ടാചാൎയ്യരുടെ 'കൌമാരിലം' അല്ലെങ്കിൽ ഭട്ടമതം എന്ന മീമാംസാശാസ്ത്രപദ്ധതി മലയാളത്തിൽ ആദ്യമേ കൊണ്ടുവന്ന ഹരിശ്ചന്ദ്രപ്പെരുമാൾ എന്ന കോട്ടയത്തു രാജവംശത്തിന്റെ ആദിപുരുഷൻ ഈ മീമാംസാശാസ്ത്രപ്രതിപത്തിക്കു ഒരു പോഷണം വരുത്തുകയാണുണ്ടായത്. ശുകപുരത്തുകാരനായ കുത്തുള്ളി പ്രഭാകരൻ നമ്പൂതിരി ഭാട്ടമതത്തെ പരിഷ്കരിച്ചു പ്രാഭാകരമതം അല്ലെങ്കിൽ ഗുരുമതം എന്നൊരു പുതിയ വഴി കണ്ടുപിടിച്ചു. അതോടുകൂടി നമ്പൂരിമാരിൽ ഭാട്ടമതക്കാരെന്നും പ്രാഭാകരമതക്കാരെന്നും മീമാംസകന്മാർ രണ്ടു വഴിക്കാരായിത്തീൎന്നു. രണ്ടു വഴിക്കാരും കാലാന്തരംകൊണ്ട് അനേകം മീമാംസാഗ്രന്ഥങ്ങൾ ഉണ്ടാക്കിട്ടുണ്ട്. ഇതുപോലെ തന്നെ ജ്യോതിശ്ശാസ്ത്രത്തിലും നമ്പൂരിമാർ ഉണ്ടാക്കിയ ഗ്രന്ഥങ്ങൾ കുറച്ചൊന്നുമല്ല. മീമാംസാഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിൽ മാത്രമേ അവർ ഉണ്ടാക്കിയിരുന്നുള്ളു. ജ്യോതിശ്ശാസ്ത്രത്തിൽ സംസ്കൃതഭാഷയായിട്ടും മലയാളഭാഷയായിട്ടും ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുണ്ട്.

മലയാളത്തിലെന്നപോലെ അന്യരാജ്യങ്ങളിലും ബ്രാഹ്മണരുടെയിടയിൽ കൎമ്മകാണ്ഡപ്രതിപത്തി മൂൎച്ഛിച്ചു ജ്ഞാനകാണ്ഡശ്രദ്ധ ശിഥിലീഭവിക്കുകയും ചെയ്തു. ഇതിന്നു എട്ടുപത്തു ശതാബ്ദങ്ങൾക്കു മുമ്പുതന്നെ സകല ജാതിക്കാരുടെയിടയിലും ഒരുമാതിരി കൎമ്മഠന്മാരുടെ ഉൽക്കൎഷം മൂൎച്ഛിക്കുകയും ഹിംസാദികൾ വൎദ്ധിക്കുകയും ചെയ്ത കാലത്ത്, 'അഹിംസാ പരമോ ധൎമ്മഃ' എന്ന സിദ്ധാന്തം സ്ഥാപിക്കുന്ന ബുദ്ധമുനിയുടെ മതം പുറപ്പെട്ടു. ആ മതം ഉച്ഛൃംഖലമായി ഭൂമിയിൽ പലേടത്തും വ്യാപിക്കുകയും വൎണ്ണാശ്ര

മധൎമ്മികളും ബുദ്ധമതക്കാരും തമ്മിൽ മത്സരം മുഴക്കുകയും ആകപ്പാടെ ഹിന്തുക്കളുടെ നിലയൊന്നു ഇളകിമറികയും ചെയ്തു കഴിയുന്ന കാലത്താണ് ഭാട്ടമതത്തിൻെറ പുറപ്പാടുണ്ടായത്. ഇങ്ങിനെയിരിക്കുമ്പോഴാണ് കേരളത്തിൽ കയ്യിള്ളിയില്ലത്തുണ്ടായൊരു ഉണ്ണിനമ്പൂരിയായ് ശങ്കരാചാൎയ്യസ്വാമികളുടെ അവതാരം.

വേദശാസ്ത്രപുരാണേതിഹാസങ്ങളിൽ അങ്ങുമിങ്ങുമായി ചിതറിക്കിടക്കുന്ന ലൌകികപാരത്രികതത്വങ്ങളുടെയിടയിൽ കിടന്നു മിന്നുന്നതും ശ്രീവേദവ്യാസമഹൎഷി സൂത്രംകൊണ്ടു സംഗ്രഹിച്ചു വെച്ചിട്ടുള്ളതും പക്ഷെ മതാന്തരപ്രവൎത്തകന്മാർ അവരവരുടെ മനോധൎമ്മംപോലെ മറ്റോരോ പ്രകാരത്തിൽ വ്യാഖ്യാനിച്ചും ഖണ്ഡിച്ചും ഭ്രാന്തിവരുത്തി നാനാജനങ്ങൾക്കു വഴി തെററിത്തിരിയുവാനിടയാക്കിത്തീൎത്തിട്ടുള്ളതുമായ വേദാന്തശാസ്ത്രത്തെ ശാരീരകഭാഷ്യം ഉണ്ടാക്കി അദ്വൈതമതപ്രതിഷ്ഠാപനംചെയ്തു പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തിയ ശ്രീശങ്കരാചാൎയ്യസ്വാമികളെ കേൾക്കാത്തവർ വല്ലവരുമുണ്ടെന്നു തോന്നുന്നില്ല. ഈ മഹായോഗീശ്വരൻ മലയാളത്തിലും മററനേകരാജ്യങ്ങളിലുമായിട്ടു ഹിമസേതുപൎയ്യന്തമുള്ള ഭാരതഖണ്ഡത്തിൽ വൎണ്ണാശ്രമധൎമ്മനിഷ്ഠയുള്ള ഹിന്തുക്കളുടെയിടയിൽ നാലാമത്തെ ആശ്രമമായ സന്ന്യാസാശ്രമത്തിന്നു മറപ്രതിഷ്ഠാപനാദികളെക്കൊണ്ടു ഈ കലിയുഗകാലത്തും അനശ്വരമായ ഒരു നില വരുത്തിട്ടുണ്ടെന്നുള്ളത് ഒരിക്കലും അപ്രസിദ്ധമാവാത്ത ഒരു ചരിത്രമാകുന്നു. സൎവ്വജ്ഞനായ ഇദ്ദേഹം മീമാംസകമതം, ബുദ്ധമതം എന്നു മാത്രമല്ല സകല മതങ്ങളിലേയും ഗ്രാഹ്യമായ സാരാംശം സംഗ്രഹിച്ചും ത്യാജ്യമായ ഭാഗം നിരസിച്ചും ഹിന്തുമതത്തിൽനിന്നു അകന്നു നില്ക്കുന്ന ദ്വീപാന്തരസ്ഥന്മാരായ മററു മതക്കാൎക്കുപോലും വിസ്മയം തോന്നത്തക്കവിധം സൎവ്വോപനിഷത്സാരതത്വമായ അദ്വൈതമതത്തെ കണ്ടുപിടിച്ചതാണ് എല്ലാ പ്രവൃത്തികളിലും പ്രധാനമായിട്ടുള്ളതും ഈ ആചാൎയ്യരുടെ അവതാരത്തിൻെറ മുഖ്യ പ്രയോജനവും.

സൎവ്വജ്ഞപീഠം കയറിയ ഈ സ്വാമികൾ പല ശാസ്ത്രങ്ങളിലും ഉത്തമഗ്രന്ഥങ്ങളെ നിൎമ്മിച്ചിട്ടുണ്ട്. ദശോപനിഷത്ഭാഷ്യങ്ങൾ, ഭഗവൽഗീതാ, സനത്സുജാതീയം, വിഷ്ണുസഹസ്രനാമം, ഇവയുടെ ഭാഷ്യങ്ങൾ, ശ്രീവിദ്യാഭാഷ്യം, പ്രപഞ്ചസാരമെന്ന മന്ത്ര

ശാസ്ത്രഗ്രന്ഥം, ലഘുധൎമ്മപ്രകാശിക, എന്ന ഭാഗ്യവസ്തുതിസാര സംഗ്രഹം, ഭട്ടികാവ്യവ്യാഖ്യാനം, എന്നു തുടങ്ങി അനേകം വിശിഷ്ടഗ്രന്ഥങ്ങൾ, സ്വാമികൾ ഉണ്ടാക്കീട്ടുള്ളവ ഇന്നും നടപ്പുണ്ട്. ഭക്തിരസപ്രധാനങ്ങളായ പലവക സ്തോത്രങ്ങളിൽ സ്വാമികളുടെ കൃതികളായിട്ടാണ് അധികമുള്ളത്. അവയ്ക്കൊക്കെ മാഹാത്മ്യം വേറെയാണുതാനും. ശ്രീപരമേശ്വരന്റെ മനുഷ്യാവതാരമെന്നു പറയപ്പെടുന്ന ശ്രീശങ്കരാചാൎയ്യസ്വാമികളുടെ അവസ്ഥയൊന്നു വേറെ. ആ സ്വാമികളെ സാധാരണ നമ്പൂരിമാരുടെ കൂട്ടത്തിൽ ഗണിച്ചാൽ പോരല്ലോ. അവിടുത്തെ തിരുവായ്മൊഴികളായ ഉത്തമഗ്രന്ഥങ്ങളെ മററുള്ള നമ്പൂരിമാരുണ്ടാക്കിയ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ കൂട്ടിയാലും ശരിയാവുന്നതല്ല. ഈ ശ്രീശങ്കരാചാൎയ്യസ്വാമികൾ മലയാളത്തിലെ ഒരു നമ്പൂരിയായിരുന്നുയെന്നു പറയുവാനിടയാകുന്നതുതന്നെ മലയാളികളായ നമുക്കൊക്കെ ഏററവും അഭിമാനത്തിന്നു കാരണമായിരിക്കുന്നു. എന്നാൽ ഈ അവതാരപുരുഷൻ മലയാളിയായിരുന്നില്ലെന്നു വാദിക്കുന്ന ചില പരദേശികൾ ഉണ്ടായിരിക്കാം. പക്ഷെ അവരുടെ വാദത്തിനെ ഞങ്ങൾ അത്ര വകവെക്കുന്നില്ല. നമ്മുടെ കൊല്ലവൎഷത്തിന്റെ ആരംഭം തന്നെ ആചാൎയ്യസ്വാമികൾ മലയാളികളുടെ ഇടയിലൊക്കെ നടപ്പാക്കീട്ടുള്ള ആചാരപരിഷ്കാരത്തിന്റെ പ്രാരംഭദിവസം മുതല്ക്കാകുന്നു. 'ആചാൎയ്യവാഗഭേദ്യാ' എന്ന കലിവൎഷദിവസം മുതല്ക്കാണല്ലൊ കൊല്ലവൎഷാരംഭം. ഈ കണക്കു നോക്കിയാൽ ഇപ്പോൾ 1082-ാമാണ്ടായി കാണാവുന്നതാണ്. മലയാളികളിൽ ഏൎപ്പെടുത്തി കാണുന്ന ചില പ്രത്യേകാചാരപരിഷ്കാരങ്ങൾക്കു പുറമെ ഇവിടെയുള്ള സന്യാസിമഠങ്ങളും സന്യാസികളുടെ നടവടിക്രമങ്ങളും ആചാൎയ്യസ്വാമികളാണ നിയമിച്ചിട്ടുള്ളതെന്നു സ്വാമിയാന്മാരുടെ ഗുരുപരമ്പരപ്പട്ടിക നോക്കിയാൽ തെളിയുന്നതുമാകുന്നു. നമ്പൂരിമാരിൽവെച്ചു സൎവ്വപ്രകാരത്തിലും പ്രഥമഗണനീയനായ ശ്രീശങ്കരാചാൎയ്യരുടെ പ്രസംഗത്തിൽ ഇത്രയും പറയുന്നത് പ്രകൃതത്തിൽനിന്നു കവിഞ്ഞുപോയി എന്നു വിചാരിപ്പാനൊട്ടും അവകാശമില്ലല്ലൊ.

സ്വാമികളുടെ ശിഷ്യന്മാരിൽ നമ്പൂരിമാരായ പലരും വേദാന്തത്തിലും മററുമായി പലേ ഗ്രന്ഥങ്ങൾ ഉണ്ടാക്കീട്ടുണ്ട്. ആശ്ചൎയ്യചൂഡാമണിനാടകകൎത്താവായ ശക്തിഭദ്രകവി, സ്വാമികളുടെ ശി

ഷ്യനായ ഒരു പോററിയാണ്. ഇദ്ദേഹം ഉന്മാദവാസവദത്താ' അതായത മന്ത്രാങ്കം മുതലായ പല കാവ്യങ്ങളുമുണ്ടാക്കിട്ടുണ്ട്. മലയാളത്തിൽ ചാക്കിയാന്മാർ അഭിനയിച്ചു വരുന്ന നാടകങ്ങളിൽ ഈ കവിയുടെ ആശ്ചൎയ്യചൂഡാമണി നാടകത്തിനാണ് ഏററവും ശ്രേഷ്ഠത്വം സൎവ്വസമ്മതമായിട്ടുള്ളത്.

നമ്പൂരിമാരായ പണ്ഡിതരത്നങ്ങൾ വിളങ്ങിയിരുന്ന വെട്ടത്തു നാട്ടിലെ ഉത്തമരത്നമായ തലക്കുളത്തൂർ ഗോവിന്ദൻ ഭട്ടതിരിപ്പാട്ടിലെ ചരമഗതി 'രക്ഷേൽഗോവിന്ദമക്ഷ' എന്ന കലിദിനത്തിലായിരുന്നു. ഇദ്ദേഹമാണ ദശാദ്ധ്യായി എന്ന ഹോരാവ്യാഖ്യാനമുണ്ടാക്കിയത. ഈ ഗ്രന്ഥം മലയാളികളുടെ ജ്യോതിഷഗ്രന്ഥങ്ങളിൽ വെച്ചു വളരെ പേരു കേട്ടതും പ്രധാനപ്പെട്ടതുമാണ്. തന്റെ ജാതകം താൻതന്നെ ഗണിച്ചുണ്ടാക്കിയതിൽ പറഞ്ഞിരുന്നതുപോലെ തന്നെ ഇദ്ദേഹത്തിന്നു ജാതിഭ്രഷ്ടു പററി. പാഴൂർ കണിയാർപണിക്കത്തിയാരുടെ ഭൎത്താവായി തന്നെയിരിക്കുകയാണ പിന്നീടുണ്ടായത്. തന്റെ സന്താനങ്ങളായ പാഴൂർ കണിയാന്മാൎക്കു എന്നെന്നേക്കും കീൎത്തിക്കും ഉപജീവനത്തിന്നും മൂലമായി ഒരു പ്രസിദ്ധി തിരാഷാ അവൎക്കുണ്ടാക്കി കൊടുത്തിട്ടുണ്ട്. ഇദ്ദേഹത്തിന്റെ ജാതിഭ്രംശം കണിയാന്മാൎക്കു കീൎത്തിക്കു നാട്ടുകാൎക്കു വിശേഷിച്ചൊരുപകാരത്തിന്നും ജ്യോതിശ്ശാസ്ത്രത്തിന്റെ പ്രചാരത്തിന്നും കാരണമായി കലാശിച്ചു.

തയ്യൂട്ടു യോഗിയാതിരിപ്പാട്ടിലെ ഗുരുവായ കോവാട്ടു നമ്പൂതിരി ബൌധായനകന്മാരുടെ ശ്രൌതസ്മാൎത്ത ക്രിയകൾക്കു വേണ്ടുന്ന ചടങ്ങുകളും പ്രായശ്ചിത്തങ്ങളും സംസ്കൃതത്തിലും ഭാഷയിലുമായിട്ട് എഴുതി വെച്ചിട്ടുണ്ട്. ഈ ഗ്രന്ഥങ്ങളെ പിന്തുടൎന്നു കൊണ്ടാണ് യോഗിയാതിരിപ്പാട്ടും പ്രായശ്ചിത്തവും ഭാഷയിലെ കൌഷീതകന്മാരുടെ ഷോഡശക്രിയക്കുള്ള ചടങ്ങും പ്രൈഷങ്ങളുടെ ഭാഷകളും അഗ്നിഹോത്രമുള്ള നമ്പൂരിമാർ ഇന്നും ഓത്തുപോലെ ചൊല്ലി മുഖസ്ഥമാക്കി വരുന്നതായ യാഗത്തിന്റെ ഭാഷയും മററുമുണ്ടാക്കിയത്.

വിചാമംഗലത്തു സ്വാമിയാന്മാരിൽ ഒരാളുണ്ടാക്കിയ 'ശ്രീചിഹ്ന'മെന്ന പ്രാകൃതകാവ്യം വ്യാകരണ സൂത്രങ്ങളുടെ ഉദാഹരണമാണെന്ന കുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലൊ.

പാഠത്തെ വാസുദേവീയത്തിന്റെ സമ്പ്രദായത്തിലുണ്ടാക്കിയതാണെങ്കിലും പിന്നീട്ടു മേപ്പത്തൂർ നാരായണഭട്ടതിരിപ്പാട്ടുണ്ടാക്കിയ 'ധാതുകാവ്യ'ത്തിന്നു മാൎഗ്ഗദൎശകമായ വിധത്തിൽ സൂത്രങ്ങൾക്കും ഗണപാഠങ്ങൾക്കും യഥാക്രമോദാഹരണമാണെന്നു ഒരു മെച്ചവും കൂടി പെട്ടിട്ടുണ്ട്.

തൎക്കപ്രകൂത്തുകാരനായ ചിരക്കുഴി നമ്പൂരിയുടെ മീമാംസാവേദാന്തഗ്രന്ഥങ്ങൾ അതിപ്രൌഢങ്ങളാണെന്നു പ്രസിദ്ധമാണല്ലോ. കാണക്കാറിക്കരനായ പള്ളിപ്പുറത്തു നമ്പൂരിയുടെ ഭട്ടദീപികാവ്യാഖ്യാനം മീമാംസകന്മാൎക്കു പ്രത്യേകിച്ചു പഠിക്കേണ്ടുന്ന ഗ്രന്ഥമാണ്. നമ്പൂരിമാൎക്കു വ്യാഖ്യാനമുണ്ടാക്കുവാനുള്ള സാമൎത്ഥ്യം പ്രസിദ്ധപ്പെട്ടതായിരുന്നു. 'മാലതീമാധവം', 'ശാകുന്തളം', 'ഉത്തരരാമചരിതം', 'നാഗാനന്ദം', 'ചൂഡാമണി', മുതലായ നാടകങ്ങൾക്കു നമ്പൂരിമാർ ചെയ്തിട്ടുള്ള വ്യാഖ്യാനങ്ങൾ അതിവിശേഷപ്പെട്ടവയാണ്. അഷ്ടവൈദ്യന്മാർ അഷ്ടാംഗഹൃദയത്തിന്നു ചെയ്തിട്ടുള്ള പാഠ്യം, വ്യാഖ്യാസാരം, ഹൃദയബോധിക, എന്നീ വ്യാഖ്യാനങ്ങളും ഉത്തരോത്തരം ഉൽകൃഷ്ടങ്ങളായിരിക്കുന്നു. ഇവയുടെ നിൎമ്മാണകാലങ്ങളേയും കൎത്താക്കളേയും തിരിച്ചറിവാൻ ദുൎഘടം തന്നെ.

മുമ്പൊരിക്കൽ രഞ്ജിനിയിൽ പറഞ്ഞിട്ടുള്ള പതിനെട്ടരക്കവികളുടെ ഗ്രന്ഥങ്ങളെപ്പററി ഇപ്പോൾ വിശേഷിച്ചൊന്നും പറയാനില്ല.

എന്നാൽ ഇതിൽ 'തന്ത്രസമുച്ചയ'മുണ്ടാക്കിയ ചേന്നാസ്സു നാരായണൻ നമ്പൂരിപ്പാട്ടിലെ പിന്തുടൎന്നവർ പലരുമുണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ അനന്തരവർ തന്നെ 'ശേഷസമുച്ചയ'മുണ്ടാക്കി. രണ്ടു ശിഷ്യന്മാർ തന്ത്രസമുച്ചയത്തിന്നു 'വിമൎശിനി' എന്നും, 'വിവരണ'മെന്നും ഓരോ വ്യാഖ്യാനമുണ്ടാക്കീട്ടുണ്ട്. വെട്ടത്തുനാട്ടുമംഗലത്തുകാരനും തിരുമംഗലത്തു നീലകണ്ഠൻ നമ്പൂരിയുടെ ശിഷ്യനുമായ മറെറാരു നമ്പൂരി സമുച്ചയത്തിലെ രണ്ടാം പടലത്തെ അനുസരിച്ചുകൊണ്ടു 'മനുഷ്യാലയചന്ദ്രിക' എന്നൊരു തച്ചുശാസ്ത്രഗ്രന്ഥമുണ്ടാക്കി. ഇദ്ദേഹം തന്നെയാണ് 'മാതംഗലീല', എന്ന ഗജശാസ്ത്രഗ്രന്ഥമുണ്ടാക്കീട്ടുള്ളതെന്നു വിചാരിപ്പാൻ വഴിയുണ്ട്. മനുഷ്യാലയചന്ദ്രികയുടേയും മാതംഗലീലയുടേയും ആദ്യത്തെ മംഗളശ്ലോകം ഒന്നായി കാണുന്നുണ്ട്.

തളിപ്പറമ്പത്തുകാരനും പെരിഞ്ചെല്ലൂർ ഗ്രാമക്കാരുടെ വാദ്ധ്യാനും, വൈദികനും, സ്മാർത്തനും, ആഢ്യനായ പൊയ്യൂർ നമ്പൂരി, 'പൊയ്യൂർ ഭാഷ' എന്ന ശ്രേഷ്ഠഗ്രന്ഥവും മറ്റനേകം ശ്രൗതസ്മാർത്തഗ്രന്ഥങ്ങളുമുണ്ടാക്കീട്ടുണ്ട്. തളിപ്പറമ്പത്തുകാരനായ മറ്റൊരു നമ്പൂരിയാണ് 'പ്രശ്നമാർഗ്ഗ'മെന്ന ജ്യോതിഷഗ്രന്ഥമുണ്ടാക്കിയത്. വെട്ടത്തുകാരനായ കേളല്ലൂർ ചോമാതിരിപ്പാട്ടിലെ തന്ത്രസംഗ്രഹത്തെപ്പറ്റി മുമ്പെ പറഞ്ഞുവല്ലോ. 'യുക്തിഭാഷ' ജ്യോതിഷത്തിൽ ഒരു ശ്രേഷ്ഠഗ്രന്ഥമാണ്. തൃക്കണ്ടിയൂർ അച്യുതപ്പിഷാരടിയുടെ ഗുരുവും തുഞ്ചത്തെഴുത്തച്ഛന്റെ അച്ഛനുമായ ആ നമ്പൂരിയാണ് യുക്തിഭാഷയുണ്ടാക്കിയത്.

മേല്പത്തൂർ നാരായണഭട്ടതിരിപ്പാട്ടിലെ ഗുരു ഈ അച്യുതപ്പിഷാരോടിയാണല്ലോ. ഈ ഭട്ടതിരിപ്പാട നാരായണീയം, ധാതുകാവ്യം, പ്രക്രിയാസർവ്വസ്വം ശില്പിരത്നമെന്ന തച്ചുശാസ്ത്രം, അനേകം ചമ്പുപ്രബന്ധങ്ങൾ മുതലായി വളരെ ഗ്രന്ഥങ്ങളുണ്ടാക്കീട്ടുണ്ടെന്നു സുപ്രസിദ്ധമാണ്. 'ആയുരാരോഗ്യസൗഖ്യം' എന്ന കലിദിനത്തിലാണ നാരായണീയസ്തോത്രം അവസാനിപ്പിച്ചത് എന്നുള്ളതുകൊണ്ടു പട്ടേരിയുടെ ജീവകാലം അറിയുന്നതിനു പ്രയാസമില്ല. 'സന്താനഗോപാലം' പാനയുണ്ടാക്കിയ പൂന്താനത്തു നമ്പൂരി ഭക്തികൊണ്ടു പട്ടേരിപ്പാട്ടിലെ തോല്പിച്ചിരുന്നു. പെരുമനത്തുകാരനായ ഒഴമംഗലത്തു നമ്പൂരി യാഗത്തിന്റെ ഭാഷ, ആശൗചം, പ്രായശ്ചിത്തം, ബൗധായനന്മാരുടെ ശ്രൗതസ്മാർത്ത ക്രിയകളുടെ ചടങ്ങുകൾ, കലിദീപകമെന്ന ജ്യോതിഷഗ്രന്ഥം, ഇവ കൂടാതെ പുറമെ മഹിഷമംഗലം ഭാണം, ഭാഷാനൈഷധചമ്പു മുതലായി അനേകം ഭാഷാചമ്പുക്കൾ, പുഷ്പിണിപ്പാട്ടുകൾ ഇങ്ങിനെ പലതുമുണ്ടാക്കീട്ടുണ്ട്. കാലദീപകത്തിനു ഭാഷയായിട്ടു 'ബാലശങ്കര'മെന്നൊരു വ്യാഖ്യാനമുണ്ടാക്കീട്ടുള്ള വിദ്വാൻ ഒരു ബാലശങ്കരനാണെന്നു മാത്രമറിയാം.

'മുഹൂർത്തപദവി'യുണ്ടാക്കിയ മാത്തൂർ നമ്പൂരിപ്പാടും അവിടുത്തെ ജ്യേഷ്ഠനും മഹാജ്യോതിഷികളായിരുന്നു. ഭാഷാകവികളിൽ പ്രസിദ്ധനായ ചേലപ്പറമ്പ നമ്പൂരിയുടെ ഓരോ ഒറ്റശ്ലോകങ്ങളല്ലാതെ ഒരു ഗ്രന്ഥവും കണ്ടുകിട്ടാത്തതു വലിയ നഷ്ടം തന്നെ. ഭാഗവതം ദശമം കിളിപ്പാട്ടുണ്ടാക്കിയ പൊറയന്നൂർ നമ്പൂരിപ്പാട്ടിലെ

കവിതയ്ക്കു കുഞ്ചൻനമ്പ്യാരുടെ കവിതയ്ക്കെന്നപോലെ നല്ല ഒഴു
ക്കും പഴക്കവും ഭംഗിയുമുണ്ട്. രുക്മിണീസ്വയംബരപ്രബന്ധക്കാ
രനായ എടവെട്ടിക്കാട്ടു നമ്പൂരി, ബാലിവിജയം കഥകളിയുണ്ടാക്കി
യ കല്ലൂർ നമ്പൂതിരിപ്പാട്, അടുത്തകാലത്തുണ്ടായിരുന്ന പൂന്തോട്ടത്തു
നമ്പൂരി, വെണ്മണി നമ്പൂതിരിപ്പാടന്മാർ ഇവരുടെ കവിതകളെ കൊ
ണ്ടാടാത്ത ഭാഷാഭിമാനികളാരുമുണ്ടെന്നു തോന്നുന്നില്ല. വെണ്മ
ണി മഹൻനമ്പൂരിപ്പാട്ടിലെ കവിതാരീതിയുടെ ഒരു നേരുപകപ്പു
പോലെയുള്ള ശിവോള്ളി നാരായണൻ നമ്പൂരിയുടെ കവിതയും
ഏതു സരസനെയാണു രസിപ്പിക്കാത്തത്. പാട്ടവത്തു നമ്പൂരിമാർ
ഒറവങ്കര നീലകണ്ഠൻ നമ്പൂരി (രാജാവ്) ഇവർ നല്ല കീർത്തിനേടി
ജീവിച്ചിരിക്കുന്ന കവികളാണല്ലൊ. സി. എസ്സ്. സുബ്രഹ്മണ്യൻ
പോററി, ആലത്തൂർ അനുജൻ നമ്പൂരിപ്പാട്, പി. കെ. നാരായ
ണൻനമ്പൂരി, എന്നീ ചെറുപ്പക്കാരും പ്രയത്നംചെയ്തു മേല്പോട്ടു ക
യറിവരുന്ന കവികളാണ്. എന്തിനേറെപ്പറയുന്നു. സംസ്കൃത
ഭാഷാപണ്ഡിതന്മാരായ നമ്പൂരിമാർ ഭാഷാപോഷണത്തിന്നുള്ള പ്ര
യത്നം വാക്കുകൊണ്ടല്ല പ്രവൃത്തികൊണ്ടായിരുന്നു കാണിച്ചിരു
ന്നത്.

തയ്ക്കാട്ടു യോഗിയാതിരിപ്പാട്ടിലേയും മററും യാഗത്തിന്റെ ക്രി
യ പറയുന്ന ഭാഷകളും കൌശീതിതബോധായനബാധൂലകാശ്വ
ലായനാദികൾക്കു വേണ്ടുന്ന ഷോഡശക്രിയകൾക്കുള്ള ചടങ്ങുകളും,
ദർശപൌർണ്ണമാസാദിക്രിയകൾക്കുള്ള ചടങ്ങുകളും, ആശൌച
ങ്ങളും, പ്രായശ്ചിത്തങ്ങളും, തന്ത്രവിഷയങ്ങളായ ക്രിയകളും, വിഷ
വൈദ്യം, ബാലചികിത്സ മുതലായ വൈദ്യവിഷയഗ്രന്ഥങ്ങളും, ഗ
ണിതം, സംഹിത, ഹോര എന്നീ മൂന്നു സ്കന്ധത്തിലും വെവ്വേറെ
അനേകം ജ്യോതിഷഗ്രന്ഥങ്ങളും, പല പുരാണകഥാഗ്രന്ഥങ്ങളും,
രാജനീതിഗ്രന്ഥങ്ങളും, ദേവാലയങ്ങളും ബ്രഹ്മാലയങ്ങളും മററും പ
ണിചെയ്യാനുള്ള തച്ചുശാസ്ത്രഗ്രന്ഥങ്ങളും, ആയുധവിദ്യ, മല്ലയുദ്ധം
മുതലായവയുടെ മുറ പറയുന്ന യുദ്ധശാസ്ത്രഗ്രന്ഥങ്ങളും, നാട്ടുശാ
സ്ത്രഗ്രന്ഥങ്ങളും, പലതരം സസ്യങ്ങളെ കൃഷിചെയ്യേണ്ടുന്ന മുറകൾ
പറയുന്ന ചില പാട്ടുകളും, പുള്ളിനിപ്പാട്ടു, തിരുവാതിരപ്പാട്ടു നാഗ
പ്പാട്ടു, മുതലായി അനേകം പാട്ടുഗ്രന്ഥങ്ങളും, എന്നുവേണ്ട നാട്ടു
കാർക്കു സ്വജാതികർമ്മാനുഷ്ഠാനത്തോടുകൂടി യോഗക്ഷേമവും വിനോ

ദവും ഉണ്ടാക്കിത്തീൎക്കുന്ന പലേ ഗ്രന്ഥങ്ങളും നമ്പൂരിമാരും അവ
രുടെ മക്കളും ശിഷ്യരുമായി മലയാളഭാഷയിൽ സുലഭമാക്കിത്തീ
ൎത്തിട്ടുണ്ട്.

# കാകൻ

## IV.

### ദിനചൎയ്യ.



‘ഉദയഗിരി ചുകന്നു ഭാനുബിംബം വിള
ങ്ങീടുന്നതിനു മുമ്പിൽതന്നെ കാകേശ്വരൻ പ
ള്ളിക്കുറുപ്പുണരും. ഉണൎന്ന് ഉടനെ നിലവിളി
യായി. സമീപസ്ഥന്മാൎക്കൊന്നും മേലാൽ നേ
രം പുലരുന്നതെന്നുള്ള ദുൎവിചാരത്തോടുകൂടി
തന്റെ കോഴികളെയും നേരപ്പോക്കും എടുത്തു കാട്ടുകയറിക്കളഞ്ഞിരു
ന്ന വൃദ്ധയുടെ അസൂയാബുദ്ധി കാകനില്ല. കാലത്തു ഉറക്കം
ഞെട്ടിയ ഉടനെ സമീപസ്ഥന്മാരെ ഒക്കെ വിളിച്ചുണൎത്തും. നേ
രം പുലൎന്നുവെന്നുള്ളതും കാക്ക കരഞ്ഞുവെന്നുള്ളതും മലയാളഭാഷ
യിൽ കേവലം പൎയ്യായശബ്ദങ്ങളായിത്തീൎന്നിട്ടുള്ളതാലോചിച്ചാൽ
നമ്മുടെ കാകൻ പുലൎകാലത്തെ തെറ്റി ധരിക്കാറില്ലെന്നു തീൎച്ച
യാക്കേണ്ടതാണ്. നിലാവുള്ള ചില രാത്രി ചിലപ്പോൾ കാക്കയു
ടെ കരച്ചിൽ അവിടവിടെ കേട്ടെന്നുവരാം. ഇത് ചില വിഡ്ഢിക
ളുടെ വിഡ്ഢിത്വംകൊണ്ടുവരുന്നതാണ്. വിഡ്ഢികൾ എതു കൂട്ടത്തി
ലും ഉണ്ടല്ലോ. വല്ല സംഗതിവശാലും അല്പം ഉറക്കം ഞെട്ടിനോ
ക്കുമ്പോൾ നിലാപ്രകാശം കണ്ടു നേരം പുലൎന്നുവെന്നു കരുതി, ഉ
ടനെ നിലവിളിക്കും. അത് ഉറക്കക്കണ്ണിൽ ചെയ്യുന്നതാണെങ്കി
ലും, തന്റെ ഭോഷത്വം മനസ്സിലായാൽ പിന്നെ മിണ്ടില്ല. അ
നാവശ്യമായി അകാലത്ത് മററുള്ളവരുടെ ഉറക്കം ഞെട്ടിക്കുന്നതി
നു ഈ വിഡ്ഢികൾക്കും ഭയമില്ലാതെയല്ല.

സന്ധ്യയായാൽ കാക്കകൾ കൂട്ടംകൂട്ടമായി കടലോരത്തേക്കു

പറന്നു പോകുന്നതു കാണാം, രാത്രിയായാൽ ഒരു ദേശത്തുള്ള കാകനിവാസികളൊക്കെ ഒന്നൊത്തു ചില വൃക്ഷക്കൊമ്പുകളിൽകൂടി പകലുണ്ടായ സംഭവങ്ങളൊക്കെ ചുരുക്കത്തിൽ പ്രസ്താവിച്ചു അന്യോന്യം ധരിപ്പിച്ചു ഉറക്കത്തിനുള്ള വട്ടമായി. എത്രതന്നെ തെറ്റോ അബദ്ധമോ ചെയ്തിരുന്നാലും അവയെപ്പററി ഓർമ്മപ്പെടുത്തി വ്യസനിപ്പിക്കയോ പശ്ചാത്തപിപ്പിക്കയോ ചെയ്യത്തക്ക മനസ്സാക്ഷി കാകനില്ലാത്തതിനാൽ, അതിസത്യവാനായ ധർമ്മിഷ്ഠനെപ്പോലെ യാതൊരു ആലശീലയും ഇല്ലാത്ത നിദ്രയാണ് അവൻ അനുഭവിക്കുന്നത്.

നേരം പുലരുന്നതു കണ്ടറിവാൻ കാകനു എത്രതന്നെ സാമർത്ഥ്യമുണ്ടായിരുന്നാലും മണിക്കൂറിൻെറ കണക്കു തനിക്കു നിശ്ചയമില്ലെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഒരു ഘടികാരയന്ത്രം കണ്ടുപിടിക്കത്തക്ക ശാസ്ത്രജ്ഞൻ കാകലോകത്തിൽ ഇതുവരെ ജനിച്ചിട്ടില്ല. സൂര്യഗ്രഹണമുള്ള കാലത്തു നേരം രാത്രിയായിപ്പോയെന്നു കാക്കകളൊക്കെ വിചാരിക്കണ്ടെന്നുള്ളതിനു ലക്ഷ്യമുണ്ട്. ഈഹ ഒരുദിക്കിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു:— 1893-ൽ പൂർണ്ണസൂര്യഗ്രഹണം ഉണ്ടായ കാലത്തു ഞാൻ വിജയദുർഗ്ഗത്തിൽ ആയിരുന്നു. അവിടെ ഉണ്ടായിരുന്ന കാക്കകളൊക്കെ ഗ്രഹണം ഉണ്ടായ ഉടനെ രാത്രിയാണെന്നു അബദ്ധമായി വിശ്വസിച്ചു വഞ്ചിക്കപ്പെട്ടു ഒക്കെക്കൂടി, അവ സാധാരണ ഉറങ്ങാൻ ചെന്നു ചേരുന്ന വൃക്ഷശാഖകളിൽ ചെന്നണഞ്ഞു. കൊക്കുകൾ ചിറകിനുള്ളിൽ തിരുകി ഉറങ്ങാൻ ഭാവിച്ചപ്പോഴക്കും ഗ്രഹണം നീങ്ങി ദിനമണി പ്രകാശിച്ചു. ഉടനെ ഒക്കെക്കൂടി ഞെട്ടി ഉണന്ന് ആശ്ചര്യകോപാന്ധന്മാരായി 'ഐകകണ്ഠ്യേന' നിലവിളി തുടങ്ങി. തങ്ങളെ പററിക്കാൻ ആരോ ചെയ്തുകൂട്ടിയ വിദ്യയായിരുന്നു അതെന്നാണ് കാക്കകൾ തീർച്ചയായും വിചാരിച്ചത്".

കാകൻ കാലത്തേ എഴുന്നല്ക്കുമെങ്കിലും പ്രാതഃസ്നാനം തനിക്ക അത്ര ഹൃദ്യമല്ല. കുളിക്കാൻ അധികം തണുത്ത ജലം തന്നെ വളരെ ഇഷ്ടമാണെന്നു തോന്നുന്നില്ല. എന്തെന്നാൽ മദ്ധ്യാഹ്നസ്നാനമാണ കാകനു പിടിച്ചതെന്നു തോന്നുന്നു. എന്നായാലും രാവിലെ ഏഴുമണി കഴിഞ്ഞല്ലാതെ ഒരു കാക്കയും കുളിക്കാറില്ല. മുങ്ങിക്കുളി വേണമെന്നു ശാഠ്യമുണ്ടെങ്കിലും വെള്ളത്തിൻെറ ശുദ്ധാശുദ്ധങ്ങൾ

കൾ അത്ര ഗണിക്കാറില്ല. ഗംഗാംബുവായാലും ചണ്ഡാലവാപിയായാലും ഈ ദ്വിജശ്രേഷ്ഠനു ഭേദമില്ല. പുഴയോ, കുളമോ, വെറും കുണ്ടോ, കൂപമോ, ഒന്നുമില്ലെങ്കിൽ മനുഷ്യൻ കുളിക്കാനോ കുടിക്കാനോ പാത്രങ്ങളിൽ കോരിവെച്ച വെള്ളമാണെങ്കിൽ അതോ, ഒക്കെ അവിടുത്തേക്കു നീരാടുവാൻ സുഖമനല്പമായി നല്കുന്നതാണ്. ഇങ്ങിനെ ഒഴുകിക്കുളിപ്പാനയ്യോ! രണ്ടാമത് ജലവും കുളവും ചുരുക്കം' എന്നു പരിതപിച്ച കവിപുംഗവൻെറ ബുദ്ധിമുട്ടോന്നും ഇക്കാരണത്തിനാലാണ് കാകനു പരദേശവാസവും സ്വദേശവാസവും ഒക്കെ ഒരുപോലെ സുഖപ്രദമാകുന്നത്. പക്ഷെ ഹിമാലയപർവതത്തിൻെറ മുകളിലുള്ള 'അൽമോറ' എന്ന ദിക്കിൽ ചിലപ്പോൾ കാക്കകൾക്കുപോലും മേൽപറഞ്ഞ കവിയുടെപ്പോലെ നിസ്സഹായികളായി തീരുന്നു. അൽമോറയിൽ കാകസ്നാനത്തെപ്പററി മിസ്റ്റർ ഡിവർ വിചാരിച്ചതിനെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. 'ഹിമാലയത്തിൽ ചില കാലങ്ങളിൽ വെള്ളത്തിനു ഏകദേശം വിസ്കിയോളം വിലയുണ്ട്. അൽമോറയിൽ കുടിക്കാനുള്ള വെള്ളം തപ്പിലാക്കി എത്രയോ താഴത്തുനിന്നു കയററിക്കൊണ്ടുവരണം. ഇത്ര വിലയേറിയ ഈ ജലത്തെ എൻെറ തോട്ടക്കാരൻ ഒരു തപ്പിലാക്കി സൂക്ഷിക്കാറുണ്ട്. ഇതാണ് കാക്കകൾ അവിടെ കുളിക്കാൻ ഉപയോഗിക്കാറ്. കുളിക്കാൻ ആഗ്രഹിക്കത്തക്ക സൌകര്യമുള്ള സ്ഥലമല്ലെങ്കിലും മററൊന്നും ഇല്ലാത്ത അവസ്ഥക്കു, തരക്കേടില്ലെന്നുതന്നെ പറയണം'. കാക്കകൾ കുളിക്കുന്നതു കാണാത്തവർ ഉണ്ടായിരിക്കയില്ല. വെള്ളത്തിൻെറ അടുക്കെപ്പോയിനിന്നു, ഒന്നുനല്ലവണ്ണം നാലുപാടും നോക്കി, തലയും കഴുത്തും അതിശീഘ്രമായി അതിൽ മുക്കി ധൃതിയിൽ ഒന്നു പിടപ്പിക്കും. അതോടുകൂടി തന്നെ വാലും അതിവേഗത്തിൽ വിറക്കുന്നുണ്ടായിരിക്കും. ചിറകു സാവധാനത്തിൽ അടിച്ചുകൊണ്ടിരിക്കും. ഇങ്ങിനെ വെള്ളം നാലുപാടും ഇളകി തെറിച്ച അതിൻെറ ശരീരത്തിലും ചിറകിലും മിക്കഭാഗത്തും നനക്കുന്നു. പിന്നെ കാക്ക സമീപത്തുള്ള വല്ല വൃക്ഷക്കൊമ്പിന്മേലും പറന്നു ചെന്നുനിന്നു ഒന്നു കുടഞ്ഞു കൊക്കുകൊണ്ടു തൂവലുകൾ അതിധൃതിയിൽ ചീകി ശരിയാക്കുന്നു. ഇങ്ങിനെ ചെയ്യുമ്പോൾ എല്ലാ ഭാഗത്തും എത്തേണ്ടതിനു ശരീരം വളച്ചും പുളച്ചും കളിക്കുന്ന കളികാണുമ്പോൾ തടിയന്മാരായ മനുഷ്യർ കുളിക്കുമ്പോൾ പൃ

റം തേക്കാൻ ചെയ്യുന്നുള്ള യത്നവും അതുനിമിത്തം അനുഭവിക്കാവുന്നുള്ള ബുദ്ധിമുട്ടും ഓൎമ്മവരുന്നതാണ്. രണ്ടാമതും വെള്ളത്തിന്നടുക്കെ ചെന്ന് ആദ്യം ചെയ്യു കൎമ്മങ്ങളൊക്കെ ഭേദംകൂടാതെ ചെയ്യുന്നു. ഇങ്ങിനെ മൂന്നും ചിലപ്പോൾ നാലും പ്രാവശ്യം ചെയ്യാറുണ്ട്. രണ്ടുംകൊണ്ടു തൃപ്തിപ്പെടുന്നവയും ഇല്ലെന്നല്ല. ഒടുക്കം അല്പം വെള്ളം കുടിക്കും. കുടിച്ചു കഴിഞ്ഞാൽ കുളി അവസാനിച്ചുവെന്നു നിൎണ്ണയിക്കാം.

മൈക്പീലി ധരിച്ച കാകനെ പററി നാം വായിച്ചിട്ടുണ്ടല്ലോ. കാക്ക ഇങ്ങിനെ വസ്ത്രാഡംബരത്തിൽ വലിയ ഭ്രാന്തുള്ള ജാതിയാണ്. വലിയൊരു പത്രാസിയാണ്. അവനവൻ മാത്രമല്ല, തൻെറ സജാതീയരൊക്കെ യാതൊരു വികൃതവേഷമോ, സുഖഹീനതയൊ, ഉള്ളവരായിരിക്കരുതെന്നാണ് സൎവ്വകാകന്മാരുടെയും വിചാരം. വല്ല കാക്കക്കും അല്പം ദീനമാണെന്നു കണ്ടാൽ ശേഷമുള്ളവയൊക്കെ കൂടി അതിനെ കൊത്തി കണക്കു വരുത്തിക്കളയും. വികൃതിക്കുട്ടികൾ പലപ്പോഴും കാക്കയെ പിടിച്ചു അവയെ പല വികൃതവേഷം അണിയിച്ചു വിട്ടയക്കാറുള്ളത് സാധാരണയാണല്ലോ. കുട്ടികൾ മാത്രമല്ല, വലിയവരും, അതുതന്നെ വികൃതികളെന്നു വെക്കേണ്ട, മാന്യന്മാരും ഈ വക വിദ്യയിൽ വളരെ സശ്രദ്ധന്മാരായി പലപ്പോഴും കാണപ്പെടാറുണ്ട്. ഇങ്ങിനെ വികൃതവേഷത്തിൽ കാണപ്പെടുന്ന കാക്കയെ മററുള്ളവ കൊത്തി കൊല്ലുമത്രെ. മദിരാശിയിൽ വലിയ ഉദ്യോഗസ്ഥനായിരുന്ന ഒരു യൂറോപ്യൻ വലിയ വായസാരിയായിരുന്നുപോൽ. തരം കിട്ടുമ്പോളൊക്കെ കാക്കയെ പിടിച്ചു അതിൻെറ കഴുത്തിലെ തൂവലുകൾ പറിച്ചു ചായം തേച്ചു വിടുകയായിരുന്നു അദ്ദേഹത്തിൻെറ വിദ്യ. അങ്ങിനെയുള്ള കാക്കകളെ കാണുന്ന മാത്രത്തിൽ മററുള്ളവ ഒത്തുചേൎന്നു കൊത്തി സംഹരിച്ചുകളയുംപോൽ. സ്വവൎഗ്ഗത്തിൽ ആരും ആഭാസനിലയിൽ കാണപ്പെടരുതെന്നുള്ള സദുദ്ദേശത്തോടുകൂടി കാക്കകൾ അനുസരിക്കുന്ന ഈ സമ്പ്രദായം അവയുടെ ശത്രുക്കൾക്കു അനുകൂലമായി പരിണമിക്കയാണ് ചെയ്യുന്നത്. കാകമാംസഭക്ഷികളായുള്ള ചില വനവാസികൾ കാക്കകളുടെ ഈ സമ്പ്രദായത്തെ, അവയെ എളുപ്പത്തിൽ പിടിക്കാനുള്ള ഒരു സൂത്രമായി ഉപയോഗിക്കുന്നു. ഒരു കാക്കയെ പിടിച്ചു അ

തിന്റെ ചിറകു വിടൎത്തി നിലത്തോടു ആണികൊണ്ടു തറപ്പിക്കും. അതു അവിടെ കിടന്നു പിടച്ചു നിലവിളിക്കുന്നതു മററു കാക്കകൾ കാണുമ്പോൾ അതിനെ കൊത്തിക്കൊല്ലുവാൻ ശ്രമിക്കും. തന്നെ എതിൎക്കുന്നവയുടെ കൂട്ടത്തിൽ ഒന്നിനെ ഈ കാക്കയും ബലമായി കൊത്തിപ്പിടിക്കുവാൻ നോക്കും. അങ്ങിനെ ചെയ്യുമ്പോൾ ഒളിവിലിരിക്കുന്ന മനുഷ്യൻ ഉടനെ ഓടിച്ചെന്നു അതിനേയും പിടിക്കും. അതിനെക്കൊണ്ടു അങ്ങിനെ തന്നെ മറെറാന്നിനെ പിടിക്കും. ഇങ്ങിനെ അനേകം കാക്കകളെ പിടിച്ചു ആവശ്യമുള്ളവയെ താൻ ഭക്ഷിച്ചു ശേഷമുള്ളവയെ പിടിച്ചു ഹിന്തുക്കളിൽ പരിശുദ്ധ ഹൃദയന്മാരായ ചില ഭക്തന്മാരുടെ അടുക്കെ ചെന്നു അവരുടെ മുമ്പാകെ വെച്ചു അവയെ കൊല്ലുവാൻ ഭാവിക്കും. അവർ ഉടനെ ഓരോ കാക്കക്കു കാലണയോ, അരയണയോ കൊടുത്തു വാങ്ങി അവയെ വിട്ടയക്കും. സദുദ്ദേശത്തോടുകൂടി ഒരു ജീവി അനുസരിക്കുന്ന സമ്പ്രദായം തങ്ങൾക്കു നാശകരമായി തീരുകയും, ഒരു മഹാപാതകമായി വിചാരിക്കുന്ന കൎമ്മം മറെറാരാൾ ദ്രവ്യസമ്പാദ്യത്തിനു ഹേതുവായ വിദ്യയായി ഗണിക്കയും ചെയ്യുന്നതു നോക്കിൻ! എന്തൊരു ലോകം!! ആട്ടെ, നാം കാക്കയുടെ കാൎയ്യം പറയുക. കാക്കകൾ ജാതിപ്പഞ്ചായത്തു സഭകളും കൂടാറുള്ള പ്രകാരം ചില പ്രകൃതിശാസ്ത്രജ്ഞന്മാർ പറയുന്നു. ഏതായാലും ഭാഷാസംബന്ധമായ കാൎയ്യങ്ങളെപ്പററി പ്രതിപാദിക്കാൻ അവ സഭ കൂടാറില്ലെന്നു ഞാൻ സത്യം ചെയ്തു പറയാം. ഭാഷക്കു സാൎവത്രികമായ ഐകരൂപ്യം വരുത്താനോ സൎവസമ്മതമായ ഒരു വ്യാകരണമുണ്ടാക്കാനോ അവ യത്നിച്ചു തുടങ്ങീട്ടില്ല.

മനുഷ്യരെ അടുത്തു പെരുമാറാൻ ഇത്ര ധൈൎയ്യം കാണിക്കാറുള്ള ജീവി കാകനെപ്പോലെ മറെറാന്നില്ല. മെരുങ്ങാൻ ഇത്ര പ്രയാസമുള്ള പക്ഷിയും കാകനെപ്പോലെ വേറെ ഇല്ല. മനുഷ്യനെ വളരെ ഭയമുള്ള അണ്ണാൻ മുതലായ ചില ജീവികൾ വളരെ എളുപ്പത്തിലും നല്ലവണ്ണവും മെരുങ്ങും. കാക്കയ്ക്കു വിടാതെ എത്ര ദിവസമെങ്കിലും ഭക്ഷണം കൊടുത്താലും അതു അടുത്തുവരാൻ മടിക്കും. മനുഷ്യരുടെ കയ്യിൽനിന്നു ഭയംകൂടാതെ ഭക്ഷണം കൊത്തിത്തിന്നു പോകത്തക്കവിധത്തിൽ ചിലർ കാക്കകളെ മെരുക്കീട്ടുണ്ടെന്നു കാണുന്നു. കൎണ്ണൽ കണ്ണിങ്ങാം എന്ന സായ്പു ഒരുകൂട്ടം കാക്കകൾക്കു

ദിവസേന ഭക്ഷണം കൊടുക്കാറുണ്ടായിരുന്നപ്പോൾ. അവയിൽ [illegible] അദ്ദേഹത്തിന്റെ കൈയ്യിൽനിന്നു കൊത്തി [illegible] ധൈര്യപ്പെട്ടു അടുത്തുചെല്ലാറുമില്ല. ഇങ്ങിനെ പരിഷ്കാരലക്ഷണം കാണിച്ചതിനാൽ ആ രണ്ടു കാക്കകൾക്കും മററുള്ളവയ്ക്കു കൊടുക്കുന്നതിൽനിന്നു കുറെ വിശേഷവിധിയായ ഭക്ഷണങ്ങൾ അദ്ദേഹം കൊടുത്തു. മററുള്ളവയ്ക്ക് അപ്പക്കഷണങ്ങൾ കൊടുക്കുമ്പോൾ ഇവയ്ക്കു ബിസ്കോറായിരുന്നുപോൽ കൊടുത്തിരുന്നത്. അപ്പക്കഷണങ്ങൾ എറിഞ്ഞുകൊടുക്കുന്നതു കൈവശപ്പെടുത്താൻ മററുള്ളവ അന്യോന്യം ശഠിച്ചും കലഹിച്ചും യത്നിച്ചുകൊണ്ടിരിക്കേ ഈ രണ്ടു കാക്കകളും സായ്വിന്റെ ഇടത്തും വലത്തും നിന്നു നോക്കിക്കൊണ്ടിരിക്കും. സർവ്വാണിസദ്യയോക്കെ കഴിഞ്ഞാലാണ് തങ്ങളുടെ സദ്യയെന്നു അവയ്ക്കറിയാം. ചില ദിവസങ്ങളിൽ ബിസ്കോറു കാണിക്കാതെ ഒളിപ്പിച്ചുവെച്ചാൽ ആ രണ്ടു കാക്കകളും കുറെ പരിഭ്രമം കാണിക്കുമത്രെ. ആ നിലയിൽ ഒരു കഷണം അപ്പം കൈവശപ്പെടുത്തിയാലോ എന്നുകൂടി വിചാരിച്ചു പ്രവൃത്തി കാണുമ്പോൾ. തലശ്ശേരിക്കടുക്കെ വയലളത്ത് എന്റെ ഒരു സ്നേഹിതൻ ഒരു കാക്കയെ പോററിയിരുന്നു. അദ്ദേഹം എവിടെക്കെങ്കിലും ഇറങ്ങിപ്പോകുമ്പോൾ കാക്കയുംകൂടെ പറന്നുപോകും. മുമ്പിട്ടു പറന്നു ഒരു മരത്തിന്റെ കൊമ്പിന്മേൽ നില്ക്കും. അദ്ദേഹം കടന്നുപോയെന്നു കണ്ടാൽ പിന്നേയും പറന്നു മുമ്പിൽപോയി കാത്തുനില്ക്കും. താനുംകൂടെ ഒന്നിച്ചുണ്ടെന്നു ഓർമ്മപ്പെടുത്താനോ എന്തോ ചിലപ്പോൾ പറന്നുപോകുമ്പോൾ അദ്ദേഹത്തിന്റെ തലക്കു ചിറകുകൊണ്ടു മെല്ലെ ഒന്നു തട്ടും. ഈ കാക്കയെ പിന്നെ ആരോ വെടിവെച്ചുകളകയാണ് ചെയ്തത്.

കാക്കകളുടെ കരച്ചലിന്നു അർത്ഥമുണ്ട്. ഒരു പ്രത്യേക തരമായ കരച്ചിൽ 'വിരുന്നു കുറിക്കൽ' ആണത്രെ. അങ്ങിനെ കരഞ്ഞാൽ ആ വീട്ടിൽ ആരോ അന്നു വിരുന്നുണ്ടാകുമെന്നാണ് വിശ്വാസം. ഒരു കാക്ക തനിയെ ഇരുന്നു വീട്ടിന്നടുത്തുനിന്നു ഉറക്കെ ദീനസ്വരത്തിൽ കരയുന്നതു അർത്ഥനസൂചകമാണ്. ഇങ്ങിനെയുള്ള അർത്ഥങ്ങളെപററി ആലോചിക്കുമ്പോൾ കാകഭാഷക്കു ഒരു നിഘണ്ഡു ഉടനെ ഉണ്ടാകുമെന്നു വിശ്വസിക്കാം. ഏതായാലും ഒരു വ്യാകരണം ഉണ്ടാകുന്നതാണെങ്കിൽ പാണിനിയെ അനുകരിക്കരു

തെന്നു അപേക്ഷയുണ്ട്. കാക്ക പറക്കുന്നതിലും ചില ലക്ഷണങ്ങളുണ്ടല്ലൊ.

എത്രായിരം കാക്കകൾ ഇന്ത്യയിൽ ഉണ്ടെന്നു എങ്ങിനെ നിർണ്ണയിക്കാം. യാതൊരു കാനിഷുമാരി കണക്കുകൊണ്ടും അത് അറിവാൻ കഴികയില്ല. വൈകുന്നേരം സൂര്യാസ്തമന സമയം നമ്മുടെ വീട്ടിന്റെ മുററത്തിരുന്നു മേല്പട്ടു നോക്കിയാൽ അനവധി കാക്കകൾ വേഗത്തിൽ പറന്നു പോകുന്നതു കാണാം. വിശ്രമസ്ഥലത്തേക്കു മടങ്ങിപ്പോകയാണ്. പ്രകൃതിശാസ്ത്രജ്ഞനും, ഒരു വക തത്വജ്ഞാനിയും ആയ എന്റെ ഒരു സ്നേഹിതൻ പലപ്പോഴും ചില വൈകുന്നേരങ്ങൾ ഇങ്ങിനെ പോകുന്ന കാക്കകളെ എണ്ണുവാൻ ശ്രമിച്ചിട്ടുണ്ട്. ദിവസേന പന്തീരായിരത്തിൽ കുറയാതെ കാക്കകൾ തിരിക്ക കാണത്തക്ക വിധം തന്റെ വീട്ടിനുമീതെ പറന്നുപോകുന്നുണ്ടെന്നാണ് അദ്ദേഹത്തിന്റെ കണക്ക്. കാക്കകൾ മനുഷ്യർ താമസിക്കുന്നതിനു വളരെ സമീപം താമസിക്കാനാണ് ആഗ്രഹിക്കുന്നത്. തലശ്ശേരിയും കോഴിക്കോട്ടും മററും കടപ്പുറത്തിനു സമീപമാണ് കാക്കകൾ രാത്രിസമയം അധികം കൂടിക്കാണുന്നത്. ശരിരശാസ്ത്രത്തിന്നനുസരിച്ചു കടൽക്കാററ് ഏല്ക്കേണ്ടുന്ന ആഗ്രഹത്തിന്മേലൊ, അതൊ ഉദരപൂർത്തിക്കു മത്സ്യം പിടിക്കാനുടെ സാമീപ്യമാണ് ഫലകരമെന്നുവെച്ചോ ഇങ്ങിനെ ചെയ്യുന്നതെന്ന് അറിയുന്നില്ല. പകൽ മുഴുവനും ഉത്സാഹിച്ചു പ്രവൃത്തിക്കുന്നതിനു കാകൻ അനാന്തിക്കാറില്ല. അതിന്റെ ചരിത്രകർത്താവുകൂടി അത്യന്തം ലജ്ജിക്കത്തക്ക ഉത്സാഹം അവക്കുണ്ട്. കാക്കകളിൽ ഒരാൾ തന്നെയാണ് ഈ ചരിത്രവും എഴുതുന്നതെങ്കിൽ രസികരഞ്ജിനി പത്രാധിപരെ രണ്ടും മൂന്നും മാസം ഒരുപോലെ ശോശയനാക്കുന്നതല്ലയായിരുന്നു.

എത്ര ഉത്സാഹിച്ചു പകൽ മുഴുവൻ യത്നിച്ചാലും വൈകുന്നേരമായി മടങ്ങി വിശ്രമസ്ഥലത്തെത്തിയാൽ യാതൊരു ക്ഷീണമൊ മടിയൊ കാണിക്കാറില്ല. രാത്രിയായിപ്പോയതുകൊണ്ടും ഉറങ്ങേണ്ടിവന്നുവല്ലൊ എന്നേ അവറ്റക്കു വിചാരമുള്ളു എന്നു തോന്നുന്നു. മനുഷ്യനും മൃഗത്തിനും ഒരുപോലെ ഉപദ്രവകരമാകത്തക്കവിധം പുലരുന്നതിനു മുമ്പെ ഇങ്ങെഴുനീല്ക്കയും ചെയ്യും.

മൂർക്കോത്തു കുമാരൻ.

—oo:o:oo—

# മലയാള നാടകാഭിനയം



ലണ്ടൻ പട്ടണത്തിൽ ഏകദേശം നാനൂറ നാടകശാലകൾ ഉണ്ടെന്നാണ് കേട്ടിട്ടുള്ളത്. അവിടെയുള്ള നാടകശാലകളിൽ നടക്കുന്ന അഭിനയരീതിയെക്കുറിച്ചു കണ്ടറിഞ്ഞിട്ടുള്ളവർ പറയുന്നതു കേട്ടാൽ, നാം അമ്പരന്നു പോകും. സമുദ്രങ്ങളും വനാന്തരങ്ങളും മുതലായവ സാക്ഷാൽ സമുദ്രങ്ങളും വനാന്തരങ്ങളും മുതലായവപോലെ, ഭയങ്കരനക്രതിമിംഗലസംക്ഷുബ്ധങ്ങളായും സിംഹവ്യാഘ്രമത്തഗജപ്രകമ്പിതങ്ങളായും മററും ആണ് പ്രദർശിപ്പിക്കപ്പെടുന്നത്. നായാട്ടു സമയത്ത, പത്തടി ചതുരം പോരുന്ന ഒരു തട്ടിനു പകരം, വിസ്താരം കൂടുന്ന വനപ്രദേശം; കുതിരകളും പായുന്നതിനെ കാണിക്കുന്നതിനായി, വേഷക്കാരൻ കവച്ചുനിന്നുകൊണ്ടു വെറുതെ 'ഷോടർ' എന്നോ മററൊ പറയുന്നതിനു പകരം, സാക്ഷാൽ കുതിരകളും പായത്തക്ക വിസ്താരം കൂടുന്ന കളം; എന്നിതുകളെ ഒക്കെ സ്വാഭാവികമായി അരംഗത്തു തോന്നിക്കുന്നതിന് ആവശ്യമായ എല്ലാവിധ ഉപകരണങ്ങളും ലണ്ടൻ നാടകക്കാരുടെ കൈവശമുണ്ട്. ഇങ്ങിനെ നാടകാഭിനയത്തിനു പരിപൂൎണ്ണമായ പാകതയെ വരുത്തുന്നതിന് അവൎക്കു സാധിക്കുന്നതിന്റെ ഒരു കാരണം, അവർ ലണ്ടൻ പട്ടണനിവാസികളായതു തന്നെ. യന്ത്രപ്രയോഗം, വിദ്യുൽപ്രയോഗം, ഔഷധപ്രയോഗം എന്നിങ്ങിനെ നമ്മുടെ ശക്തിക്ക് അപ്പുറമായിരിക്കുന്ന അനേകവിഷയങ്ങളും പരിഷ്കൃതന്മാരായ അവൎക്കു സ്വാധീനങ്ങളത്രെ. ഈ വക പ്രയോഗങ്ങളെ ഒഴിച്ചു അഭിനയസാഫല്യത്തിനായി അവർ ചെയ്യുന്ന വേറൊരു വിദ്യയെ ഇവിടെ പ്രത്യേകം സ്മരിക്കേണ്ടതാണ. ലണ്ടനിൽ ഉള്ള അനേകം നാടകശാലകളിൽ ഓരോന്നിലും ഒരു നാടകം മാത്രമാണ് എല്ലാ രാത്രികളിലും അഭിനയിക്കപ്പെടുന്നത്. ഒരു പ്രത്യേക നാടകസംഘക്കാർ അഭ്യസിച്ചിട്ടുള്ള

ഇരുവ നാടകം മാത്രവും, അവരുടെ ശാലയിൽ രാത്രിതോറും അ
ഭിനയിക്കപ്പെടുന്നത് ആ പ്രത്യേകനാടകം മാത്രവും ആയിരിക്കും.
ഒരു പ്രത്യേക വർഷത്തിൽ, അഭിനയകാലം എല്ലാ രാത്രയിലും, എ
ന്നല്ല, അടുത്ത വർഷത്തിലും ഒരേ നാടകംതന്നെ അഭിനയിക്കുന്ന
നാടകശാലകൾ ലണ്ടനിൽ അനേകമാണ്. വേറെ നാടകം കാ
ണണമെന്നുള്ളവർ അന്യശാലകളിൽ പൊയ്ക്കൊള്ളാവുന്നതാകകൊ
ണ്ടു കാണികൾക്കും, പുത്തൻപുത്തനായി ധാരാളം കാണികൾ
വരത്തക്കവണ്ണം ലണ്ടനിൽ ജനബാഹുല്യം ഉള്ളതിനാൽ നാടക
സഭക്കാർക്കും ഇച്ഛാഭംഗത്തിന് ഇടയുണ്ടാകുന്നുമില്ല. ഇങ്ങിനെ ഓ
രോ നാടകസമാജക്കാരും ഒരു പ്രത്യേക നാടകത്തിലേക്കു മാത്രം ദൃ
ഷ്ടി വെയ്ക്കുന്നതിനാൽ നാടകാഭ്യസനം രംഗവിധാനം ഉപകരണാ
നുരൂപ്യം എന്നിവകളെ കഴിയുന്നതും നന്നാക്കുന്നതിലേക്കു ആവ
ശ്യമായ സമയവ്യയവും ധനവ്യയവും ചെയ്യുന്നതിനു നാടകസമാ
ജങ്ങൾക്കു അധികം സൗകര്യമുണ്ടാകുമെന്നുള്ളതു നിർവിവാദമാണ
ല്ലോ. സംഭരിക്കപ്പെടുന്നുള്ള ധനാമാനങ്ങളും, അഭ്യസിക്കപ്പെടുന്ന വി
ദ്യയും ദീർഘകാലത്തേക്ക് ഉപയോഗപ്പെടുമെന്നുള്ള ബോധം, പ്രവ
ർത്തകന്മാർക്കു പ്രോത്സാഹകപ്രദമാണെന്നുള്ളതു പ്രത്യക്ഷംതന്നെ. ഓ
രോ രാത്രിതോറും ലണ്ടൻ സമാജങ്ങളുടെ അഭിനയങ്ങൾ നന്നാകു
ന്നതിനും അഭിനയ സാഫല്യാവഹങ്ങളായ ഉപകരണങ്ങൾ പരി
ഷ്കരിക്കപ്പെടുന്നതിനും ഇടയാകുന്നതിന്റെ ഒരു മുഖ്യകാരണം ഇ
താണ്.

മലയാളനാടകാഭിനയത്തിന്റെ അവസ്ഥ എങ്ങിനെ ഇരിക്കു
ന്നു എന്നാലോചിക്കുക. ഒരു പ്രത്യേക നാടകത്തെ ഒരു പത്തു
പ്രാവശ്യം അഭിനയിച്ചിട്ടുള്ള ഏതെങ്കിലും ഒരു നാടകക്കമ്പനി ഈ
മലയാളരാജ്യത്ത് ഇന്നുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. കൂടി
യപക്ഷം രണ്ടോ നാലോ തവണ മാത്രം അഭിനയിക്കുവാനായി മാ
ത്രമാണ്, ഓരോ സമാജക്കാരും ഓരോ നാടകം അഭ്യസിച്ചുപോരു
ന്നത്. കുറഞ്ഞകാലത്തേക്കുള്ള ഒരു കൃതാർത്ഥതയ്ക്കായി ദീർഘകാല
പരിശ്രമവും ഉപകരണങ്ങളെ സമ്പാദിക്കുന്നതിൽ അധികം ധന
വ്യയവും ആരും ചെയ്യുന്നില്ലെങ്കിൽ, അത് ഒരു വലിയ കുറ്റമാ
ണെന്നു തോന്നുന്നില്ല. ഈ കാരണം നിമിത്തം മൂന്നോ നാലോ ആ
ഴ്ചവട്ടം അഭ്യസനം ചെയ്തശേഷം ഏതാനും കട്യാവു കഷണങ്ങൾ

സംഭരിച്ചുകൊണ്ടു നാടകക്കമ്പനിക്കാർ അഭിനയം ആരംഭിക്കുകയും വഷളാക്കുകയും ചെയ്യാനിടയാകുന്നു. മലയാളരാജ്യത്തിൽ മലയാളനാടകം നടന്നുപോരുന്നതിൽ ഒരു പ്രധാന സ്ഥലമായി ഗണിക്കപ്പെടേണ്ട ഈ തിരുവനന്തപുരം പട്ടണത്തിൽ വിക്ടോറിയാജൂബിലിഹാളിൽ ഉണ്ടാകാറുള്ള മിക്ക അഭിനയങ്ങൾക്കുടേയും മനുഷ്യോപദ്രവകരങ്ങളായിരിക്കുന്നതിൽനിന്നു മലയാള നാടകാഭിനയത്തിന്റെ ഏതൽകാലാവസ്ഥയെക്കുറിച്ചു ഞാൻ പലപ്പോഴും പരിതപിച്ചിട്ടുണ്ട്. ഏതാനും പ്രാവശ്യം മാത്രം അഭിനയിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടെ അഭ്യസനം നടന്നുവരുന്ന കാലത്തോളം മലയാളനാടകാഭിനയത്തിന്റെ അവസ്ഥ വളരെ നന്നായി കാണ്മാൻ മാർഗ്ഗമുണ്ടാകുന്നതല്ല.

ഒരേ നാടകം നിത്യവും രാത്രി ഒരേ സ്ഥലത്തുതന്നെ അഭിനയിക്കപ്പെടുന്ന പക്ഷം കാണികൾ തുടരെ വന്നുകൊണ്ടിരിക്കത്തക്ക ലണ്ടൻ പട്ടണം മലയാളരാജ്യത്തില്ലെന്നുള്ളതു ഞാൻ വിസ്മരിക്കുന്നില്ല. പരിഷ്കാരം സ്ഥലഭേദത്തെ ഗണിച്ചുതന്നെ ചെയ്യപ്പെടേണ്ടതാണ്. ഒരു മലയാളനാടകസമാജത്തിന്റെ പ്രയോഗത്തെ തുടരെ വഹിയ്ക്കത്തക്ക ഒരു പട്ടണമെങ്കിലും നമുക്കു ഇല്ലാതിരിക്കുന്നതിനാൽ മലയാളനാടകസമാജങ്ങൾ, മലയാളരാജ്യത്തെ മുഴുവനും ലക്ഷ്യമാക്കി ആരംഭിക്കേണ്ടതാണ്. ഒരു രാത്രി നല്ലതായി അഭിനയം ഉണ്ടായി എന്നു കേട്ടാൽ അടുത്ത രാത്രി അധികം ആളുകൾ കാണികളായി വരാൻ ഇടയുള്ളതുകൊണ്ടും, ഒരേ നാടകത്തെത്തന്നെ പിന്നേയും പിന്നേയും കാണുന്നതിനു മലയാള പട്ടണങ്ങളിൽ ആളുണ്ടാവാൻ ഇടയില്ലാത്തതുകൊണ്ടും മലയാളനാടകസമാജങ്ങളുടെ അധീനത്തിൽ ഒന്നിലധികം നാടകങ്ങൾ ഉണ്ടായിരിക്കേണ്ടതും ആവശ്യമാണ്. ഇങ്ങിനെ മലയാളരാജ്യത്തിലുള്ള പ്രധാന പട്ടണങ്ങളിലൊക്കെ സഞ്ചരിക്കാൻ തെയ്യാറായി മൂന്നിൽ കുറയാതേയും അഞ്ചിൽ കൂടാതേയും നാടകങ്ങളെ അഭ്യസിച്ച ഒരു നാടകസമാജം പുറപ്പെടുന്നതായാൽ മലയാളരാജ്യത്തിന്നു ഒരു ആവശ്യനിവൃഹണവും നടന്മാക്കു ധനലാഭവും ഉണ്ടാകാൻ ഇടയുള്ളതാണ്. സാമാന്യം ഒരു നല്ല വിദ്വാന്റെ കീഴ് നടന്മാർ നാടകകഥാഗതിയെ ഗ്രഹിച്ചു യോഗ്യന്മാരുടെ സദസ്സിൽ അഭിനയിക്കത്തക്ക പാടവത്തോടുകൂടിയ ഒരു സമാജം ഉണ്ടാവണമെന്നാണ് ഞാൻ

ആഗ്രഹിക്കുന്നത്. സ്വരച്ചേർച്ച, വേഷച്ചേർച്ച, മുതലായി ഇപ്പോൾ ഉള്ള നാടകസമാജങ്ങൾ സാധാരണ ഗണിക്കാറില്ലാത്ത അനേകം സംഗതികളെ ഗണിച്ചു നടന്മാർ തിരഞ്ഞെടുക്കപ്പെടണം എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഇങ്ങിനെ കഴിയുന്ന യോഗ്യതകൾ വരുത്തിക്കൊണ്ടു പുറപ്പെടുന്ന ഒരു മലയാളനാടകസമാജം, ചിരഞ്ജീവിയായിരിപ്പാൻ ഇടയുണ്ടെന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളുമുണ്ട്. അല്പപ്രാണങ്ങളായ സമാജക്രിമികളുടെ ശേഷ്ഠിതരങ്ങളെ കാണുന്നതിന്നായി പണം കളയുന്ന മലയാളികൾ നാടകീയരസാനുഭോഗത്തിനു ശക്തന്മാരാണെന്നുള്ളതുതന്നെ ഒരു ശുഭശകുനമാണ്. മദ്രാസുമുതലായ പട്ടണങ്ങളിൽ വർഷംതോറും സഹൃദയഹൃദയാഹ്ലാദനവും പണാപഹരണവും ചെയ്യുന്ന യൂറോപ്യൻ നാടകകമ്പിനിക്കാർ പാർസി നാടകക്കമ്പിനിക്കാർ മുതലായവരെ ആകർഷിക്കത്തക്ക ജനപ്രാഭവം ധനപ്രാഭവം മുതലായവ മലയാളരാജ്യത്തിനില്ലാത്തതും, മലയാളനാടകസമാജത്തിൻെറ ദൃഷ്ടിയിൽ ഒരു അനുഗ്രഹമാണ്. മലയാളികളുടെ നാടകാസ്വാസ്വാദനകാംക്ഷയെ അടിസ്ഥാനമാക്കി പണാപഹരണം ചെയ്യുവോരുന്ന തമിഴുനാടകക്കമ്പിനിക്കാരെ തോല്പിക്കാൻ നമുക്കു കഴിയാത്തതല്ല. സംഗീതസാമൎത്ഥ്യം ഉപകരണഭംഗി എന്നിതുകളെ പല തമിഴുകമ്പിനിക്കാരും അനുകരണീയമായി ബഹുമാനിക്കാറുണ്ടെങ്കിലും നാടകാഭിനയത്തിൻെറ ജീവനായ നാട്യവിദ്യ, അഭിനയം സ്വഭാവത്തിൻെറ പകൎപ്പായിരിക്കണമെന്നുള്ള ബുദ്ധിയുടെ സൎവ്വതോന്മുഖമായ പ്രദൎശനം എന്നീ വിഷയങ്ങളിൽ അവർ പല മലയാളനാടകസമാജങ്ങളേക്കാൾ താഴെയാണ്. മലയാളരാജ്യത്ത അഭിനയിക്കപ്പെടാറുള്ള തമിഴുനാടകങ്ങൾ കഥയുടെ ബന്ധം, വികാസം, സ്വഭാവം, പരിണാമം എന്നീ വിഷയങ്ങളിൽ മലയാളനാടകങ്ങളെ ഒട്ടുംതന്നെ അതിശയിക്കുന്നില്ല. തമിഴന്മാർ മലയാളത്തു നടപ്പാക്കിയ 'സദാരാമ' എന്ന നാടകം മലയാളികൾക്കു രുചിക്കത്തക്ക ഒരു നിലയിൽ ആവുന്നതിനു ആ കഥയെ ഉടച്ചു ശുദ്ധിചെയ്തു വീണ്ടും വാൎത്തെടുക്കുന്നതിന്നു വിദ്വാനായ കേ. സി. കേശവപ്പിള്ള അവർകളുടെ ശ്രമം ആവശ്യമായിരുന്നു എന്നു യോഗ്യന്മാർ സമ്മതിച്ചിരിക്കുന്നതിൽനിന്നു മലയാളരാജ്യത്തു നടപ്പുള്ള തമിഴുനാടകങ്ങളുടെ പോരായ്മ ജനശ്രദ്ധയിൽ വന്നിട്ടുണ്ടെന്ന് അനുമാനിക്കാമെന്നു തോന്നുന്നു.

ആയതിനാൽ ഒരു നല്ല മലയാളനാടകസമാജം ജീവിക്കുന്നതിന്നു സൌകൎയ്യവും ആവശ്യവും മലയാള രാജ്യത്തുണ്ട്. മഹിമശ്രീ കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ തൎജ്ജമയായ കേരളഭാഷാശാകുന്തളത്തിൻെറ കാലം മുതൽ, മലയാളികളുടെ ഇടയിൽ വളൎന്ന നാട്യവിദ്യയിൽ സൎവ്വജനസമ്മതമാകുംവണ്ണം സാമൎത്ഥ്യം പ്രകടിപ്പിച്ചവർ, മ. രാ. രാ. കൊല്ലം നാരായണപിള്ള അവർകളും മ. രാ. രാ. കോട്ടയം കൊച്ചിപ്പൻ തരകൻ അവർകളും ആണെന്നുള്ളതിനെപ്പററി അഭിപ്രായഭേദമുണ്ടാവാൻ തരമില്ല. ഏകദേശം ഒരു പതിനഞ്ചു വൎഷങ്ങൾക്കു മുമ്പു മിസ്റ്റർ നാരായണപിള്ള തിരുവനന്തപുരം മുതൽ തലശ്ശേരി വരെക്കും ഉള്ള മലയാളികളുടെ ഇടയിൽ നൂതനമായി സൃഷ്ടിച്ച ഒരു രോമാഞ്ചവിശേഷം ഇന്നും പലരും സ്മരിക്കുന്നുണ്ടായിരിക്കും. നാടകാഭിനയം സ്വാഭാവികമായ ലോകഗതിയുടെ ശരിപകൎപ്പായിരിക്കണമെന്നുള്ള നിൎബ്ബന്ധമായ നിഷ്കൎഷയോടുകൂടെ രംഗപ്രവേശം ചെയ്ത മിസ്റ്റർ കൊച്ചിപ്പൻ തരകൻ അവർകളും മലയാളനാടക സമാജചരിത്രത്തിൽ സ്മരിക്കപ്പെടേണ്ട ഒരു പുരുഷൻ തന്നെ. ഇവർ രണ്ടാളും യോജിച്ച് ഒരു മലയാളനാടകസമാജം ആരംഭിക്കുകയാണെങ്കിൽ, മലയാള നാടകാഭിനയം തമിഴ്‌രാജ്യങ്ങളിലേക്കു കൂടെ പടരാൻ ഇടയുണ്ടാവാമെന്നു സംശയസ്ഥാനത്തും, മലയാളികൾക്ക് അതിരു കവിയുന്നതായ നാടകഭ്രാന്തും യോഗ്യന്മാരായ ഈ നടന്മാൎക്കു ധനലാഭവും യശോലാഭവും രാജാക്കന്മാർ പ്രഭുക്കന്മാർ ആദിയായവരിൽനിന്നു അനുമോദനങ്ങളും നിരൎഗ്ഗളമായി ഉണ്ടാവുമെന്നു നിശ്ചയമായിട്ടും, അഭിപ്രായപ്പെടാം. ഈ നടന്മാരുടെ ഉദ്യോഗഭേദം സ്ഥലഭേദം ജാതിഭേദം മുതലായതുകളാൽ ഇവർ യോജിച്ച ഒരു നാടകസമാജം രൂപപ്പെടുവാൻ ഇടയില്ലാത്തപക്ഷം, മലയാളികൾക്കു ഒരു ഭാഗ്യം നഷ്ടമായി എന്നു അടങ്ങികൊള്ളുകയല്ലാതെ നിവൃത്തിയില്ല. എന്നാൽ ഇവരിൽ ആരെങ്കിലുമോ അഭിനയസാമൎത്ഥ്യം ഉള്ള വേറെ വല്ലവരുമോ ഒരു നാടകസമാജം ആരംഭിക്കുമെന്നു പ്രതീക്ഷിക്കാം. തലശ്ശേരി, മംഗലപുരം, കോഴിക്കോട്ടു, തൃശ്ശിവപേരൂർ, എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം മുതലായ മലയാളപട്ടണങ്ങളിൽ ആണ്ടുതോറും വേനൽക്കാലം സംബന്ധിച്ച പ്രസ്തുത നാടകസമാജം യാത്ര ചെയ്യണമെന്നാണ് എൻെറ ആഗ്രഹം. ഒരു മൂന്നോ നാലോ നാടക-

ങ്ങളെ വേണ്ടവണ്ണം അഭ്യസിച്ച് അതിനു വേണ്ടുന്ന കോപ്പുകളും സംഭരിച്ച് വഷംതോറും സക്കിട്ടു ചെയ്യുന്ന ഈ സമാജത്തിന്റെ ആഗമനത്തെ പ്രാൎത്ഥിച്ച്, മദ്രാശിക്കാർ പാർസി നാടകക്കമ്പനിക്കാരെ നോക്കിപ്പാൎത്തുകൊണ്ടിരിക്കുന്നതുപോലെ, എല്ലാ മലയാളപട്ടണങ്ങളും സന്തോഷാകുലങ്ങളായിരിക്കുമെന്നു വിശ്വസിക്കാവുന്നതാണ്.

വി. എം. ചെറിയാൻ.

# മലയാംകൊല്ലം

## കന്നിമാസം

1

നക്ഷത്രമാലകളണിഞ്ഞമലാംബരം പൂ-ണ്ടക്ഷീണശോഭമരവിന്ദമുഖം വിടൎത്തി
നക്ഷത്രനാഥകിരണസ്മിതമാൎന്നു നാനാ ലക്ഷ്മീവിലാസമൊടു 'കന്യ,വരുന്നു കാൺക'

2

ശങ്കിച്ചിടാതെ രവി കന്യയൊടൊത്തിടുന്നു പങ്കോത്ഭവങ്ങൾ നിറയുന്ന ജലാശയത്തിൽ
കാഴ്ക്കിന്നു നല്ലമൃതകുംഭസമാനമായ തേങ്ങയ്ക്കു വന്ന കുറവിന്നവസാനമില്ല.

3

അംഭോധിയാം സകലവും കളിയായ്ക്കുടിച്ച കുംഭോത്ഭവൻ മുനി തപോനിധി വന്നുദിച്ചു
അംഭസ്സു തന്നുടയ ദോഷമശേഷവും വി-ട്ടംഭോജചാരുനയനേ! വിലസുന്നു കാൺക.

4

കൂടീ ഗുണങ്ങളധികം നളിനീസുഹൃത്താ-യീടുന്നൊരുഷ്ണകിരണന്റെ കരത്തിനെല്ലാം
വാടാതെ ലക്ഷ്മി ജലജങ്ങളിൽ വന്നു ചേൎന്നു പാടെ തെളിഞ്ഞു സലിലങ്ങൾ സമസ്ത[ലോകേ

5

കാറെന്ന പേരൊടു കനത്തു കിടന്നിരുന്ന ചേറങ്ങു നീങ്ങി മുഴുവൻ ഗഗനത്തിൽ നിന്ന്
താരാപഥത്തിലഴകോടു ചരിച്ചിടുന്ന താരേശപാദമതി നിൎമ്മലമായിടുന്നു.

6

എല്ലാടവും മഴകൾകൊണ്ടു വളം പിടിച്ചു ചൊല്ലാൎന്നൊരോഷധികളൊക്കെയുമേറെവാ[ച്ചു
കല്യാണി! കാൺക ഭഗവാനുഡുനോഷധീശ-നുല്ലാസമോടു വിലസുന്നു മഹാപ്രസാദൻ.

7

ഓരായിരം കിരണമുള്ള ദിവാകരന്റെ ഘോരാംശുകൊണ്ടു ഭുവനങ്ങൾ തപിച്ചിടുന്നു
ധാരാളമാൎന്നമലശീതളതോയമുള്ള നീരാഴികൾക്കു സുഭഗത്വഗുണം വളൎന്നു.

8

ഏറ്റം തണുപ്പുഹിമമുള്ളൊരു വൃശ്ചികത്തെ പറ്റുന്നധഷാജവൃഷങ്ങളിലിങ്ങുവെള്ളം
മറ്റുള്ള മാസമഖിലം സലിലം കലങ്ങും മുറ്റും പ്രിയേ! ജലസുഖം ഭുവി കന്നി തന്നിൽ

9 [ൻ

വെള്ളപ്പളുങ്കിനെതിരായതിയാംസ്സ്ലിങ്ങും വെള്ളത്തിനുള്ള കൊതികൊണ്ടുജലാശയത്തി
ലുള്ളിൽക്കടന്നുഗഗനംപ്രതിബിംബമെന്ന കള്ളംനടിച്ചുമരുവുന്നുസുരാദ്രിസഹ്യം

10

അന്നങ്ങളിപ്പൊഴുതിലംബുരുഹാകരത്തിൽ മുന്നംവരുന്നതുകവീന്ദ്രർകഥിച്ചുകേൾപ്പു
ധന്യാ! വരുന്ന പതിവില്ലവയിപ്പൊളെങ്ങും അന്നത്തെവന്നഗതിഭാസികലന്നകം

11 [ന്ത

ഞ്ഞപ്പിത്തതീക്ഷ്ണഗുണമൊത്തതികോപമാർന്നോരപ്പിത്തശാന്തിവരുവാൻ വരവൈദ്യലോ
കെല്ലാത്തനല്ലമൃതതുല്യജലപ്രായംഗമിച്ചപ്പോൾതരത്തൊട്ടു പരക്കെവിധിച്ചിടുന്നു. [കം

12

കാറൊക്കെനീങ്ങിമുഴുവൻഗഗനത്തിൽനിന്നുചേറെങ്ങുമില്ലവനിയിൽപ്പൊടിയില്ലമെല്ലും
ചേരുന്നതില്ലതുഹിനം,വിമലംസമസ്തം സാരംനിനയ്ക്കിൽമലമെന്നഴൽചേപ്പതല്ലാ.

13

തിങ്ങുംവെളുന്നസിതമംശുലസുന്നിളുഴിപ്പെണ്ണിൻറെനൽക്കബരിയാം വനരാജിയെല്ലാം
തൂങ്ങുംശരത്സഖിയതിൽകുസുമങ്ങൾചേർത്തു പൂണ്ണ പ്രകാശമഴകോടുളവാക്കിടുന്നു.

14

ഔന്നത്യമെന്നവലുതായഗുണത്തിനാലേ മാന്യതമാർന്നമലവന്നമഹാഗജങ്ങൾ
മന്നത്തുവിട്ടുമലതൻമുടിയിൽകരേറി മിന്നുന്നുഹസ്തിപകസംഘയമോടുകൂടി.

15 [ന്മാർ

സ്ഥൂലത്വമെന്നഗുണമേറിയസല്ലനത്താൽ ശൈലത്തെവെന്നൊരുമതംഗജപുംഗവ
രുചലൊത്തുചേന്നുവശാൽമലതന്നിൽ വഗത്തലെത്രയുതടിച്ചു ഞെങ്ങിവരുന്നുനിത്യം

16

കാട്ടിൽകടന്നുകളിയാടിനടപ്പതിന്നു നാട്ടാനകൾക്കുമിഹസമ്മതിയാന്നിടുന്നു
കെട്ടുന്നപാശമൊടുമദമോടിഹനിൻനടപ്പു കട്ടുള്ളവങ്കാരികളെ ഗജപാലകന്മാർ.

17

സ്ഥൂലസ്തനപ്രിയഗിരിപ്രവരേ ഗിരീശ മൌലിപ്രകാശിമൃഗശൃംഗനിടിലപൂഗാക്ഷി
ചേലൊത്തിട്ടംഗിരികൾശഷ്പമയങ്ങളായി ച്ചാലേസുഖംമൃഗഗണത്തിനനർഘിട്ടുന്നു.

18 [ളേ;

ചൊല്ലാന്നെഴുംരസികരേ പകരസംവളത്താൻ കല്യാണഹാരമണിയുംകുളൂർകൊങ്കയാ
കല്യാണികാണുകമൃഗസ്ഥസുഖംകൊടുപ്പാൻ പുല്ലായിട്ടുന്നുമലയംക്കയുമിപ്പൊളേറ്റം

19

പാടേജനങ്ങളകലുന്നവിധത്തിൽമാന ത്തോടൊത്തഭൂമിധർ സന്നിധിയുംസമസ്തം
കാടായിടുന്നുമതിശൂന്യമൃഗങ്ങളൊത്തു കാടക്കചേന്നിട്ടുമിരിപ്പിടമായിടുന്നു

20 [ന്നു

നാനാവിധൌഷധികൾവേണ്ടൊരുമട്ടുചേൻ ദീനംവെടിഞ്ഞുവവിനങ്ങൾവിളങ്ങിടു
ന്നൊനാചികിത്സകളിലുള്ളവരിങ്ങൊരാണ്ട ക്കുനംവിനാചലമരുന്നുകൾതീർത്തിടുന്നു

21

ബിംബത്തിലേറെവുമറപ്പുജനത്തിനേകം രമ്യംധരാംഷ്ഠി! വമനത്തിനുവൈദ്യവൃന്ദം;
ബിംബത്തൊടൊത്തമദനാദിഗണത്തിനാലേനിർമ്മിച്ചിടുന്നു പലലേഹ്യകൃതാദിയോഗം

22

ഘ്രാണാദിവാതശമനത്തിനുതീർത്തിടുന്നു ചേണാന്നവൈദ്യർദശമൂലഘൃതാസവാദി
ഘ്രാണേശപാരി! സ്മരശാരശകാദിമൂലമാണെന്നുമൂന്നുചകിലുംചുകഴുന്നകാന്ത

37

വല്ലാതെയുള്ളോരുവലിപ്പവുമങ്ങുമിങ്ങും തുല്യതവുംതടവിടുന്നൊരുമല്ലയുഗ്മം
ഉല്ലാസമാൎന്നുളവാസ്സുരമാറനേകം സല്ലീലയാടിമരുവുന്നിതുമല്ലനേത്രേ

38

ചെട്ടെന്നുകാണികളശേഷവുമേറെവാഴ്ത്തും മട്ടുള്ളനല്ലടികൾകൊണ്ടുജയിപ്പവൎക്ക്
കിട്ടുന്നുമാന്യതവരുമ്പടിപട്ടനേകം പട്ടൊക്കയുംപടയിൽവെന്നടിയുള്ളകാലേ

39

ഒക്കാവടക്കരുതെടനൽക്കരശക്തികണ്ടാലുൾക്കാമ്പിലാൎക്കരസമിങ്ങുളവാകയില്ല
ഇക്കാലമക്കനതിയാസ്സിലസന്നുതെക്കൻ ദിക്കാശ്രയിച്ചുമിഹനൽക്കരശക്തിയോടെ

40

ചിങ്ങത്തിലോണമരശാന്നമതംലഭിച്ചും ഞിങ്ങാചരിച്ചുപതിവങ്ങിനെയല്ലിതൊന്നും
ശൃംഗാരസാരമൊഴുകുന്നനിജാംഗചേഷ്ടാ ഭംഗ്യാസമസ്തവുമിളക്കിമയക്കമാശ്ശേ

41

ഇഗ്രാമപൂൎവ്വഹരിപങ്ക്തികൾ,മങ്കതന്നൊടഗ്ര്യതമാൎന്നുണവാൻഹരിചേരുമിപ്പോൾ
വ്യഗ്രതമമന്നിയെകൊടിച്ചിയെമൊത്തിടുന്നുഗ്രാമ്യസുഭജനശീലി ശിലവദ്ധേ

42

ഭംഗവെരാതെപരമുക്കകലൎന്നനാളും ഭംഗ്യാകൊടിച്ചികളൊടൊത്തുനടന്നിടുന്നു
ശൃംഗാരമാരസമതിന്നനുകൂലമായിസ്സംഗീതമങ്ങുചിലനാളുകൾതുടങ്ങിടുന്നു

43

മാരാന്തിയാൽമതിമറന്നശനാദിയെല്ലാം തീരെത്യജിച്ചിഹകൊടിച്ചികളോടുകൂടി
ഘോരസ്വരംമിഴുക്കമൊരുനാഴികതാൻസദാപി പാരംചടച്ചുതനുവൊന്നു കരച്ചിടുന്നു

44

പുല്ലങ്ങുതിന്നമലമായജലംകുടിപ്പു മെല്ലത്തടിച്ചുപശുസഞ്ചയമുഷ്ണഭംഗേ
കല്യാണമായുലകുകാപ്പവനിഷ്ടയായ ചൊല്ലൊന്നലക്ഷ്മിചൊടിയോടുവിളങ്ങിടുന്നു

45

എറ്റംതടിച്ചഴകിനോടുതുളുമ്പിടും പൻക്രാറത്തപയ്യുകളടെസുന്ദരമന്ദയാനം
മാറത്തുതിങ്ങിവളരുന്നകചാത്തുളുയും മാറുള്ളമന്ദഗതിശാലിനികണ്ടുകൊൾക

46

ആകെദ്വിജാദിസകലൎക്കമശേഷധാന്യ ശാകാദികൾക്കുമതിനന്മകൾതൻ്റുന്നതാൽ
ഏകുന്നപയ്യുകൾടെനല്ലൊരുപുഷ്ടഭംഗം ലോകത്തിനമ്മരമയെങ്ങിനെകെവിടുന്നു

47

അത്രദ്വിജേശകരകാമിസുമന്ദഹാസ മിത്രതമൊക്കമൊരുപാൎപ്പുപ്രഥമൻപ്രഭാതേ
ക്ഷേത്രങ്ങളിൽദ്വിജർനടത്തിടുമോത്തുകൊട്ടു സത്രങ്ങളിൽസ്സകലവുംചെതിന്നിടുന്നു

48

| കാണാം

ചൈത്രത്തിൽനൽക്ഷയിലിനുള്ളഗുണങ്ങൾകാണാം ക്രന്തമ്പചത്തിൽനടനായകനാനു
ഭാള്ളൂട്ടി,ല്രുദ്രിയമഹോത്സവമായജ്ഞസ്സ്വാമോത്തിൽപട്ടുതമുടയോരുടെവമ്പുകാണാം

49

| ന്നു

താളസ്വരാദിഗുണമൊത്തിടുമോത്തുകൊട്ടാൽ മേളത്തിനായ്ചിലരുശങ്കിടിചൊല്ലിടു
ലാളിത്യമേറിയമൃദംഗമൊടൊത്തുഗീതകേളീ ക്രിയാചതുരസുസ്വരകണ്ഠിയാളേ

50

വിസ്തരവുംരസമയതവുമൊത്തിടുന്നൊരോത്തുട്ട സത്രമിതുപങ്കജശാന്തിമൂലം
അത്യന്തഭംഗിയൊടുകേളിഹചഞ്ചലാക്ഷി ഉത്യന്തമേശമൊടുചേൻവിളങ്ങിടുന്നു

51

നക്ഷത്രപാളികളെയും മുഖിമർത്ത്യജാതിലക്ഷ്മീ കടാക്ഷമതുമുണ്ണണമെന്നിതുയജ്ഞമൂലം
അക്ഷയ്യമോദമിഹ 'മാളയ'മായ കൃഷ്ണ-പക്ഷേ സമസ്തനരവര്യരണഞ്ഞിടുന്നു

52

'ഇല്ലം' ഉണ്ണത്തിനയിനിൻതരം; നിൻ്റെവാക്യം 'വെല്ലം' 'നിളം' ഇവ്വുറസിതം; ചൊ-
[ ചീന 'നെല്ലു'
ചൊല്ലുന്നു കേരളവിലാസിനി കേരളീയക്കിപ്പൊനിനയ്ക്കിലിഹ മാളയപക്ഷകാലം

53

സാരസ്വതായ്യപദകേതജനത്തിനെല്ലാം ചാരുതമേറുമണയും 'നവരാത്രി' വന്നു
ഓരോ വിനോദകലകൊണ്ടിഹ കാലമൊക്കെ നേരോടു കാന്തതരമാകുമുദാരശീലേ

54

ഹിന്തുക്കളിൽ ചിലരഹോ ചിലതാചരിയ്ക്കും ചിന്തിയ്ക്കിലിങ്ങു ശിവരാത്രിമുഖവ്രതങ്ങൾ
ചന്തം കലർന്ന നവരാത്രി വെടിഞ്ഞിടുന്ന ഹിന്തുക്കളില്ലയി സമസ്തമനോഹരാംഗി

55

[ ല്പോൾ
ഗ്രന്ഥങ്ങളും ബുധകരം വിപഞ്ചിതുടങ്ങിയുള്ള യന്ത്രങ്ങളായുധഗണങ്ങളിതൊക്കെയൊ-
ചന്തത്തിൽ വെച്ചു സകലേശപരിതൻപദാബ്ജം ചിന്തിച്ചു ചോകരിഹ പൂജകഴിച്ചിടുന്നു

56

ഭ്രാജത്സുവേഷസുഭഗേ ബഹുപുസ്തകങ്ങൾ പൂജയ്ക്കു വെയ്ക്കുമൊരു സുന്ദരമന്ദിരത്തിൽ
രാജാർഹമായ വിവിധോത്തമവസ്തു കൊണ്ടു രാജിയ്ക്കുമാറധികമോടിവരുത്തിടുന്നു

57

മോഹം മുടിയ്ക്കുമതിമോഹനമായ വാണിദേഹം സുവർണ്ണമയമെന്നു നിനച്ചു ലോകർ
മാഹാത്മ്യമുള്ള കമലാസനപത്നിവാഴും ഗേഹം സുവർണ്ണമയമാക്കിയണഞ്ഞിടുന്നു

58

[ ല്ലു
ചൊല്ലുന്നു യോഗിവരർ തൻ സുമനോഗൃഹത്തിലല്ലാതെ പത്മജകുടുംബിനി പാർക്കയി-
മെല്ലെന്നിതോർത്തു കവിമാതരുളുന്ന ഗേഹമെല്ലാം ജനങ്ങൾ സുമനോമയമാക്കിടുന്നു

59

ഉൾക്കൊണ്ടിരുട്ടുകളെയും കമലാസനൻ്റെ ചൊല്ക്കൊണ്ടിടും രമണിയാം കിടദേവിവാണി
പാർക്കുന്നിടിക്കബഹുദീപമണിസ്വരൂപമാക്കുന്നു ഭക്തികലരുന്ന ജനങ്ങളിപ്പോൾ

60

സൂര്യോദയത്തിനതികച്ചോരുയാമമുള്ള നേരം കുളിച്ചു ചതുരാനനമങ്കയാളെ
സാരസ്വതാദിമഹിതശ്രുതിമന്ത്രജാലം സാരജ്ഞരായവർ ജപിച്ചു നമിച്ചിടുന്നു

61

കാലേ മഹാഫലദയാകിയ വാണിതന്നെ ച്ചാലേ സുഭദ്രലതയെന്നു നിനച്ചിദാനീം
മൂലത്തിലാശ്ശു ഗുണമിങ്ങു വരുത്തിടുന്നു ചേലൊത്ത ശാസ്ത്രമറിയുന്ന ജനങ്ങളെല്ലാം.

62

തെറ്റെന്നു ധാതൃദയിതാപദപൂജവിട്ടു മറ്റുള്ളതൊക്കെയൊരുപോലെയൊഴിച്ചിദാനീം
മുറ്റും ജനം മരുവുകെന്നമഹാവിശേഷം പറ്റും മഹാനവമിയാം തിഥിരിക്കവന്നു.

63

ബ്രഹ്മപ്രിയതമണയുന്നൊരു ദേവിയാൾ മമ്മയ്ക്കു മുത്തുപരമുൾത്തളിരിൽ ഭവിപ്പാൻ
ബ്രഹ്മത്തെ നല്ലവഴിയിൽ തെളിവൊടു കാട്ടും സമ്മാന്യശാസ്ത്രമുരചെയ്തു ഭജിച്ചിടുന്നു.

---

നിലാവു,

92 ൧൦

തൽഭാഗിനേയവധമോർത്തു ചൊടിച്ചു പിന്നെസ്സോദരൻ നിശുംഭനിവർ പോരിനണഞ്ഞനേരം
സംഭ്രാന്തിവിട്ടരണമൂർത്ത്യുവന്നായ്ക്കൊട്ടുത്തജാ ഭാരിവന്ദ്യചരണേ ശരണം ശിവേ നീ

93

പോരിൽസുരാരിബലമാസകലം വധിച്ചനേരം സുരേന്ദ്രമുഖനാകികളാദരേണ
പാരം സ്തുതിച്ച പരമേശ്വരി വിശ്വനാഥേ പ്രസന്നമുഖി ദേഹി മഹാസുഖം മേ

94

ഉല്ലാസമോടു നിജഭക്തിയിൽ മുങ്ങി നില്ക്കും ചൊല്ലാർന്ന ദേവമുനികൾക്കു മനോരഥാർത്ഥം
എല്ലാം കൊടുത്തഥ തെളിഞ്ഞു മറഞ്ഞുപോയ കല്യാണി ഞാനഴകിൽ നിൻകഴൽ കൈതൊഴുന്നേൻ

95

ഇത്യാദിയായ്പ്പലതരം സ്തവജാലമോതിയത്യാദരത്തൊടിതു നിന്നു ജനങ്ങളെല്ലാം
സത്തായ ദേവിയുടെ ചാരുപദാബ്ജയുഗ്മം ചിത്താരിലോർത്തു സുഖമോടു ഭജിച്ചിടുന്നു

96

സമ്പൂർണ്ണമായ് ക്രമമൊടീവിധമോമ്പതിന്റാൾ വമ്പേറിടും ദശമിയെന്നതുവന്നു ചേർന്നു
ഡംഭോടു കാണുക പലമാതിരി ഘോഷവിശേഷങ്ങൾകൊണ്ടു തെളിയുന്നു ജനങ്ങളെല്ലാം

97

രാജാവാമിന്ദുവിന്നും സകലഭുവനസൽബന്ധുവാം ഭാനുവിന്നും
ഭ്രാജിച്ചിടും കരത്തിൻ ഗുണമഖിലമിണങ്ങുന്നു ചൈത്ര്യാജഗത്തിൽ
രാജീവക്കണ്ണിപോലും തിമിരഹിമരജഃപങ്കമില്ലാതെമെങ്ങും
രാജത്സമ്പത്തോടേവം കേരളകരളിൽ "കന്നിമാസസ്വഭാവം".

രണ്ടാം സർഗ്ഗം കഴിഞ്ഞു.



# ഈഴവന്മാർ



ഹിന്തുശാസ്ത്രപ്രകാരമുള്ള അവകാശക്രമംതന്നെയാണ് ഈഴവരുടെ ഇടയിലും നടന്നുവരുന്നത്. വടക്കേ മലയാളം, കൊച്ചിരാജ്യത്തിന്റെ തെക്കുഭാഗം മുതൽ കൊല്ലംവരെ ഈ ദിക്കുകളിൽ മരുമക്കത്തായവും കൊച്ചിരാജ്യത്തിന്റെ വടക്കു ഭാഗത്തും കൊല്ലം മുതൽ തെക്കോട്ടും തെക്കേ മലയാളത്തിലും മക്കത്തായവും അവർ ആചരിച്ചുവരുന്നു. എന്നാൽ എല്ലാ സംഗതിയിലും ഹിന്തുനിയമം അവർ പൂർത്തിയായി അനുഷ്ഠിക്കുന്നില്ല. മരിച്ച ഒരു ഈഴവന്റെ സ്വയാർജ്ജിതസ്വത്തു തറവാട്ടുസ്വത്തിൽ ലയിക്കുകയാണ് ചെയ്യുന്നത്. മരുമക്കത്തായം അനുസരിച്ചുപോരുന്ന വട

രസികരഞ്ജിനി.

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽക്കൂലി ഉൾപ്പെടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽക്കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിനു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മിഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം ഈ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിൻെറ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ മുദ്രയായിട്ടൊ എഴുത്തൊന്നിച്ച് അടക്കം ചെയ്യേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമോ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യംപോലെ കൂലി ചുരുക്കുന്നതാകുന്നു.

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജർക്കു അറിവുതരേണ്ടതാകുന്നു. അതിനുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെറ്റുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററംവരുമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ
എറണാകുളം } ര. ര. മാനേജർ.

# രസികരഞ്ജിനി

ഫാവ്വവ — ഇലഠം
പുസ്തകം ൨ — ലക്കം ന്ന

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി



ധരിസംഖ്യമുൻകൂറായി ന. ൦ ൦
കടിശ്ശികയായാൽ ന. ൪ ൨

# സംഗതിവിവരം.





വി. വി. അച്ചുക്കൂടം— 1082



[രസികരഞ്ജിനി]

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ (ഞങ്ങളുടെ പത്രാധിപർ)

# രസികരഞ്ജിനി

## മാസിക

പുസ്തകം ൪ തുലാമാസം ലക്കം ൩


### മംഗളം.

മന്ത്രംകൊണ്ടന്തണന്മാൎക്കുടയൊരുനിധിയാമ്പുന്തിരണ്ടായിരിക്കും
യന്ത്രംകൊണ്ടുമ്മാറുംവികൃതികൾപലതായ്ത്തന്നിലൊന്നായിരിക്കും
തന്ത്രംകൊണ്ടുള്ളമെത്താത്തവധിയിലിയലുംകാലചക്രം തിരിക്കും
യന്ത്രത്തിൻചില്ലുടപ്പുംദിനമണിഭഗവാൻനിങ്ങളെക്കാത്തിരിക്കും.

എ. കൃഷ്ണനെമ്പ്രാന്തിരി.

# കാലപരിമാണങ്ങൾ



കാലം എന്നതു ലോകത്തിലുള്ള സകലജനസമുദായത്താലും അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു പദാൎത്ഥമാകുന്നു. അതു നമ്മുടെ ചക്ഷുരാദീന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും ആദ്യന്തഹീനമായിട്ടുള്ളതും ആണെങ്കിലും അതിന്നു നമ്മുടെ സകല വ്യവഹാരങ്ങളിലും ഒഴിച്ചുകൂടാത്തതായ ഒരു സംബന്ധമുള്ളതുകൊണ്ടാകുന്നു അതിനെ ഒരു പദാൎത്ഥമായി ഗണിക്കുന്നത്. ഇതുപോലെ ദിക്ക് മുതലായ അതീന്ദ്രിയങ്ങളായ വേറെ ചില പദാൎത്ഥങ്ങളേയും വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി നാം

# മഹാഭാരതം

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവെണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്യു വരുന്നുണ്ട്. ൧൦൭൦ മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. എ.,

കോട്ടയ്ക്കൽ.

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

ആനന്ദാശ്രമം

# ഭഗവൽഗീത

ശാംകരഭാഷ്യത്തിന്റെ മലയാളതൎജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

കുറച്ചു പുസ്തകം മാത്രമേ ബാക്കിയുള്ളു. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ഉടനെ ആവശ്യപ്പെടേണ്ടതാണ്.

| | | | | |
|---|---|---|---|---|
| വി. പി. ആയും അയച്ചുകൊടുക്കും. | വില | 4 | 0 | 0 |
| ടി. പുസ്തകം ഒന്നായി ബൈണ്ടചെയ്യത | | 5 | 0 | 0 |
| കൎമ്മയോഗം—കെ. എം. | ടി | 0 | 8 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത— ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യൻ ആണ്ട് സൺസ്സ് തൃശ്ശിവപേരൂർ.

# രസികരഞ്ജിനി

## പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞി
മ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാ
ളവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അ
സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും
രിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാര്യസംബന്ധമായ
ത്തുകൾ ഇവ ടി. മാനേജക്കും മേൽവിലാസംവെച്ച് എറണാക
ു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികസംബന്ധ
ഴുത്തുകളിലോ ലക്ഷ്യങ്ങളിലോ അവരുടെ മുദ്രയോ ഒപ്പോ ഉ
ണ്ടെന്നാൽ മതി.

എന്ന്

ാവിലകം } രസികരഞ്ജിനി ഉടമസ്ഥൻ,

*RAMA VURMA,*

ണാകുളം } 12th Prince of Coch

ങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു
മെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു
വരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അട
യ്ക്കേണ്ടതാകുന്നു.

രാജ്യകാര്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഇ
യിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന
ങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇ
ിട്ടേണ്ടതാകുന്നു.

പത്രാധിപക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങ
പർ, എറണാകുളം എന്നുമാത്രം മേൽവിലാസ
ണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ അ

രസികരഞ്ജിനി.

# വരിസംഖ്യ

| | | | |
|---|---|---|---|
| കൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | ( |
| ,, ആറുമാസത്തേക്ക് | 1 | 10 | ( |
| കുടിശ്ശികയായാൽ | | | |
| കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നിന്ന് | 0 | 6 | 0 |

വി. പി. കമ്മിഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം ഈ മാസികയിൽ പ്ര ിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്ന അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ യായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്തയക്കേണ്ടതാകുന്നു.

പരസ്യക്കൂലി

ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് 0 2 0

നാം ഒന്നിലധികമോ ഭാഗം നിറയുന്നതോ ഒന്നിലധികം തവ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം ാലെ കൂലി ചുരുക്കുന്നതാകുന്നു.

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

-അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതി ിാന്തിയ്യതിക്കകം വരിക്കാർ മാനേജക്കു അറിവുതരേണ്ടതാകു അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വ ർ തരുന്ന മേൽവിലാസത്തിൽ തെറവണ്ടായിരുന്നാൽ മാ ...ാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാ ...ൽ മാനേജരെ അറിവിക്കയും വേണം.

# സംഗതിവിവരം.





വി. വി. അച്ചുക്കൂടം— 1082

സ്വീകരിച്ചുവരുന്നുണ്ടല്ലോ. ഇങ്ങിനെ ഇന്ദ്രിയഗോചരങ്ങളായ യാതൊരു ലക്ഷണങ്ങളും ഇല്ലാത്ത പദാൎത്ഥങ്ങളെ 'അമൂൎത്തദ്രവ്യ'ങ്ങളെന്നു പറഞ്ഞുവരുന്നു. ലോകവ്യവഹാരത്തിൽ സൌകൎയ്യത്തിന്നുവേണ്ടി ഈ വക അമൂൎത്തദ്രവ്യങ്ങളെ കല്പനാഭേദംകൊണ്ടു സാവയവങ്ങളാക്കി പരിണമിപ്പിക്കുന്നു. പ്രകൃതവിഷയമായ കാലത്തിന്നു ഭൂതം, വൎത്തമാനം, ഭവിഷ്യത്ത് ഇങ്ങിനെ മൂന്നു പ്രധാനാവയവങ്ങളേയും, ആ ഓരോ അവയവങ്ങൾക്കും ക്ഷണാദി, കല്പാന്ത്യപൎയ്യന്തങ്ങളായി അനേകം അവാന്തരവിഭാഗങ്ങളേയും കല്പിച്ച് അവയെ ആശ്രയിച്ചു നാം വ്യവഹരിച്ചുവരുന്നു.

എന്നാൽ ക്ഷണാദികളായ അവയവങ്ങളുടെ കല്പനത്തിങ്കൽ ലോകത്തിലുള്ള ഓരോ ജനസമുദായവും തമ്മിൽതമ്മിൽ ഈഷദ്ഭേദത്തോടുകൂടിയ പലമതങ്ങളേയും അവലംബിക്കുന്നുണ്ടെങ്കിലും മേല്പറഞ്ഞ ഭൂതാദിപ്രധാനാവയവങ്ങളെ സംബന്ധിച്ചേടത്തോളം യാതൊരു സമുദായത്തിന്നും ഭിന്നാഭിപ്രായമുള്ളതായി കാണുന്നില്ല. എന്തെന്നാൽ:— നമ്മുടെ മനസ്സിലുള്ള വിചാരങ്ങളെപ്പററി നാം മററാരോടെങ്കിലും പറയുന്നതായാൽ ആ വിചാരത്തിന്നു വിഷയമായ കാൎയ്യം കഴിഞ്ഞതോ അല്ലെങ്കിൽ ഇപ്പോൾ നടക്കുന്നതോ അഥവാ മേലിൽ സംഭവിപ്പാൻപോകുന്നതോ ആയിരിക്കണമല്ലോ. അതുകൊണ്ടു സൎവ്വവ്യവഹാരങ്ങളിലും കഴിഞ്ഞത്, ഇപ്പോൾ നടക്കുന്നത്, വരാൻ ഭാവിക്കുന്നത് എന്നിങ്ങിനെയുള്ള മൂന്നിൽ ഏതെങ്കിലും ഒരു കാലഭേദത്തെ കാണിക്കാതെ യാതൊന്നും ആൎക്കും പറവാൻ കഴിയുന്നതല്ല. അതിനാൽ നമ്മുടെ സകല വ്യവഹാരങ്ങളിലും കാലത്തിന്നു നിത്യസംബന്ധമുണ്ടെന്നുള്ളത് ആൎക്കും നിൎവ്വിവാദമാകുന്നു.

ഇങ്ങിനെ ലോകവ്യവഹാരങ്ങളിലെല്ലാം നിത്യസംബന്ധമുള്ളതായും അനാദ്യന്തമായും ഇരിക്കുന്ന കാലത്തിന്നു ഭൂതാദികളായ മൂന്നു പ്രധാനാവയവങ്ങളെ കല്പിച്ചതുകൊണ്ടു മാത്രം വ്യവഹാരസൌകൎയ്യം മതിയാകാത്തതിനാൽ ഓരോ ജനസമുദായങ്ങളും കാലദേശാദിഭേദത്തേയും, സമുദായനിയമത്തേയും അനുസരിച്ച് ഗതാനുഗതികന്യായേന കാലത്തിന്ന് അനേകം അവാന്തരവിഭാഗങ്ങളെ കല്പിക്കുകയും അവയെ അനുസരിച്ച് അതാതു സമുദായങ്ങൾ പരമ്പരയാ വ്യവഹരിച്ചുവരികയും ചെയ്യുന്നത് അനുഭവവേദ്യമാകുന്നു.

ഈ ഘട്ടത്തിൽ, ലോകോൽപത്തി മുതൽ എതൽക്കാലപൎയ്യന്തം ലൌകികങ്ങളായ ഓരോ വിഷയങ്ങളെ തന്തൽപൂൎവ്വജന്മാരിൽനിന്ന് അനന്തരജാതന്മാർ പരമ്പരയാ അല്പാല്പമായി അറിഞ്ഞിട്ടാണ് മനുഷ്യസമുദായം ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിയിരിക്കുന്നതെന്നുള്ള ലോകചരിത്രസാരം നമുക്കു വളരെ സഹായിക്കുന്നതാകുന്നു.

ഇനി മേൽ പ്രസ്താവിച്ചപ്രകാരം മനുഷ്യരിൽ ഓരോ സമുദായവും കല്പിച്ചുവരുന്ന കാലപരിമാണങ്ങളുടെ സ്വഭാവങ്ങളെപ്പററി ആലോചിക്കാം. ഭാരതഖണ്ഡവാസികളായ ഹിന്തുക്കളും അവരുടെ സൎവ്വജ്ഞാനത്തിന്നും ആദിഭൂതമായ പ്രധാന പ്രമാണം എന്നു കല്പിച്ചുവരുന്ന വേദത്തിൻറയും, ആവേദത്തിൽ പറയുന്ന വിഷയങ്ങളെ അടിസ്ഥാനപ്പെടുത്തി അവയെ വിസ്തരിച്ചു പ്രതിപാദിക്കുന്നതായ ശാസ്ത്രപുരാണാദിപ്രമാണങ്ങളുടേയും സൂക്ഷ്മപരിശോധനയിൽ, അനാദ്യന്തവും സൎവ്വവ്യാപ്തവുമായ കാലം ഈശ്വരനാണെന്നും, ഭൂതലവാസികളായ നമുക്ക് ആന്തരമായ എതോ ഒരു ക്ലിപ്ത സംബന്ധത്തോടുകൂടി കാണപ്പെടുന്ന സൂൎയ്യൻ കാലസ്വരൂപനായ പ്രത്യക്ഷേശ്വരനാണെന്നും, അവയിൽ പലേടത്തും ഘോഷിച്ചിട്ടുള്ളതായി കാണാം. എന്നുമാത്രമല്ല, ഹിന്തുക്കൾ സൂൎയ്യനെത്തന്നെ കാലപരിമാണത്തിങ്കൽ ഒരു പ്രധാനമായ മാനസാധനമാക്കി കല്പിക്കയും, പിന്നെ പലവിധത്തിലുള്ള സൌരമാനങ്ങളെക്കൊണ്ട് ഓരോപ്രകാരത്തിൽ കാലനിൎണ്ണയം ചെയ്യുന്നതിന്നുള്ള അസംഖ്യം കൌശലങ്ങളെ കണ്ടുപിടിക്കയും അങ്ങിനെ അനവധികാലംകൊണ്ടും അനേകം വിദ്വാന്മാരുടെ പരിശ്രമംകൊണ്ടും ഈ വിഷയത്തിൽതന്നെ ഒരു പ്രത്യേകശാസ്ത്രം നിൎമ്മിക്കുകയും ചെയ്തിരിക്കുന്നു.

ഇങ്ങിനെ വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി കാലാവയവനിൎണ്ണയം ചെയ്യേണ്ടതിലേക്കായി ഓരോ മാൎഗ്ഗങ്ങളെ കണ്ടുപിടിപ്പാനുത്സാഹിച്ചു ലോകതത്വാന്വേഷണം ചെയ്വാനിടവന്നതായ ആ ഘട്ടത്തിൽ,അസാമാന്യബുദ്ധിമാന്മാരായ ചില പൂൎവ്വാചാൎയ്യന്മാൎക്ക് അവരുടെ പരിചിതമായ ആയുസ്സിനെക്കുറിച്ച് എത്രത്തോളം പശ്ചാത്തപിപ്പാൻ സംഗതി വന്നിട്ടുണ്ടെന്ന് ആൎക്കറിയാം?

ഈ വിഷയത്തിൽ കേവലം യുക്തിക്കും അനുഭവത്തിന്നും അനുസരിച്ച് കാൎയ്യകാരണങ്ങളെ കണ്ടുപിടിച്ച് നിയമിക്കുന്ന ശാസ്ത്രകാരന്മാരും മതവിഷയങ്ങളായ ഓരോരോ വിശ്വാസങ്ങളെ മാത്രം

ആധാരമാക്കി ജനങ്ങൾക്കു ദുഷ്കർമ്മനിവൃത്തിയേയും സൽകർമ്മപ്രവൃ
ത്തിയേയും ഉപദേശിക്കുന്ന പൌരാണികന്മാരും തമ്മിൽ ചില കാ
ര്യങ്ങളിൽ അല്പാല്പമായി ചില അഭിപ്രായഭേദങ്ങളുണ്ടെന്നുള്ളതു വാ
സ്തവംതന്നെ. എന്നാൽ ഈ ഏകസംഗതിയെമാത്രം അടിസ്ഥാന
മാക്കി ചില മതക്കാർ അന്യമതക്കാരെ പരിഹസിക്കുന്നതു കേവ
ലം അല്പജ്ഞതയാലോ മൌഢ്യത്താലോ മാത്രമാണെന്നു വിചാരി
ക്കേണ്ടതുള്ളു. എന്തെന്നാൽ ഏതൊരു ജനസമുദായത്തിലും മതത
ത്വവും ശാസ്ത്രതത്വവും തമ്മിൽ സർവ്വത്ര യോജിക്കുന്നതായി യാ
തൊരു മതവും ഉണ്ടാവാനിടയില്ലെന്നുള്ളതു എല്ലാവരും സമ്മതിക്കു
ന്നതാണല്ലോ. അതുകൊണ്ടു ഈ അപ്രകൃതം പോട്ടെ.

മേൽപ്രസ്താവിച്ച പ്രകാരം കാലനിർണ്ണയത്തിന്റെ ആവശ്യ
ത്തിന്നു വേണ്ടി വ്യവസ്ഥിതങ്ങളായ ഏതെങ്കിലും ചില പ്രമാണങ്ങ
ളെ കണ്ടുപിടിച്ചുറപ്പിക്കേണ്ടതിലേക്കായിട്ടുള്ള ഈ മഹാ പ്രയത്നം
കൊണ്ടു ഒന്നാമതായി ഭൂമിയും സൂര്യനും തമ്മിലുള്ള നിയതസംബ
ന്ധത്തെ കണ്ടുപിടിക്കയും പിന്നെയും ആ വഴിയിൽതന്നെ പരിശ്ര
മിച്ചതിൽ സൂര്യനെപ്പോലെതന്നെയല്ലെങ്കിലും ചന്ദ്രാദിഗ്രഹങ്ങ
ൾക്കും ഭൂമിയോടു സംബന്ധമുള്ളതായി കാണുകയും, പിന്നീട്
അവയിൽ ഓരോന്നിന്റേയും ഗതിഭേദാദികളെ പല പ്രകാരത്തി
ലും പരീക്ഷിച്ചറികയും ആ വക പരീക്ഷകളിൽനിന്നു വളരെക്കാല
ത്തെ അനുഭവംകൊണ്ടു തെറ്റില്ലെന്നു സൂക്ഷ്മമായി വിശ്വസിക്ക
പ്പെട്ടിരിക്കുന്ന കാര്യങ്ങളെ പ്രമാണമാക്കി കല്പിക്കയും ചെയ്തിരിക്കു
ന്നു. ഈ പര്യാലോചനത്തിന്റെ പ്രഥമഭാഗം, വളരെക്കാല
ത്തോളം ഭൂമിയും സൂര്യനും തമ്മിലുള്ള സംബന്ധത്തേയും അവയുടെ
സ്വാഭാവികഗുണങ്ങളെക്കൊണ്ടു പരസ്പരം സംഭവിക്കുന്ന ഓരോ
സ്ഥിതിഭേദത്തേയും അറിയുന്നതുകൊണ്ടുതന്നെ പര്യവസാനിച്ചിരു
ന്നു. അതാവിതു: ഒരു നിയതമായ കാലത്തിനിടയിൽ നമുക്കു ദൃഷ്ടി
ഗോചരമായി ഭവിക്കയും, അതുപോലെതന്നെ ഏകദേശം അത്ര
യും സമയം കഴിയുമ്പോൾ അദൃശ്യമായിത്തീരുകയും, വീണ്ടും ക്ലിപ്ത
സമയത്തിൽ പ്രത്യക്ഷമാവുകയും, പിന്നെയും അസ്തമിക്കയും ചെ
യ്യുന്ന സ്ഥിതിയിൽ പതിവായി നാം കണ്ടുവരുന്നതായ ഈ വസ്തു
വും (സൂര്യൻ) നമുക്കാശ്രയമായിരിക്കുന്ന ഈ സ്ഥലവും (ഭൂമി) എ
ല്ലായ്പോഴും അന്യോന്യാഭിമുഖമായും ഒരേടത്തു സ്ഥിരമായും ഇരിക്കു

ന്നവയല്ലെന്നും നമ്മുടെ ആവാസഭൂതമായ വസ്തു (ഭൂമി) സ്വതഃപ്രകാശശൂന്യമായിട്ടുള്ളതാണെന്നും, മറേറത് എല്ലായ്പോഴും കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു തേജഃപുഞ്ജമാണെന്നും, അതിന്റെ ആധിമുഖ്യത്താലാകുന്നു നമുക്കു പ്രകാശവും ചൂടും അനുഭവിപ്പാനിടവരുന്നതെന്നും അറിയുകതന്നെ. (സൂൎയ്യന്റെ ഭാസ്കരാദിനാമങ്ങൾ ഇവിടെ സാക്ഷികളാകുന്നു.)

അതിനാൽ നമ്മുടെ ദൃഷ്ടിയിൽ സൂൎയ്യപ്രകാശം തട്ടുന്ന സമയം മുതൽ അതില്ലാതെയാകുന്നതു വരേയുള്ള ഒരു സമയത്തിനു ദിവസം (ശോഭയുള്ള സമയം) എന്നു പേരു കല്പിക്കയും മറവുള്ള സമയം മനുഷ്യർ പ്രായേണ നിൎവ്യാപാരന്മാരായിരിക്കയാൽ ആ സ്സമയത്തിന്നു പ്രത്യേകിച്ചു യാതൊരു നാമവും കല്പിക്കാനത്യാവശ്യമില്ലാതിരുന്നതുകൊണ്ട് അതിന്നു യാതൊരു പേരും കൂടാതെ തന്നെ കഴിഞ്ഞുപോകയോ അല്ലെങ്കിൽ പ്രായേണ അന്ധകാരമയമായിരുന്ന ആസ്സമയത്തിന്നു തദൎത്ഥകങ്ങളായ വല്ല പേരുകളേയും വിളിക്കുകയോ ചെയ്തതായി വിചാരിക്കാം. ഈ വിധം വസ്തുതയാ പ്രകാശമാനമാകയാൽ വ്യാപാരയോഗ്യമായിരുന്ന പകൽ സമയത്തെ മാത്രം കുറിക്കുന്ന ദിവസം എന്ന സംജ്ഞയിൽ നിൎവ്യാപാരമായിക്കഴിഞ്ഞുവരുന്ന മറവുള്ള സമയത്തെക്കൂടി അന്തൎഭവിപ്പിച്ചിട്ടാകുന്നു ക്രമേണ വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി 'ഒരു ദിവസം' എന്നാൽ ഒരു രാവും പകലുംകൂടിയ സമയം എന്നുള്ള ബോധം നടപ്പായി വന്നിരിക്കുന്നത്.

സൂൎയ്യനെ കൂടാതെ തേജോമയങ്ങളായ വേറെ ചില ഗോളങ്ങളേയും അവയുടെ ഗതിസ്ഥിതിഭേദങ്ങളേയും പരീക്ഷിച്ചറിഞ്ഞിട്ടുണ്ടായിരുന്നു എന്ന് മുൻപറഞ്ഞിട്ടുണ്ടല്ലോ. ആ വക ഗോളങ്ങളുടെ കൂട്ടത്തിൽവെച്ചു സൂൎയ്യനെപ്പോലെ അത്യുജ്വലമായ തേജസ്സില്ലെങ്കിലും മറവുള്ളവയെ അപേക്ഷിച്ചു പ്രകാശമേറിയതും സാമാന്യദൃഷ്ടിയിൽ വലിപ്പം തോന്നുന്നതും ആയ ഒരു ഗോളത്തിന്നു സ്വഭാവാനുഗുണമായിട്ടുതന്നെ 'ചന്ദ്രൻ' എന്നു പേരു കല്പിക്കുകയും അതിന്റെ പ്രകാശത്തിന്നു ചിലപ്പോൾ ഉണ്ടാകുന്ന വൃദ്ധിക്ഷയങ്ങളുടെ കാരണത്തേയും അവ സംഭവിക്കുന്നതായ കാലനിയമത്തേയും പരീക്ഷിച്ചറിവാനിട വന്നതിൽവെച്ചു ചന്ദ്രാദിഗോളങ്ങൾ സ്വതഃപ്രകാശശൂന്യങ്ങളാണെന്നും അവക്കു പ്രകാശമുണ്ടാകുന്നതു സൂൎയ്യരശ്മി അ

വയിൽ പ്രതിഫലിച്ചിട്ടാണെന്നും, ഭൂമിയും ചന്ദ്രനും തമ്മിൽ അധികം അടുത്തു നില്ക്കുന്നതുകൊണ്ടു സൂൎയ്യരശ്മി ചന്ദ്രഗോളത്തിൽത്തട്ടുന്നതിലേയ്ക്കു ചിലപ്പോൾ ഭൂഗോളത്തിന്റെ തടസ്ഥം (മറവ്) സംഭവിക്കുന്നതിനാലാകുന്നു ചന്ദ്രന്നു എല്ലാക്കാലത്തും ഒരുപോലെ പ്രകാശമുണ്ടാകാത്തതെന്നും, മററുള്ള ഗോളങ്ങൾ ഭൂമിയിൽനിന്നു ചന്ദ്രനേക്കാൾ വളരെ അകന്നിട്ടാകകൊണ്ടു മററ ഈ തടസ്ഥം അവൎക്കു അധികം സംഭവിക്കുന്നില്ലെന്നും, സൂൎയ്യരശ്മി ചന്ദ്രനിൽത്തട്ടുന്നതിലേയ്ക്കുണ്ടാകുന്ന ഭൂമിയുടെ തടസ്ഥം ചന്ദ്രന്റെ ഗതിഭേദംകൊണ്ടു വ്യത്യാസപ്പെടുന്നുണ്ടെന്നും അറിഞ്ഞതിനാൽ മുൻപറഞ്ഞ ഒരു സൌരദിനത്തിൽ ചന്ദ്രന്റെ ഗതി എത്രയെന്നുള്ള കണക്ക് എളുപ്പെട്ടുത്തേണ്ടി വരികയും അതുതൊട്ടുകൂടി ചന്ദ്രന്റെ തേജോവൃദ്ധിക്ഷയങ്ങളുടെ കാരണം ഇന്നതെന്നും അതു സംഭവിക്കുന്നതിനുള്ള കാലനിയമം ഇന്നതെന്നും സിദ്ധിച്ചതിനാൽ ഒരു സൌരദിവസത്തിൽ ചന്ദ്രന്നു ഭൂപ്രദക്ഷിണം ചെയ്വാൻ വേണ്ടിവരുന്ന ഒരു ക്ലിപ്തസമയം ഇത്രയെന്നു കണക്കാക്കുകയും, ആ സമയത്തെ ഒരു 'ചാന്ദ്രമാനദിനം' എന്നു കല്പിക്കുകയും, അപ്രകാരം സ്വതേ തേജോഹീനനായ ചന്ദ്രന്റെ തേജസ്സു വൎദ്ധിച്ചുവന്നു പൂൎണ്ണപ്രകാശം ഉണ്ടാവുന്നതിലേയ്ക്കു വേണ്ടതായ പതിനഞ്ചു ചാന്ദ്രമാനദിനങ്ങളെ ഒരു ശുക്ലപക്ഷമെന്നും അതുപോലെ തേജഃക്ഷയം വന്നു ചന്ദ്രൻ കേവലം പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നതിലേയ്ക്കു വേണ്ടതായ അത്രയും ദിനങ്ങളെ കൃഷ്ണപക്ഷമെന്നും നിൎദ്ദേശിക്കുകയും ഓരോ പക്ഷത്തിലും ഒന്നാമത്തെ മുതൽ പതിനഞ്ചാമത്തേതുവരെ ഉള്ള ദിവസങ്ങൾക്കു പ്രഥമ (പ്രതിപദം) മുതലായ പേരുകളെ കല്പിക്കയും ചെയ്തിരിക്കുന്നു.

ഇപ്രകാരം ഭൂപൃഷ്ഠവാസികൾക്ക്, കാഴ്ചയിൽ ചന്ദ്രനേക്കാൾ പ്രകാശവും വലിപ്പവും കുറഞ്ഞവയായി കാണപ്പെടുന്നു എങ്കിലും നിയതഗതികളാകകൊണ്ടു വെവ്വേറെ കണ്ടറിഞ്ഞിരിക്കുന്നതും, വ്യവഹാരൈകസൌകൎയ്യത്തിനുവേണ്ടി ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിങ്ങിനെ പേരു കൊടുക്കപ്പെട്ടിരിക്കുന്നതും ആയ വേറേ അഞ്ചു ഗോളങ്ങൾക്കും ആകാശമണ്ഡലത്തിൽ ചില പ്രത്യേകചലനങ്ങൾ ഉള്ളതായും ആ ചലനത്തിൽ അവയും നമുക്കു ചിലപ്പോൾ പ്രത്യക്ഷങ്ങളായും അപ്രത്യക്ഷങ്ങളായും കാണപ്പെട്ടതി

നാൽ ആ വഴിക്ക് അവയുടെ ചലനകാലത്തിൻെറ സൂക്ഷ്മമായ ക ണക്കു തിട്ടപ്പെടുത്തുകയും അങ്ങിനെ ആ അഞ്ചു ഗോളങ്ങളെപ്പററി അറിയുവാനിടവരികയും ചെയ്തു. അതിൻെറശേഷം മേൽപ്പറയപ്പെട്ട ഓരോ സൌരദിനങ്ങൾക്കും—ഈ ഏഴു ഗോളങ്ങളിൽ ഓരോന്നിനെ അധിഷ്ഠാനദേവതകളാക്കി കല്പിച്ച ഓരോ ദിവസങ്ങൾക്കും—ഞായർ, തിങ്കൾ, എന്നിങ്ങിനെ അതാതുഗോളങ്ങളുടെ പേരുകളെ സങ്കല്പിക്കുകയും ചെയ്തു. ഇങ്ങിനെയാകുന്നു ഇപ്പോൾ നാം വ്യവഹരിച്ചുവരുന്ന ആഴ്ചകൾ അല്ലെങ്കിൽ വാരങ്ങൾ എന്നു സങ്കല്പമുണ്ടായിട്ടുള്ളത്.

മുൻവിവരിച്ചിരിക്കുന്നപ്രകാരം ചന്ദ്രൻെറ ഒരു ഭൂപ്രദക്ഷിണകാലത്തിൽ ദിവസംപ്രതി ചന്ദ്രനോടടുത്തു ചില തേജഃകണങ്ങളെ നിയമേന കണ്ടുവരികയാൽ അവയുടെ സ്ഥിതി എങ്ങിനെയെന്നറിവാനായിട്ടുണ്ടായ പ്രയത്നത്തിൻെറ ഫലമായി അവയിൽ ഓരോന്നും ചന്ദ്രാദികളെപ്പോലെ പ്രത്യേക ഗതിഭേദത്തോടുകൂടിയവയല്ലെന്നും ഒരു ചക്രത്തിൻെറ അരങ്ങൾ (അല്ലെങ്കിൽ പല്ലുകൾ)പോലെ ഒരു ക്ലിപ്തമായ ദൂരത്തിൽ സ്ഥിതിചെയ്യുന്നവയാണെന്നും കണ്ടുപിടിയ്ക്കുകയും ചെയ്തു. ആ തേജഃകണങ്ങൾക്കു (ഭാനിക്കുന്നവ=ശോഭിയ്ക്കുന്നവ എന്നർത്ഥമായ) ഭങ്ങൾ എന്നും അവയുടെ സമുദായത്തിന്ന 'ഭഗണം' അല്ലെങ്കിൽ ജ്യോതിശ്ചക്രം എന്നു പേരുകൊടുക്കുകയും ആ ജ്യോതിശ്ചക്രത്തിന്ന് ഒന്നായിട്ടൊരു ഗതി (ചലനം) ഉണ്ടെന്നും, ആ ചലനത്തിന്നു വേണ്ടുന്ന സമയം ഏകദേശം ചന്ദ്രൻെറ ഒരു ഭൂപ്രദക്ഷിണകാലത്തേക്കാൾ അല്പം കുറവാണെന്നും മനസ്സിലാക്കുകയും ചെയ്തു.

അതിനാൽ എല്ലായ്പ്പോഴും ഭൂപ്രദക്ഷിണം ശീലിക്കുന്നതായ ചന്ദ്രൻ തൻെറ ഒരു പ്രദക്ഷിണം കഴിച്ചു പുറപ്പെട്ട സ്ഥലത്തെത്തുമ്പോഴെക്കു ജ്യോതിശ്ചക്രം അതിൻെറ ഒരു പ്രദക്ഷിണം കഴിച്ചു കുറച്ചുകൂടി കടന്നുപോന്നതിനാൽ ഓരോദിവസത്തിലും ചന്ദ്രനോടടുത്തു കാണുന്ന നക്ഷത്രം അല്ലെങ്കിൽ 'ഭം' മറെറാന്നായി കാണപ്പെടുന്നു എങ്കിലും ഈ മാററത്തിന്ന് ഒരു പ്രത്യേകനിയമവും കണക്കും ഉള്ളതുകൊണ്ടു ചന്ദ്രൻെറ ഓരോ പ്രദക്ഷിണത്തിലും പതിവായി ഇന്നിന്ന നക്ഷത്രങ്ങൾ ചന്ദ്രനോടടുത്തുണ്ടായിരിക്കുന്നതാണെന്നൊരു

നിയമം സിദ്ധിപ്പാനിടവന്നുവെന്നു മാത്രമല്ല ജ്യോതിശ്ചക്രത്തിന്റെ അരങ്ങൾ അല്ലെങ്കിൽ പല്ലുകൾപോലെയിരിക്കുന്ന മേല്പറഞ്ഞ ഭേ ങ്ങൾ (അല്ലെങ്കിൽ നക്ഷത്രങ്ങൾ) ഇരുപത്തേഴാണെന്നു തിട്ടപ്പെടു ത്തുകയും അതോടുകൂടിത്തന്നെ ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണസമയ ത്തിൽനിന്നു ജ്യോതിശ്ചക്രത്തിന്ന് ഒരു തിരിച്ചിൽ തിരിവാൻ ഇത്ര സമയം വേണമെന്നു സാധിക്കുകയും ആ സമയത്തെ ഒരു 'നാക്ഷ ത്രമാനദിന'മെന്നു കല്പിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങിനെ ഓ രോദിവസത്തിലും ചന്ദ്രനോടടുത്തു കാണുന്ന നക്ഷത്രങ്ങളെ അടി സ്ഥാനമാക്കി കല്പിച്ചിരിക്കുന്ന ഓരോ നക്ഷത്രമാനദിനത്തിന്നും അ ശ്വിനിദേവന്മാർ മുതലായ ചില ദേവതമാരെ കല്പിച്ച് ആ ദേവത മാരുടെ നാമധേയത്തെതന്നെ ആവക നക്ഷത്രങ്ങൾക്കും നിർദ്ദേശി ക്കുകയും ചെയ്തിട്ടുണ്ട് അശ്വിനി അല്ലെങ്കിൽ അശ്വതിമുതലായ നാക്ഷത്രദിനങ്ങളുടെ സങ്കല്പം ഉണ്ടായിത്തീൎന്നിട്ടുള്ളത്.

ഇതുവരെപ്പറഞ്ഞിട്ടുള്ളതിൽനിന്നു സൌരം, ചാന്ദ്രം, നാക്ഷ ത്രം, ഇങ്ങിനെ മൂന്നു ദിനമാനങ്ങൾ ഉണ്ടെന്നും അവയിൽവെച്ചു സമയദൈൎഘ്യം ഏററവും കൂടുന്നതു സൌരദിനത്തിന്നും ഏററവും കുറയുന്നതു നക്ഷത്രദിനത്തിന്നുമാണെന്നും സിദ്ധിച്ചുവല്ലോ. ഈ മൂന്നുവിധ ദിനമാനങ്ങളെക്കൊണ്ടും മാസസംവത്സരാദികല്പനം ചെയ്തു വരാറുണ്ടെങ്കിലും ചാന്ദ്ര, നാക്ഷത്ര'ങ്ങളെ ഹിന്തുക്കൾ അ വരുടെ ശ്രൌതസ്മാൎത്താദികളായ ചില കൎമ്മങ്ങളിൽ സ്വീകരിയ്ക്കാ റുള്ളതല്ലാതെ മററുള്ള ലോകവ്യവഹാരങ്ങളിൽ മിക്കതും സൌരമാ നത്തെത്തന്നെയാകുന്നു അധികം ഉപയോഗിച്ചു വരുന്നത്. എ ന്നാൽ മഹമ്മദിയർ ചാന്ദ്രമാനത്തെ അവരുടെ കൎമ്മാനുഷ്ഠാനങ്ങളി ലും ലോകകാൎയ്യങ്ങളിലും പ്രത്യേകം സ്വീകരിച്ചുവരുന്നുണ്ടെന്നു അ ഭിമാനിയ്ക്കാറുണ്ടെങ്കിലും സകല ജനങ്ങളും ഒരുപോലെ പ്രത്യക്ഷാനു ഭവംകൊണ്ടു സമ്മതിച്ചു വരുന്നതായ സൌരമാനത്തെ ആശ്രയിച്ചി ട്ടാകുന്നു അവരുടേയും കാൎയ്യവശാലുള്ള നില എന്നാരും സമ്മതിയ്ക്കു ന്നതാണ്.

ഇനി മാസം, ഋതു, സംവത്സരം മുതലായവയുടെ കല്പനത്തി ന്നുള്ള അവലംബം എന്താണെന്നാലോചിയ്ക്കാം. ഭൂതലവാസികളാ യ നമുക്കും നമ്മുടെ ചുററുമുള്ള ഇതരസൃഷ്ടികൾക്കും ഓരോരിയ്ക്കൽ സംഭവിച്ചുവരുന്ന പ്രധാനമായിട്ടുള്ള ചില ബാഹ്യാവസ്ഥാഭേദ

ങ്ങൾ ഇന്നിന്നവയാണെന്നും അവ ഇത്ര ഇത്ര സമയം കൂടുമ്പോൾ
ഉണ്ടാകുന്നു എന്നും ഉള്ള കാൎയ്യത്തിന്റെ സൂക്ഷ്മതാപരിശോധന
യിൽനിന്നാകുന്നു ഋതുക്കൾ എന്നുള്ള ചില കാലാവയവങ്ങളെ ക
ല്പിപ്പാനിടവന്നിട്ടുള്ളത്. എങ്ങിനെയെന്നാൽ ചിലപ്പോൾ കുറച്ചു
കാലത്തേക്കു നമുക്ക് അത്യുഷ്ണവും അതിന്റെശേഷം കുറച്ചുകാല
ത്തേക്കു അതിവൎഷംകൊണ്ടു ശൈത്യവും അതിനുശേഷം ഒരു ക്ലിപ്ത
കാലത്തോളം ശീതോഷ്ണങ്ങളുടെ സമാവസ്ഥയും തദനന്തരം കുറച്ചു
കാലത്തേക്കു (വൎഷമില്ലെങ്കിലും) കുറേശ്ശെ ശൈത്യവും പിന്നീട അ
തിശൈത്യപ്രദമായ മഞ്ഞുകാലവും അതു കഴിഞ്ഞാൽ വീണ്ടും ഒരു
ശീതോഷ്ണസമസ്ഥിതിയും പതിവായി സംഭവിച്ചുവരുന്നുണ്ടെന്നുള്ള
സംഗതി വളരെക്കാലത്തെ അനുഭവംകൊണ്ടു ദൃഢമായിത്തീൎന്നതി
നാൽ ആവക അവസ്ഥാഭേദങ്ങൾ സംഭവിക്കുന്ന കാലനിയമത്തെ
ക്ലിപ്തപ്പെടുത്തുകയും ആ കാലത്തിന്നു ഋതുക്കൾ എന്നു പേര കല്പി
ക്കയും അതിനുശേഷം പിന്നെയും ആവക അവസ്ഥാഭേദങ്ങളുടെ
പരിശോധനയിൽനിന്ന് അവയുടെ സൂക്ഷ്മമായ താരതമ്യജ്ഞാനം
സിദ്ധിക്കുകയും അതോടുകൂടി സാമാന്യമായി മേല്പറഞ്ഞ ആറുവിധ
മുള്ള അവസ്ഥാഭേദങ്ങൾക്കു വേണ്ടിവരുന്ന കാലത്തെ ഈരണ്ടാക്കി
ഭാഗിപ്പാനിടവരികയും ചെയ്യുന്നതിനാൽ ആ ഓരോ ഭാഗങ്ങൾക്കും
'മാസം' എന്നുള്ള ഒരു പേര കല്പിക്കുകയും അതിനുശേഷം വ്യവ
ഹാരസൌകൎയ്യത്തിന്നുവേണ്ടി ആവക മാസങ്ങൾക്കു [illegible]
ഓരോ പ്രത്യേക നാമധേയങ്ങളെ കല്പിക്കുകയും ചെയ്തുവെന്നു വി
ചാരിപ്പാൻ ന്യായമുണ്ട്. ഇങ്ങിനെ പന്ത്രണ്ടുമാസങ്ങൾ അല്ലെ
ങ്കിൽ ആറു ഋതുക്കൾ കഴിയുമ്പോൾ ഭൂ കാലാവസ്ഥ വീണ്ടും പൂൎവ്വ
സ്ഥിതിയെ പ്രാപിക്കുന്നതിനാൽ അങ്ങിനെയുള്ള ഒരവസ്ഥാപരിവ
ൎത്തനകാലത്തിന്നു സംവത്സരമെന്നു പേര കല്പിക്കുകയും ചെയ്തു.
ഇത്രയും കഴിഞ്ഞപ്പോൾ അനാദ്യന്തമായും അപരിച്ഛേദ്യമായും ഇ
രിക്കുന്ന കാലത്തെക്കുറിച്ചുള്ള വ്യവഹാരത്തിന്നു നമുക്കത്യാവശ്യമുള്ള
തായ മാനസാധനങ്ങളുടെ ദാരിദ്ര്യം മിക്കതും തീൎന്നു എന്നു കണ്ടി
ട്ടായിരിക്കാം ഇതിനുമേലുള്ള കാലപരിമാണങ്ങളെയെല്ലാം ഈ സം
വത്സരങ്ങളുടെ ആവൎത്തനംകൊണ്ടുതന്നെ കഴിച്ചുകൂട്ടുകയാൽ മതിയെ
ന്നു കല്പിച്ചതുപോലെ തോന്നുന്നതുകൊണ്ടും പൂൎവ്വാചാൎയ്യന്മാർ അവ
രുടെ കാലപരിമാണവിഷയത്തിലുള്ള പ്രയത്നത്തിന്ന് ഇവിടെവെ

ച്ച എററവും വലുതായ ഒരു വിച്ഛിത്തി വരുത്തിയിരിക്കുന്നതായി കാണപ്പെടുന്നു.

ഇപ്പോൾ ഒരു ദിവസം മുതൽ ഒരു സംവത്സരം വരെയുള്ള കാലാവയവത്തെക്കുറിച്ചു നാം വ്യവഹരിച്ചുവരുന്ന മാനസാധനങ്ങളെ മിക്കതിനേയും പറഞ്ഞുവല്ലൊ. ഇനി ദിവസത്തേക്കാൾ ചെറുതായിട്ടുള്ള ഓരോ കാലവിഭാഗങ്ങളെക്കുറിച്ചും ഇതുപോലെ തന്നെ ഓരോ അളവുകളേയും അവയുടെ സംജ്ഞകളേയും കല്പിച്ചിട്ടുണ്ട്. ഇക്കാര്യത്തിൽ ഓരോ ദേശത്തും ഓരോ കാലത്തും ഓരോ ജനസമുദായത്തിലും പലവിധത്തിലുള്ള അഭിപ്രായഭേദങ്ങൾ ഉണ്ടായിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്തെന്നാൽ ഹിന്ദുക്കൾ ഒരു രാവും പകലും കൂടിയതായ ഒരു ദിവസത്തെ അറുപതാക്കി ഭാഗിച്ച് അതിൽ ഒരു ഭാഗത്തിനു നാഴിക (ഘടിക) എന്നും ആ ഓരോ നാഴികയുടേയും അറുപതിൽ ഒരംശത്തിനു വിനാഴിക (വിഘടിക) എന്നും പേരു കല്പിച്ചിരിക്കുന്നതു കൂടാതെ പിന്നെയും അസംഖ്യം ചെറിയ ചെറിയ കാലാവയവങ്ങളെ കല്പിച്ച് അവയ്ക്കു ഓരോ പേരുകൾ കൊടുക്കുകയും ആ വക സമയങ്ങളെ ക്ലിപ്തപ്പെടുത്തുന്നതിനു മുൻ പറഞ്ഞ സൂര്യചന്ദ്രാദിഗോളങ്ങളുടെ ചലനഭേദത്തെ അടിസ്ഥാനമാക്കി ചില കണക്കുകളെ നിശ്ചയിച്ചു വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എന്നാൽ വേറെ ചിലർ മറെറാരു പ്രകാരത്തിൽ ഒരു ദിവസത്തെ ഇരുപത്തിനാലാക്കി ഭാഗിച്ച് ഒരു ഭാഗത്തിനു മണിക്കൂറെന്നും മണിക്കൂറിന്റെ അറുപതിൽ ഒരു ഭാഗത്തിനു ഒരു മിനിട്ടെന്നും മിനിട്ടിന്റെ അറുപതിൽ ഒരു ഭാഗത്തിനു സെക്കൻഡ് എന്നും പേരു കൊടുക്കുകയും അവയെ അനുസരിച്ചു വ്യവഹരിച്ചുവരികയും ചെയ്യുന്നു. ഇങ്ങിനെ ഒരു സംവത്സരം മുതൽ കീഴ്പ്പെട്ടു ചെറുതു ചെറുതായി ഒരു ക്ഷണം വരെയുള്ള കാലപരിമാണത്തെ സൂചിപ്പിക്കുന്നതിലേക്കു മേൽപറഞ്ഞ സൂര്യാദിഗോളങ്ങളുടെ ചലനത്തെ ആശ്രയിക്കുന്നതു ചില ദേശത്തിലും ചില കാലത്തിലും അസാദ്ധ്യമായിത്തീരുവാൻ സംഗതിയുള്ളതുകൊണ്ട് അതിലേക്കായി പല വിധത്തിലും അനേകം യന്ത്രങ്ങളേയും കണ്ടുപിടിച്ചിട്ടുണ്ട്.

ഞാനീലേഖനം എഴുതുവാൻ പുറപ്പെട്ടതിന്റെ പ്രധാനമായ ഉദ്ദേശത്തെ ഈ അവസരത്തിൽ വായനക്കാരെ അറിയിപ്പാൻവേ

ണ്ടി അഞ്ചാറ വരികൾകൂടി അപഹരിക്കുന്നതിനെ വായനക്കാര നുവദിപ്പാൻ അപേക്ഷിക്കുന്നു. ഇപ്പോൾ ലോകത്തിലുള്ള അനേക മതക്കാരായ ജനസമുദായവും മേൽപ്പറഞ്ഞ കാലപരിമാണങ്ങളിൽ ചിലതിനെ വേറെപ്രകാരത്തിൽ നിർദ്ദേശിക്കുകയും ഒരു സമുദായ ത്തിൽ നടപ്പുള്ള ചില നിയമം മററു ചില സമുദായക്കാർ അംഗീക രിക്കാതിരിക്കുകയും ചെയ്യുന്നുണ്ടെങ്കിലും എല്ലാ ജനസമുദായത്താലും ഒന്നുപോലെ സ്വീകരിക്കപ്പെട്ടതായ ചില പരിമാണങ്ങൾ ഇന്നും കാണപ്പെട്ടുവരുന്നതിന്ന് കാരണമെന്തായിരിക്കുമെന്നു ആലോചി ച്ചതിൽ എനിക്കു മതിയായ സമാധാനം കണ്ടെത്തുവാൻ കഴിഞ്ഞി ട്ടില്ല. 1. സ്വഭാവംകൊണ്ട് അത്യന്തവിപരീതമായ ഒരു പകലും ഒരു രാത്രിയുംകൂടിയ സമയത്തെ ഒരു ദിവസമെന്നു എല്ലാ ജനസ മുദായവും ഒരുപോലെ സമ്മതിക്കുന്നതിനുള്ള കാരണമെന്ത? രാത്രി യേയും പകലിനേയും രണ്ടു ദിവസമെന്നു ചിലർക്കെങ്കിലും കല്പിപ്പാ നെന്തു വിരോധമാണ്? 2. ഏഴു ദിവസങ്ങൾ കൂടിയതായ ഒരു കാ ലത്തെ ഒരാഴ്ചവട്ടമെന്നു മിക്ക സമുദായക്കാരും സ്വീകരിച്ചുവരുന്നതി നുള്ള കാരണമെന്ത്? ഹിന്തുക്കളിൽ അങ്ങിനെ കല്പിപ്പാനുള്ള കാര ണം ഞാൻ മുമ്പു പറഞ്ഞിട്ടുണ്ട്. മററുള്ള സമുദായക്കാരുടെ സ മാധാനമാണ് ഇതിൽ അറിയേണ്ടത്. 3. ഒരു സംവത്സരത്തി ന്നു പന്ത്രണ്ടു മാസം എന്നുള്ള കണക്കു മിക്കസമുദായത്തിലും നട പ്പായിക്കാണുന്നുണ്ട്. ഇതിന്നും അഭേദ്യമായ വല്ല കാരണവും ഉ ണ്ടോ? ഉണ്ടെങ്കിൽ എന്ത്? ലോകത്തിന്നുണ്ടാകുന്ന പ്രകൃതിമാററ ത്തെ ആധാരമാക്കീട്ടാണ് ഈ കല്പനമെങ്കിൽ വെയിൽ, മഞ്ഞ, മ ഴ ഇങ്ങിനെ പ്രധാനമായ മൂന്നു പ്രകൃതി ഭേദത്തെ അനുസരിച്ച് ഒ രു കൊല്ലത്തിന്നു മൂന്നു മാസമെന്നു കല്പിപ്പാൻ വിരോധമുണ്ടോ? 4. ചാന്ദ്രമാനത്തെ പ്രമാണിച്ച് കാലവിഭാഗം ചെയ്യുന്ന സമുദായ ക്കാൎക്കു ചന്ദ്രന്റെ തേജോവൃദ്ധികാലമായ ശുക്ലപക്ഷത്തേയും തദ്വി പരീതമായ കൃഷ്ണപക്ഷത്തേയും വെവ്വേറെ ഓരോ മാസങ്ങളായി ക ല്പിപ്പാൻ പാടില്ലെന്നുണ്ടോ?

ഇങ്ങിനെ കാലാവയവ കല്പനത്തിലുള്ള ചില സംഗതികളെ സംബന്ധിച്ചേടത്തോളം മിക്കജനസമുദായവും ദൃഢമായ ഏതോ ചില കാരണങ്ങളിൽ തമ്മിൽ ദൃഢസംബന്ധമുള്ളതുപോലെ തോ ന്നുന്നതിനാലാകുന്നു ഞാൻ ഈ വക സന്ദേഹങ്ങളെ ഇവിടെ കൊ

ണ്ടുവരുന്നത്. അതിനാൽ മഹാന്മാരായ വായനക്കാരെങ്കിലും അടുത്ത ഒരു ലേഖനംകൊണ്ട് എന്റെ സന്ദേഹനിവൃത്തിവരുത്തിത്തരുമെന്ന് വിശ്വസിക്കുന്നു.

കെ. പരമേശ്വരമേനോൻ.

---

മന്ത്രം കൂട്ടാമറസ്സുകളെല്ലാരുമൊപ്പാരമ്പിന്നെല്ലിയും ദപ്പനം, നീതിവിദ്യാ-
മന്ത്രം കൈക്കൊട്ടിയോരപ്പൃഥനരനെഴും ദേഹബിംബം ബിംബം
തന്ത്രം ചെയ്യാൻ മനങ്ങൾക്കധികമുതകിടും കാലചക്രം തിരിക്കും
യന്ത്രത്തിൽ ചില്ലുടപ്പാട്ടിനമണിഭഗവാൻ നന്മ കൂട്ടിത്തരട്ടേ.

കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

---

# മഹാഭാരതം

ഭാഗം ൧.

ധാർമ്മികന്മാരിൽ പ്രമാണമായ വേദമെന്നും, പുരാണജ്ഞന്മാരാലും ശതസാഹസ്രിയായ സംഹിത എന്നും, വ്യാപകത ആലോചിക്കയാണെങ്കിൽ സർവ്വവിഷയാകരം എന്നും, ഉപയോഗത്തെപ്പറ്റി വിചാരിക്കുന്നപക്ഷം സർവ്വോപജീവ്യം എന്നും വിശ്വവിഖ്യാതമായ ഒരപൂർവ്വഗ്രന്ഥമാകുന്നു മഹാഭാരതം. ഇതിനോടു സമം ചേൎത്തു പറയത്തക്കയോഗ്യതയുള്ള വേറെ ഒരു ഗ്രന്ഥം ഭൂഖണ്ഡത്തിലെങ്ങും തന്നെ ഇല്ല. ശ്രീവേദവ്യാസമഹൎഷി വേദങ്ങളെ എല്ലാം തരം തിരിച്ചതിന്റെ ശേഷം അവയിലുള്ള ഗഹനങ്ങളായ സാരാംശങ്ങളെ പാമരന്മാൎക്കു സുഗ്രഹമാകത്തക്കവിധത്തിൽ ലഘുപ്പെടുത്തി ലോകാനുഗ്രഹത്തിന്നായിത്തീൎത്ത ഗ്രന്ഥമായിട്ടാണ് ഭാരതം ഗണിക്കപ്പെട്ടിരിക്കുന്നത്. പലവക സുഗന്ധപുഷ്പങ്ങളെ കൂട്ടിച്ചേൎത്തു ഒരു കട്ടിമാല കെട്ടുന്നതിൽ നാരിന്നു എതു നിലയോ ആ നിലയേ ഉള്ളൂ ഈ ഗ്രന്ഥത്തിൽ പാണ്ഡവന്മാരുടെ ചരിത്രത്തിന്. പ്രസക്താനുപ്രസക്ത്യാ സകലശാസ്ത്രതത്വങ്ങളും ഇതിൽ അവതരിപ്പിക്കപ്പെട്ടിരി-

ന്നു. ശ്രീഭഗവൽഗീത സനൽസുജാതീയം മുതലായ ഉപനിഷ
ത്തുകളും ഭാരതത്തിന്റെ ചില ഘട്ടങ്ങളാണെന്നു ഉണ്ടല്ലോ. ഇതി
ന്റെ ഈ വിധം അനന്യസാമാന്യമായ മാഹാത്മ്യാതിരേകത്താൽ
അഭിജ്ഞന്മാരായ പാശ്ചാത്യപണ്ഡിതന്മാർ ഇതു ഒരേ കവിയുടെ
കൃതി ആയിരിപ്പാനിടയില്ലെന്നു വിസംവദിക്കുന്നു.

മഹാഭാരതമെന്നതു ഒരു ശബ്ദമയമായ മഹാർണ്ണവമാകുന്നു.
ചില പുണ്യകാലങ്ങളിലും മറ്റും ചില ധാർമ്മികന്മാർ ഇതിന്റെ
ചില വിശേഷപ്പെട്ട ഘട്ടങ്ങളിൽ ഇറങ്ങി സ്നാനതർപ്പണാദികളും
ചെയ്യുന്നതല്ലാതെ ജലക്രീഡയ്ക്കും മറ്റും ഇതു ഉതകുന്നതല്ല. ക
ല്ലോലകോലാഹലാകുലങ്ങളായ കൂലാസന്നഭാവങ്ങളും പ്രസന്ന
ഗംഭീരങ്ങളായ മധ്യഭാഗങ്ങളും ഇതിൽ ഉണ്ട്. കവിമേഘങ്ങൾ
ഇതിൽനിന്നെടുത്തു സംസ്കരിപ്പെടുത്തിയാണു തങ്ങളുടെ സൂക്താമൃ
തങ്ങളെ വാരിവാരിച്ചൊരിയുന്നത്. പല പല വിലമതിയ്ക്കാനൊ
ല്ലാത്ത രത്നങ്ങൾക്കും ഇതു അനാശ്വരമായ ആകരമാകുന്നു. ഇ
ങ്ങനെ സമുദ്രത്തിന്റേതുപോലെയുള്ള ഇതിന്റെ മഹത്ത്വവും ഗാം
ഭീര്യവും ആരെയാണ് വിസ്മയിപ്പിക്കാത്തത്?

എന്നാൽ താദൃശമായ സമുദ്രത്തെയും ചുളുകത്തിനുള്ളിലാ
ക്കി പാനം ചെയ്തു വിസർജ്ജനം ചെയ്യുന്നതിന് ഒരു മഹാനുഭാ
വൻ ഉണ്ടായതുപോലെ ഈ ഭാരതസമുദ്രത്തെയും ഹൃദയസംപുടത്തിൽ
ഗ്രഹിച്ചു ഭാഷാന്തരമാക്കി പുറത്തു വിടുന്നതിനു ഒരു മഹാൻ
നമ്മുടെ ഇടയിൽത്തന്നെ ജനിച്ചിരിക്കുന്നു. സമുദ്രം പാനം ചെയ്ത
തു വിന്ധ്യമഹാഗിരിയുടെ ദർപ്പശമയിതാവായ അഗസ്ത്യമുനി ആ
ണെങ്കിൽ ഭാരതം ഭാഷപ്പെടുത്തിയതു സരസദ്രുതകവികിരീടമണി
ആയ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും ആകുന്നു.

ഭാരതം ഒരു പരിവൃത്തി പാരായണം ചെയ്തു തീർക്കുന്നതുപോ
ലും ബഹുസംവത്സരങ്ങൾ വേണ്ടിയിരിക്കെ ഇതിനെ പരിമിതമായ
കാലത്തിനുള്ളിൽ വൃത്താനുവൃത്തവും പദാനുപദവുമായി പരിഭാഷ
പ്പെടുത്തുന്നതു കുഞ്ഞിക്കുട്ടൻ തമ്പുരാനൊഴികെ മറ്റൊരു കവിക്കും
സാധിക്കുന്നതല്ല. ഈ ബൃഹദ്ഗ്രന്ഥം ഒരാളായിട്ടു പകർത്തി
എഴുതുക തന്നെ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ശ്രീവേദ
വ്യാസനും ഗ്രന്ഥം ചമയ്ക്കയും എഴുതി സംഗ്രഹിക്കയുംകൂടി ഒന്നി
ച്ചു ചെയ്യുന്നതിനു സാധിക്കായ്കയാൽ ഒരു നല്ല രായസക്കാരന്റെ

സഹായം ആവശ്യപ്പെട്ടിരുന്നു പോലും. ഒരിക്കൽ പറഞ്ഞു കൊടുക്കുന്നതിനെ മറക്കാതേയും തെററാതേയും മുറക്കു എഴുതിക്കൊണ്ടു വരുന്നതിനു ശേഷിമാനായ ഒരെഴുത്തുകാരൻ ആരുണ്ടെന്നു മഹർഷി ശ്രീപരമേശ്വരനോടു ചോദിച്ചപ്പോൾ ആ ദേവൻ തന്റെ പുത്രനായ മഹാഗണപതിയെ ശുപാർശി ചെയ്തുവത്രേ. എന്നാൽ ഗണപതി ലിപികാരസ്ഥാനം വഹിക്കണമെങ്കിൽ ചില ഉടമ്പടികൾ എല്ലാം വേണം. കവി ഒരിക്കൽ പറഞ്ഞതിനെ ആവൎത്തിച്ചു പറയുകയില്ലെങ്കിൽ എഴുത്തുകാരൻ ഒരു പദം എഴുതിക്കഴിഞ്ഞാൽ കവിക്കു അടുത്ത പദം ആലോചിച്ചു പറവാൻവേണ്ടി മൌനക്കേടുകയില്ല. ഗ്രന്ഥകാരൻ അവിച്ഛിന്നമായി പറഞ്ഞു കൊടുത്താൽ എഴുത്തുകാരൻ അവിച്ഛിന്നമായി എഴുതും. ഈ ഉടമ്പടിയിൽ വേദവ്യാസൻ ഒന്നു കുഴങ്ങിയെങ്കിലും അതിനെ സ്വീകരിച്ചു. ഗണപതിക്കു ഇടവിടാതെ എഴുതാൻ വക കൊടുക്കണം അത്രേയ ഉള്ളല്ലോ. അതിലേക്കു വ്യാസൻ ഒരു പോരു പണിഞ്ഞു. ഒരു പണ്ഡിതനായ എഴുത്തുകാരനു അൎത്ഥം ഗ്രഹിക്കാതെ കേട്ടതിനെ ഏട്ടിൽ കുറിക്കുന്നതു അഭിമാനമല്ല. അതുകൊണ്ടു ഗണപതി അൎത്ഥം മനസ്സിലാക്കിത്തന്നെ എഴുതുമല്ലോ എന്നു വ്യാസൻ അഭിപ്രായപ്പെട്ടു. ഗണപതി ശരി വെയ്ക്കുകയും ചെയ്തു. ഗ്രന്ഥകാരനും എഴുത്തുകാരനും തങ്ങളുടെ വേലയിൽ പ്രവേശിച്ചു. മഹർഷിക്കു എവിടെ എങ്കിലും ആലോചിച്ചുണ്ടാക്കുന്നതിൽ വാശ്ധാടി തടഞ്ഞാൽ അദ്ദേഹം അവിടെ ആക്കും അൎത്ഥമാകാത്ത വിധം അതികഠിനമായ ഒരു ശ്ലോകമോ അൎദ്ധമോ പാദമോ ആവശ്യംപോലെ നിബന്ധിക്കും; ദേവൻ അൎത്ഥം മനസ്സിലാകാതെ കുഴങ്ങും; മനസ്സിലായി വരുംമുമ്പെ അപ്പുറം കവി ഉണ്ടാക്കിത്തീരുകയും ചെയ്യും. ഈ വിധം ഗണപതിയുടെ പല്ലുകടിക്കുന്ന ഘട്ടങ്ങളെ ആണ മഹാഭാരതത്തിൽ 'ഗണപതികുട്ടനം' എന്നു പറയുന്നത്. ഈ ഐതിഹ്യം ഭാരതത്തിൽ അവിടവിടെ ചിതറിക്കിടക്കുന്ന ചില ദുൎഘടശ്ലോകങ്ങൾക്കു ഒരാഗമം കല്പിക്കാനും ആ കല്പാടെ ഗ്രന്ഥമാഹാത്മ്യത്തെ പ്രശംസിപ്പാനും വേണ്ടി ഉണ്ടാക്കിത്തീൎത്ത ഒരൎത്ഥവാദമാണെന്നുള്ളതു അതിസ്പഷ്ടമാകുന്നു. എങ്കിലും ഇതിൽനിന്നു പൂൎവന്മാർ, ഭാരതം ഒരാവൃത്തി വകത്തുന്നതുപോലും സാധാരണക്കാൎക്കു ദുഷ്കരമായി വിചാരിച്ചിരുന്നു എന്നു തെളിയുന്നു.

പ്രകൃതാനുപ്രകൃതമായി വരുന്ന അനേകം ആനുഷംഗിക വിഷയങ്ങളെ എല്ലാം തള്ളിക്കളഞ്ഞു അനുസ്യൂതമായ കുരുപാണ്ഡവകഥയെ മാത്രം അധിസ്ഥാനപ്പെടുത്തി വാലും തലയും ഇല്ലാത്ത എഴുതാനും പദ്യങ്ങളെക്കൊണ്ടു ഒരു ഭാരതസംഗ്രഹം ഭാഷയിൽ ചെയ്തുവകക്കു എഴുത്തച്ഛനെ നാം എത്രയോ കൊണ്ടാടുന്നു. ഇതേവരെ കൊണ്ടാടിയതൊന്നും പോരാ; ഇനി ചില സ്മാരകവും മററും വേണം പോലും; ഈ സ്ഥിതിക്കു ഒരക്ഷരംപോലും വിടാതെ ആ ഗ്രന്ഥത്തെ ഭാഷയിൽ തീർത്ത കുഞ്ഞിക്കുട്ടൻ തമ്പുരാനെ കേരളീയർ ശിരസാ വഹിച്ചാലും മതിയാകുമോ? കുററമല്ല കാളിദാസൻ.

'പുരാണമിത്യേവ ന സാധു സർവം
ന ചാപി കാവ്യം നവമിത്യവദ്യം'

എന്ന് ആവലാധിപറയുന്നത്. ചക്രവാകിക്കു രാത്രിയിൽ സംഗമം ഇല്ലെന്നുള്ളതുപോലെ കീർത്തികാമിനിക്കും ഒരു ശാപമുണ്ട്. അവൾക്കു തന്റെ കാമുകന്റെ പിൽക്കാലമാണ യൌവനോല്ലാസവും, വിലാസഭംഗികളും, സൌഭാഗ്യഭാഗ്യോദയവും എല്ലാം തികയുന്നത്. ഇതെന്തൊരു കഷ്ടമാണ്? വൈധവ്യം വന്നതിനുമേലാണോ സ്ത്രീകൾക്കു നല്ലകാലം വരേണ്ടത്? എഴുത്തച്ഛന്റെ സഹജീവികൾ അദ്ദേഹത്തെ ആക്ഷേപിക്കയും ഉപദ്രവിക്കയും ചെയ്തു; പിൻഗാമികളായ നാം അദ്ദേഹത്തിന്റെ മാഹാത്മ്യം അറിഞ്ഞ് ഉചിതങ്ങളായ സ്മാരകങ്ങളെ പ്രതിഷ്ഠിക്കാൻ ഉദ്യോഗിച്ചു വരുന്നു. അതിനാൽ ആധുനികന്മാർ ഭാഷാമഹാഭാരതത്തെ വേണ്ടുംവണ്ണം ആദരിച്ചില്ലെങ്കിലും തമ്പുരാനു ലേശം കുണ്ഠിതത്തിന് അവകാശമില്ല. അവിടുത്തെ ഭാരതവിവർത്തനകീർത്തിലത ഇപ്പോൾ അങ്കുരിച്ചതേ ഉള്ളല്ലോ; കാലക്രമത്തിൽ അതു ശാഖോപശാഖമായിപ്പടന്നു കേരളം ആസകലം വ്യാപിച്ചുകൊള്ളും.

ഗ്രന്ഥകർത്താവു ഭാഷാന്തരം പൂർത്തിചെയ്തു തീർത്തിരിക്കുന്നുവെങ്കിലും സമഗ്രമായ പുസ്തകം അച്ചടിച്ചു പ്രസിദ്ധം ചെയ്തു കഴിഞ്ഞിട്ടില്ലാത്ത ഈ ഘട്ടത്തിൽ തർജ്ജമയെക്കുറിച്ചു അഭിപ്രായം പറവാൻ പുറപ്പെടുന്നതു അനുചിതമാകുന്നു. അല്ലെങ്കിൽ ഈ ഗ്രന്ഥത്തിന്റെ സംഗതിയിൽ അങ്ങനെ ആലോചിപ്പാനുമില്ല. പരിപൂർണ്ണമായ പുസ്തകം കൈവശം കിട്ടിയിരുന്നു എന്നുവരികിലും അതു മുഴുവൻ ഒരാവൃത്തി വായിച്ചു ഗുണദോഷനിരൂപണം ചെയ്തു

ന്നതിന്നു അധികം പേർ ഉണ്ടാവുകയില്ല. ഈ ലേഖനകൎത്താവി
ന്നു അതു അശക്യമാണെന്നു തീരുമാനംതന്നെ. അതിനാൽ ഭാരത
ത്തിന്റെ സംഗതിയിൽ സ്ഥാലീപുലാകന്യായംതന്നെ സൎവ്വഥാ ശ
രണീകരണീയമായിത്തീൎന്നിരിക്കുന്നു. പാചകന്മാർ നാലോ അ
ഞ്ചോ പറ അരി കിടന്നു വേവുന്ന പാത്രത്തിൽനിന്നു ഒരു തവി
അരി എടുത്തു അതിൽ നാലോ അഞ്ചോ എണ്ണത്തിന്റെ വേവു
നോക്കിയാണല്ലോ പാത്രത്തിലെ അരിയുടെ മുഴുവനും പാകം നിശ്ച
യിക്കുന്നത്. ഈ ന്യായപ്രകാരം നോക്കിയതിൽ തൎജ്ജമ മൂലത്തി
ന്നു അത്യന്തം യോജിച്ചതും സ്വാരസ്യക്കുറവില്ലാത്തതും ആയിട്ടു കാ
ണപ്പെട്ടിരിക്കുന്നു എന്നു സമ്മതിച്ചേ തീരൂ. മൂലത്തിന്നുതന്നെ മി
ക്കഭാഗങ്ങളിലും പറയത്തക്ക കാവ്യരസമൊന്നും ഇല്ലെങ്കിൽ അതി
ന്നു ഭാഷാന്തരകൎത്താ ഉത്തരവാദിയല്ലല്ലോ. എന്നാൽ അകൃത്രിമ
രമണീയങ്ങളായ പ്രകൃതിസിദ്ധചമൽക്കാരങ്ങളാൽ അലംകൃതങ്ങ
ളായ പല ഭാഗങ്ങളും ഭാരതത്തിൽ ഉണ്ട്. അതുകളുടെ തൎജ്ജമയ്ക്കു
ഒരു മാറ്റുകൂടി സ്വാരസ്യം കൂട്ടുന്നതിന്നു വകയില്ലയോ എന്നു ചോ
ദിക്കാൻ ഭാവിക്കും മുമ്പു, രണ്ടു ഭാഷകളുടേയും ശക്തിതാരതമ്യം, വൃ
ത്താനുവൃത്തവിവൎത്തനം എന്നുള്ള കവിയുടെ പ്രതിജ്ഞ, ദ്രുതഗതി,
ഗ്രന്ഥത്തിന്റെ വലുപ്പം എന്ന പല പല സംഗതികളും ഒന്നു
ചേൎന്നുവന്നു ചോദ്യകൎത്താവിന്റെ വാങ്മുദ്രണം ചെയ്തുകളയുന്നു.
മൂലത്തിന്നു വ്യാഖ്യാനാപേക്ഷ ഉള്ളിടങ്ങളിലെല്ലാം ഭാഷാന്തരണത്തി
ന്നും അതുണ്ടെങ്കിൽ അതിനെ ഒരു വൈകല്യമായി ഗണിച്ചുകൂടല്ലോ.

കുഞ്ഞിക്കുട്ടൻ രാജാവിന്നു പദ്യനിൎമ്മാണശക്തി ഒരു കൂടപ്പിറ
വിയാണ്. ഇംഗ്ലീഷ് മഹാകവിയായ പോപ്പിന്റെ സംഗതി
യിൽ പറയാറുള്ളതുപോലെ അവിടുത്തേക്കു വേണമെങ്കിൽ ശ്ലോക
ത്തിൽതന്നെ വെടി പറയാം. സംസ്കൃതപാണ്ഡിത്യത്തെപ്പററി
ആലോചിക്കയാണെങ്കിൽ കൊടുങ്ങല്ലൂർ കോയിക്കലെ സ്തംഭങ്ങൾ
പോലും സംസ്കൃതഭാഷാഭിജ്ഞങ്ങളാണെന്നു പ്രസിദ്ധമാകുന്നു.
മലയാളഭാഷയുടെ ശുദ്ധിയെക്കുറിച്ചോ ചോദിപ്പാനില്ല; മദ്ധ്യകേര
ളമായ കൊടുങ്ങല്ലൂർ ദേശത്തെ നടപ്പുഭാഷയെ ആണ് അത്യുത്തമ
മായി ഗണിച്ചിരിക്കുന്നതു. കവിക്കു ബാല്യസഹവാസം വെണ്മണി
പ്രഭൃതികളുമായിരുന്നു. ഇതെല്ലാം കൂടി ചേൎത്തു നോക്കുമ്പോൾ ഭാ
രതതൎജ്ജമയിൽ ഒരഭിപ്രായം പറയാൻതന്നെ അസ്മാദൃശന്മാരുടെ

ജിഹ്വപ്രസരിക്കുന്നില്ല. പ്രകൃതനിരൂപണത്തിനു വിഷയമായ ഈ മഹാഗ്രന്ഥം കേരളത്തിലെ സകല പുസ്തകശാലകളെയും എന്നന്നേയ്ക്കു അലങ്കരിക്കട്ടെ; ഈ മഹാകവിയും അനന്യസാധ്യങ്ങളായ ഈദൃശവ്യവസായങ്ങൾകൊണ്ടു കേരളമഹാജനങ്ങളുടെ കൃതജ്ഞതയ്ക്കു മേലാലും പാത്രീഭവിക്കട്ടേ എന്നാശംസിക്കുന്നു.

എ. ആർ. രാജവൎമ്മ, എം. എ.

# കടംകഥകൾ

(അല്ലെങ്കിൽ തോൽകഥകൾ)



'ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും യാതൊന്നുമില്ല; മനുഷ്യനിൽ അന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല' എന്നിങ്ങിനെ ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇത് അദ്ധ്യാത്മശാസ്ത്രജ്ഞന്മാരും ലോകത്തിലുള്ള നാനാവിധ തത്വങ്ങളെ പരിശോധിച്ചറിഞ്ഞിട്ടുള്ളവരുമായ വിദ്വാന്മാൎക്ക് അനുഭവസിദ്ധമായ ഒരു തത്വമാകുന്നു. പണ്ഡിതന്മാരുടെ കഥ ഇരിക്കട്ടെ. പാമരന്മാരായ നമ്മളിൽ ചിലകുതന്നെ ഈ സംഗതിയെപ്പററി ആലോചിച്ചുനോക്കുക. മനുഷ്യൻെറ അന്തഃകരണത്തോളം അത്ര ആശ്ചൎയ്യത്തെ ജനിപ്പിക്കത്തക്കതായിട്ടു ലോകത്തിൽ എന്തൊരു സൃഷ്ടിവിശേഷമാണുള്ളത്? എന്തെന്നാൽ, മനുഷ്യൻെറ കരചരണാദ്യവയവങ്ങളോടുകൂടിയ ഈ സ്ഥൂലശരീരത്തിൻെറ കഥ മാത്രം ആലോചിക്കുന്നതായാൽ പല വിധത്തിലും ചേഷ്ടിക്കുന്നതിന്ന് ഇതിലധികം സൌകൎയ്യമുള്ളതായും, വളരെ അധികം ബലമുള്ളതായുമുള്ള സൃഷ്ടിവിശേഷങ്ങൾ ഈ ലോകത്തിൽ അനവധി ഉണ്ട് എന്ന കാൎയ്യം സ്പഷ്ടമാകയാൽ ആ ഭാഗം ഇവിടെ വിസ്തരിച്ചിട്ടു കാൎയ്യമില്ല. ഇനി മനുഷ്യദേഹത്തിൻെറ സ്ഥിരതയേയും ദൃഢതയേയുംപററി വിചാരിച്ചുനോക്കുക. കാററ്, തീയ്യ്, വെള്ളം, മണ്ണ്, ആകാശം, എന്നീ പദാൎത്ഥങ്ങളെക്കൊണ്ടാണ് ഈ ദേഹം

സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. എങ്കിലും പഞ്ചമഹാഭൂതങ്ങൾ എന്നു പറയപ്പെടുന്ന മേൽപറഞ്ഞവയുടെ അസാമാന്യമായ ക്ഷോഭത്തിൽ പെട്ടുപോയാൽ ഈ ദേഹം ക്ഷണനേരത്തിൽ നശിച്ചുപോകുന്നുവെന്നതിന്നു വാദമില്ല. കൊടുങ്കാററുകൊണ്ടും, കോളിളക്കംകൊണ്ടും, അഗ്നിബാധ നിമിത്തവും, മലഞ്ചരിവുകളും മററും കിളരുമ്പോൾ മണ്ണിടിഞ്ഞു വീഴുക നിമിത്തവും, അത്യഗാധത്തിലോ അത്യുന്നതത്തിലോ പോരവുക നിമിത്തമോ ശ്വാസം മുട്ടുകയാലും, ഇടിവെട്ടുകൊള്ളുക നിമിത്തവും— ഇങ്ങിനെ അനേകം വിധത്തിൽ അസംഖ്യം പേർ മരിച്ചിട്ടുള്ളതായിട്ടും, ഇപ്പോഴും ലോകത്തിൽ പലേടങ്ങളിലും അപ്രകാരം മരിക്കുന്നതായിട്ടുമുള്ള കഥകൾ നമുക്ക് അശേഷം അപൂർവ്വമല്ലല്ലോ. അതിനും പുറമെ, മേൽപറഞ്ഞപ്രകാരം, ഈ ലോകത്തിൽ മനുഷ്യരേക്കാൾ വളരെ അധികം ബലമുള്ളതായും, പല വിധത്തിലും ചേഷ്ടിക്കുന്നതിനു പലവിധ സൌകര്യങ്ങളോടുകൂടിയും അതിക്രൂരസ്വഭാവത്തോടുകൂടിയുമുള്ള അനേകം ജന്തുക്കളുമുണ്ട്. അങ്ങിനെയൊക്കെയാണെങ്കിലും അവയെ എല്ലാം മഹാബലഹീനനായ ഈ മനുഷ്യൻ കീഴടക്കുന്നു: അതിക്രൂരങ്ങളായ ജന്തുക്കളെ ഹിംസിക്കുന്നു. വേറെ ചിലതിനെ തനിക്കു ഭക്ഷണത്തിന്നായി ഉപയോഗിക്കുന്നു. മററു ചിലതിനെക്കൊണ്ടു തൻെറ പലവിധത്തിലുമുള്ള സൌകര്യങ്ങൾക്കുവേണ്ടി വേല ചെയ്യിക്കുന്നു. അതുപോലെതന്നെ അചേതന വസ്തുക്കളേയും മനുഷ്യൻ കീഴടക്കിയിരിക്കുന്നു. അത്യുന്നതമായ തിരമാലകളോടുകൂടി ക്ഷോഭിച്ചു ക്രുദ്ധനായിരിക്കുന്ന സമുദ്രത്തിൻെറ മേലെ അത്യുത്സാഹത്തോടുകൂടി മനുഷ്യൻ സഞ്ചാരം ചെയ്യുന്നു. വായുമണ്ഡലത്തിൽ സഞ്ചരിക്കുന്നതിന്നു യോഗ്യമായ യന്ത്രങ്ങൾ കണ്ടുപിടിച്ച് അതിരസമായി അവൻ ആകാശത്തിൽ സഞ്ചരിക്കുന്നു. ഹിമവാൻ പർവ്വതത്തെക്കൂടി പിന്നിൽ കുളത്തുവാൻ വയ്യുമെങ്കിൽ അലക്ഷ്യമായി കൊണ്ടുപായുവാൻ സാമർത്ഥ്യമുള്ള തീവണ്ടി എന്ന അതിബലവും വേഗതയുമുള്ള യന്ത്രവിശേഷത്തെ കണ്ടുപിടിച്ച് അതിനെ തൻെറ ഇച്ഛപോലെ കൊണ്ടു നടക്കുന്നു. അപാരശക്തിയോടും അചിന്ത്യപ്രഭയോടും കൂടിയിരിക്കുന്ന വിദ്യുച്ഛക്തിയെ മനുഷ്യൻ പുല്ലുപോലെ തൻെറ അധീനത്തിൽ വെച്ചിരിക്കുന്നു. സങ്കല്പാത്മകമായിരിക്കുന്ന നമ്മുടെ മനസ്സു ക്ഷണനേരംകൊണ്ട് എത്രയെങ്കിലും ദൂരം സഞ്ചരിക്കുന്നതു

പോലെ നമ്മുടെ ആശയങ്ങളെ അതിദൂരത്തിൽ സ്ഥിതി ചെയ്യുന്ന മററൊരുത്തനെ ക്ഷണനേരംകൊണ്ടു മനസ്സിലാക്കുന്നതിനുള്ള സൗകര്യങ്ങൾ വിദ്യുച്ഛക്തികൊണ്ടു മനുഷ്യൻ ഉണ്ടാക്കിത്തീർത്തിട്ടുണ്ട് എന്ന സംഗതി വിസ്തരിച്ചിട്ടാവശ്യമില്ലല്ലൊ. ചുരുക്കത്തിൽ പറയുന്നതായാൽ, ഇത്ര ബലഹീനനായ മനുഷ്യന്റെ ചുറവും എന്തെല്ലാം മഹച്ഛക്തിവിശേഷങ്ങൾ കാണപ്പെടുന്നുണ്ടോ അവയെ എല്ലാം അവൻ തന്റെ ചവിട്ടടിയിലാക്കി വെച്ചിരിക്കുന്നു. ഒരു തേങ്ങയോളം പോരുന്ന തലമണ്ടയ്ക്കകത്തുള്ള അന്തഃകരണമെന്ന അവർണ്ണനീയമായ ശക്തി വിശേഷത്തിന്റെ മാഹാത്മ്യംകൊണ്ടല്ലേ ഇതെല്ലാം മനുഷ്യനു സാധിക്കുന്നത്? ഈ അപാരശക്തിയുടെ മാഹാത്മ്യത്തെപ്പററി ഒന്നുകൂടി പര്യാലോചിച്ചുശ്രദ്ധിക്കപ്പെടുക. അന്തഃകരണം എന്ന മേൽപറഞ്ഞ ശക്തിവിശേഷത്തെ നമുക്കു കണ്ണുകൊണ്ടു കാണുവാൻ പാടില്ല; ചെവികൊണ്ടു കേൾക്കുവാൻ പാടില്ല; ത്വക്കുകൊണ്ടു സ്പർശിപ്പാൻ പാടില്ല; മൂക്കുകൊണ്ടു ഘ്രാണിപ്പാൻ പാടില്ല; നാവുകൊണ്ടു സ്വാദു നോക്കുവാനും പാടില്ല. കരചരണാദ്യവയവങ്ങളെക്കൊണ്ടും അതിന്റെ സ്വരൂപജ്ഞാനമുണ്ടാക്കുവാൻ തരമില്ല. എങ്കിലും ആ ശക്തികൊണ്ടാണ് കണ്ണുകാണുന്നത്; ചെവി കേൾക്കുന്നത്; മൂക്കു ഘ്രാണിക്കുന്നത്; ത്വക്കു സ്പർശിക്കുന്നത്; നാവു സ്വാദുനോക്കുകയും ചെയ്യുന്നത്. അന്തഃകരണത്തിൽ മനസ്സ് എന്നൊരംശമുണ്ട്. അതു സങ്കല്പസ്വരൂപമാകുന്നു. ബ്രഹ്മാണ്ഡകടാഹത്തിൽ നിരൂപിക്കുവാൻ പാടില്ലാത്ത ദൂരത്തിൽ അവിടവിടെയായി സഞ്ചരിക്കുന്ന അനന്തകോടി ബ്രഹ്മാണ്ഡങ്ങളിലും ക്ഷണനേരംകൊണ്ടു സഞ്ചരിച്ചുവരുവാനുള്ള ശക്തിയുള്ളതാകുന്നു മനസ്സ്. അന്തഃകരണത്തിൽത്തന്നെ ബുദ്ധി എന്നും അഹംകാരം എന്നും വേറെ രണ്ടു ശക്തികളുണ്ട്. ആ രണ്ടു ശക്തികൾ അതിവേഗതയോടുകൂടിയിരിക്കുന്ന മനസ്സിനെ സ്വവശത്താക്കി അതിന്റെ വിവിധസങ്കല്പങ്ങളേയും ക്രമപ്പെടുത്തുന്നു. നമുക്കു ചുറവും കാണപ്പെടുന്നവയും അത്യാശ്ചര്യത്തെ ഉണ്ടാക്കുന്നവയുമായ മനുഷ്യരുടെ സകല ചേഷ്ടിതങ്ങളും അപ്രകാരം ക്രമപ്പെടുത്തപ്പെട്ട സങ്കല്പശക്തിയുടെ വ്യക്തിമാത്രമാകുന്നു: മഹാകവികളും ഗംഭീരന്മാരായ ചിത്രകാരന്മാരും മററും അവരുടെ ബുദ്ധിശക്തികൊണ്ട് ഈശ്വരസൃഷ്ടിയുടെ മാഹാത്മ്യത്തെ അറിഞ്ഞ് അതിലുള്ള

രഹസ്യങ്ങളെ സാധാരണജനങ്ങൾക്കു വെളിപ്പെടുത്തിക്കൊടുക്കുന്നു. പ്രകൃതിശാസ്ത്രതത്വജ്ഞന്മാർ പ്രകൃതിയിലുള്ള വിവിധസൂക്ഷ്മതത്വങ്ങളേയും അനന്തശക്തികളേയും തങ്ങളുടെ ബുദ്ധിശക്തികൊണ്ടു കണ്ടുപിടിച്ച് അവയുടെ സ്വരൂപത്തെ നല്ലവണ്ണം മനസ്സിലാക്കി അവയെ മനുഷ്യരുടെ കാലക്ഷേപത്തിന്നു സൌകര്യമാകുന്ന വിധത്തിൽ ഉപയോഗിക്കുന്നു. ആയുർവേദശാസ്ത്രജ്ഞന്മാർ ലോകത്തിലുള്ള സകല പദാർത്ഥങ്ങളേയും പരിശോധിച്ചറിഞ്ഞ് അവയെ ഔഷധരൂപേണ ഉപയോഗിച്ചു പലവിധ രോഗങ്ങളാൽ പീഡിതന്മാരായിരിക്കുന്ന പ്രാണികൾക്കു തദ്രൂപമായിരിക്കുന്ന ദുഃഖങ്ങളുടെ നിവൃത്തി ഉണ്ടാക്കിത്തീർക്കുന്നു. ആ ബുദ്ധിമാന്മാരായിട്ടുള്ളവർ തങ്ങളുടെ ബുദ്ധിയെ തദ്വിഷയമായി പരിശ്രമിപ്പിച്ചിട്ടുള്ളതിൻെറ ഫലമാകുന്നു. നാദത്തിൻെറ സ്വരൂപത്തെ മനസ്സിലാക്കിട്ടുള്ളവർ മനോഹരങ്ങളായ സ്വരങ്ങളെ നിർമ്മിച്ച് അവയുടെ വിവിധവിന്യാസങ്ങളെക്കൊണ്ടു ചിത്തരഞ്ജകങ്ങളായ പലവിധരാഗങ്ങളേയും, അതാതുരാഗങ്ങളിൽ മനുഷ്യരുടെ അന്തഃകരണത്തിലുള്ള അത്യുൽകൃഷ്ടങ്ങളായ വികാരങ്ങളെ പ്രകാശിപ്പിക്കുന്നതായ പല ഗാനങ്ങളേയും സൃഷ്ടിക്കുന്നു. സംഗീതം എന്നതു വിഷയസുഖങ്ങളിൽ വെച്ച് ഏററവും ഉൽകൃഷ്ടമായിട്ടുള്ളതാകുന്നു. ഒരു വിഷയസുഖാനുഭവപ്രേരണ ചിത്തത്തെ ഈശ്വരാഭിമുഖമാക്കിത്തീർക്കുന്നതിനുള്ള ത്രാണി സംഗീതംകൊണ്ടല്ലാതെ ഇതരവിഷയങ്ങളെക്കൊണ്ടുണ്ടാകുന്നതല്ല. അതുകൊണ്ടാണ് സംഗീതത്തിന്ന് ഇത്ര ഉൽകൃഷ്ടത്വം. അതിന്നും പുറമെ, സംഗീതത്തിന്ന് ഈ മാഹാത്മ്യമുണ്ട്. നമ്മുടെ അന്തഃകരണത്തിലുള്ള പലവിധ വിചാരങ്ങളേയും നാനാവിധ ചിത്തവികാരങ്ങളേയും ബഹിർഭാഗത്തേക്കു പ്രകാശിപ്പിക്കുന്നതു വാഗ്രൂപേണയാണല്ലൊ. എന്നാൽ പരമാർത്ഥത്തിൽ നമ്മുടെ അത്യുൽകൃഷ്ടങ്ങളായ പല വിചാരങ്ങളേയും അതിസൂക്ഷ്മങ്ങളായ ചില ചിത്തവികാരങ്ങളേയും നാമനുഭവിച്ചറിയുന്നതല്ലാതെ അവയെ പുറത്തേക്കു പ്രകാശിപ്പിക്കത്തക്കവണ്ണമുള്ള യോഗ്യത നമ്മുടെ ഭാഷക്കു സിദ്ധിച്ചിട്ടില്ല എന്നതു വിചാരശീലന്മാരായിട്ടുള്ളവർക്കെല്ലാവർക്കും അനുഭവസിദ്ധമായ സംഗതിയാകുന്നു. ആ വക ഘട്ടങ്ങളിലാണ് മനുഷ്യർ വാഗ്രൂപമായിരിക്കുന്ന തങ്ങളുടെ ഭാഷയുടെ ദാരിദ്ര്യത്തെ അനുഭവിക്കുന്നത്. ലോകത്തിൽ ഏററവും പുഷ്ടിയെ

പ്രാപിച്ചിരിക്കുന്ന ഭാഷകൾക്കുകൂടി നമ്മുടെ ഉള്ളിലുള്ള വിചാരങ്ങളുടെ ഒരംശത്തെ മാത്രം പുറത്തുകു പ്രകാശിപ്പിക്കുവാനുള്ള സാമൎത്ഥ്യമെ ഉള്ളു. ശേഷമുള്ള അംശത്തെ പ്രകാശിപ്പിക്കുന്നതിനു ശക്തിയായ ശബ്ദങ്ങൾ ഒരു ഭാഷയിലും കാണുന്നതല്ല. അതുകൊണ്ടാണ് ചിത്തം അസാമാന്യമായി ക്ഷോഭിച്ചിരിക്കുന്ന ചില സമയങ്ങളിൽ ചില മനുഷ്യർ മുഖത്ത് പലവിധ ഭേദങ്ങളെ പുറപ്പെടുവിക്കുകയും, കൈകാലുകളെക്കൊണ്ടു പലവിധ ആംഗ്യങ്ങളെ കാണിക്കുകയും, ചെയ്യുന്നത്. പരമാൎത്ഥത്തിൽ അവർ വാക്കിനു ഗോചരമല്ലാത്ത ചിത്തവികാരങ്ങളെ ആ വക ഉപായങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുവാൻ ശ്രമിക്കുക മാത്രമാകുന്നു. നാദത്തിന്റെ സ്വരൂപത്തെ നല്ലവണ്ണം അറിഞ്ഞിട്ടുള്ളവരും, നമ്മുടെ അന്തഃകരണത്തിലുള്ള വിവിധവൃത്തികളെ നല്ലവണ്ണം പരിശോധിച്ചറിഞ്ഞിട്ടുള്ളവരുമായ വിദ്വാന്മാരാണ് ഈ തത്വത്തെ യഥാൎത്ഥമായി ഗ്രഹിച്ചിട്ടുള്ളത്. എന്നാൽ വാക്കുകൊണ്ടു വെളിപ്പെടുത്തുവാൻ പാടില്ലാത്തതായ നമ്മുടെ അനേകം വിചാരങ്ങളുടേയും അനേകം ചിത്തവികാരങ്ങളുടേയും ഭാഷാസ്ഥാനമായിട്ടാകുന്നു സംഗീതമിരിക്കുന്നത്. സ്വരങ്ങളുടെ പല വിന്യാസങ്ങളെക്കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള ചിത്തരഞ്ജകങ്ങളായ പലവിധ രാഗങ്ങളും നമ്മുടെ ഉള്ളിലുള്ള അതിസൂക്ഷ്മമായും തമ്മിൽ കൂട്ടിപ്പിണഞ്ഞും കിടക്കുന്നതായുമുള്ള വിവിധചിത്തവികാരങ്ങളെ പ്രകാശിപ്പിക്കുന്നതിന് ഒരു ഭാഷയായിട്ടു നിൽക്കുന്നു. ചില രാഗങ്ങൾ ചില പ്രത്യേകമനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായും, വേറെ ചില രാഗങ്ങൾകൂടിപ്പിണഞ്ഞു മിശ്രമായിക്കിടക്കുന്ന ചില മനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായുമിരിക്കുന്നു. യോഗശാസ്ത്രം, അദ്ധ്യാത്മശാസ്ത്രം, സംഗീതശാസ്ത്രം, ഈ മൂന്നിന്റേയും സ്വരൂപജ്ഞാനം നല്ലവണ്ണമുള്ളവൎക്കു മാത്രമേ മേൽപറഞ്ഞ തത്വത്തെ യഥാൎത്ഥമായി മനസ്സിലാക്കുവാൻ കഴികയുള്ളു. അങ്ങിനെയുള്ള മഹാന്മാരുടെ അപാരമായ ബുദ്ധിശക്തികൊണ്ടാണ് നമ്മുടെ സംഗീതം അസാമാന്യമായിട്ടുള്ള പുഷ്ടിയെ പ്രാപിപ്പാനിടയായത്. സംഗീതത്തിൽ ഈ എഴുത്തുകാരനുള്ള അതിഭ്രാന്തു നിമിത്തം പ്രകൃതം വിട്ടു കുറച്ചു കടന്നുപോയൊ എന്നു ശങ്കിക്കുന്നു. ആ വിഷയത്തിൽ അത്രതന്നെ ഭ്രാന്തില്ലാത്തവർ തങ്ങളുടെ ദൃഷ്ടിയിൽ കുറ്റകരമായ

തോന്നുന്ന ലേഖകൻെറ ഈ പ്രവൃത്തിക്കു മാപ്പു തരുമെന്നു വിശ്വ
സിക്കുന്നു. പിന്നെ, ബ്രഹ്മപ്രതിപാദകമായ വേദാന്താദി ശാസ്ത്ര
ങ്ങളെക്കൊണ്ട് ഈശ്വരതത്വത്തേയും, പ്രകൃതികാര്യമായിരിക്കു
ന്ന പ്രപഞ്ചത്തിൻെറ സ്വരൂപത്തേയും, ജീവതത്വത്തേയും അറി
ഞ്ഞു സർവ്വവ്യാപിയായും സർവ്വശക്തനായും സർവ്വജ്ഞനായുമിരിക്കുന്ന
ഈശ്വരൻ തന്നെയാണ് അന്തര്യാമിരൂപേണ നമ്മുടെ ഉള്ളിൽ ഇ
രുന്നുകൊണ്ടു നമ്മെ സർവ്വപ്രകാരേണ പ്രവർത്തിപ്പിക്കുന്നത് എന്നു
മനസ്സിലാക്കി ജീവേശ്വരൈക്യത്തെ അനുഭവിച്ച ചില മഹാ
ന്മാർ കൃതാർത്ഥന്മാരായിത്തീരുന്നു. ഏതദ്വിഷയമായി ബുദ്ധിയെ
പരിണമിപ്പിച്ച് അതിൻെറ അത്യന്തഫലത്തെ സമ്പാദിക്കുന്നതാ
ണ് മനുഷ്യനു ബുദ്ധികൊണ്ടുള്ള പരമപ്രയോജനം. അതാണ്
സകല പ്രാണികളുടേയും പരമപുരുഷാർത്ഥവും. ചുരുക്കത്തിൽ പറ
യുന്നതായാൽ, ലോകത്തിൽ എന്തെല്ലാം ശാസ്ത്രങ്ങളാണുള്ളത്, ആ
വക ശാസ്ത്രങ്ങളെ അടിസ്ഥാനമാക്കീട്ട് എന്തെല്ലാം കലാവിദ്യകളാ
ണുള്ളത്, ആ വക വിദ്യകളുടെ ഫലമായി ആശ്ചര്യമായിട്ടെന്തെ
ല്ലാം പദാർത്ഥങ്ങളാണ് മനുഷ്യർ സൃഷ്ടിച്ചിട്ടുള്ളത്, അതെല്ലാം ന
മ്മുടെ ഈ ചെറിയ തലക്കകത്തിരിക്കുന്നതും എങ്കിലും അചിന്ത്യ
ശക്തിയോടുകൂടിയിരിക്കുന്നതുമായ ബുദ്ധി എന്ന ശക്തിവിശേഷ
ത്തിൻെറ വ്യക്തി മാത്രമാകുന്നു.

അതിനാൽ, 'ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകര
മായിട്ടും ഉൽകൃഷ്ടമായിട്ടും വേറെ യാതൊന്നുമില്ല; മനുഷ്യനിൽ അ
ന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല'
എന്നിങ്ങിനെ ഈ ഉപന്യാസത്തിൻെറ ആദ്യം പ്രസ്താവിച്ചിട്ടുള്ള
ആ പാശ്ചാത്യപണ്ഡിതൻെറ വാക്ക് ഏററവും അർത്ഥവത്തായി
ത്തന്നെയിരിക്കുന്നുവെന്നു നമുക്ക് ഇപ്പോൾ സ്പഷ്ടമായി ഭവിക്കു
ന്നുണ്ട്.

മനുഷ്യൻെറ അന്തഃകരണത്തിന്ന് ഇത്രയും മഹത്തായിരിക്കു
ന്ന ശക്തിയുണ്ടെങ്കിലും അതു ക്രമത്തിൽ മാത്രമേ വികാസത്തെ
പ്രാപിക്കുന്നുള്ളു. ഒരു ശിശുവിൻെറ കരചരണാദ്യവയവങ്ങൾ ക്ര
മേണ വളൎന്നു യൌവനദശയിൽ എപ്രകാരമാണ് പരമപുഷ്ടിയെ
പ്രാപിക്കുന്നത് അപ്രകാരംതന്നെ അതിൻെറ അന്തഃകരണവും
അതാതവസ്ഥക്കനുരൂപമായിട്ടുള്ള വിവിധസംസ്കാരങ്ങളെക്കൊണ്ടു

ക്രമേണ വളന്ന് ഒടുക്കം അതിൻെറ (അന്തഃകരണത്തിൻെറ) യൌ
വനാവസ്ഥയിൽ അതു പൂൎണ്ണവികാസത്തെ പ്രാപിക്കുന്നു. ഇനി
ഒരു സംഗതിയിലും സ്ഥൂലദേഹത്തെത്തന്നെ ദൃഷ്ടാന്തമായി എടു
ക്കുക. ദൃഢഗാത്രന്മാരായ മാതാപിതാക്കന്മാരിരുനിന്നുല്പാദിച്ചിട്ടു
ള്ള ഒരു കുട്ടിയെക്കൊണ്ട് അതിൻെറ ഓരോ പ്രായത്തെ അനുസരി
ച്ച് ഓരോ വ്യായാമങ്ങൾ എടുപ്പിച്ചു ശീലിച്ചുവെങ്കിൽ യൌവനകാ
ലത്ത് അതിൻെറ ദേഹം വളരെ ബലമുള്ളതായും ലഘുവായും ഭ
വിക്കുകയും, കരചരണാദ്യവയവങ്ങൾ ഒന്നിനോടൊന്നു വളരെ
ചേച്ചയായിത്തോന്നുകയും ദുൎമ്മേദസ്സുകൾ ഒന്നുംകൂടാതെ വളരെ ദൃ
ഢമായി ഭവിക്കുകയും ചെയ്യുന്നു. അതുപോലെത്തന്നെ സ്വഭാ
വേന ശക്തിയുള്ള ബുദ്ധിയോടുകൂടിയ ഒരു കുട്ടിയുടെ അന്തഃകരണം
കാലാനുസരണം സംസ്കരിക്കപ്പെടുന്നുവെങ്കിൽ അത് അതിവിസ്താ
രത്തെ പ്രാപിക്കുന്നതാകുന്നു. അപ്രകാരംതന്നെ, സാമാന്യമായ
കായബലത്തോടുകൂടിയ ഒരു ശിശുവിനെക്കൊണ്ട് അതിൻെറ ശ
ക്തിക്കനുരൂപമായിട്ട് അതാതുകാലത്തിൽ ഓരോവ്യായാമങ്ങൾ ചെ
യ്യിക്കുന്നുവെങ്കിൽ പ്രായമാകുമ്പോൾ അത് ഒരു സാമാന്യബല
ത്തോടുകൂടിയവനായിത്തീരുന്നതുപോലെ സാമാന്യബുദ്ധിശക്തി
യോടുകൂടിയിരിക്കുന്ന ഒരു ബാലൻെറ അന്തഃകരണത്തെ അതാതു
പ്രായത്തിൽ തദനുരൂപമായിട്ടു സംസ്കരിക്കുന്നുവെങ്കിൽ അവൻ ഒ
രു സാമാന്യബുദ്ധിശാലിയായി ഭവിക്കുന്നതാണ്. ഒരുവൻ എത്ര
തന്നെ സ്വഭാവേന ബുദ്ധിയുള്ളവനായിരുന്നാലും ബാല്യംമുതൽക്ക്
അതാതുപ്രായത്തെ അനുസരിച്ച് അവൻെറ അന്തഃകരണം വേണ്ടു
വിധത്തിൽ സംസ്കരിക്കപ്പെടുന്നില്ല എങ്കിൽ അവൻെറ ബുദ്ധി ഒ
രിക്കലും പൂൎണ്ണവികാസത്തെ പ്രാപിക്കുകയില്ല; അവൻ ഒരിക്കലും
ലോകത്തിൽ മഹാപ്രസിദ്ധനായി ഭവിക്കുകയില്ല; അവൻെറ ബു
ദ്ധിശക്തികൊണ്ടു ലോകത്തിനു യാതൊരു പ്രയോജനവുമുണ്ടാ
കയില്ല. അതിനാൽ എവനെയാണ് ലോകത്തിൽ നാം മഹാപ്ര
സിദ്ധനായി അറിയുന്നത്, എവനാണ് ലോകാനുഗ്രഹമായി മഹ
ത്തായിരിക്കുന്ന കൎമ്മങ്ങൾ ചെയ്യുവനായി നാം അറിയുന്നത്, അ
വൻെറ അന്തഃകരണം ബാല്യംമുതൽക്കുതന്നെ അതാതു പ്രായത്തെ
അനുസരിച്ചു നല്ലപോലെ സംസ്കരിക്കപ്പെട്ടിട്ടുണ്ട് എന്നും, അതി
നുവേണ്ടി അവൻ തത്തൽകാലങ്ങളിൽ പലവിധത്തിലും ക്ലേശിച്ചി

ട്ടുണ്ട് എന്നും, എളുപ്പത്തിൽ നമുക്കനുമാനിക്കാവുന്നതാണ്. അത
ല്ലാതെ ഒരു ദിവസം വെളിച്ചാകാലത്ത് എണീററുനോക്കിയപ്പോൾ
ഞാനെങ്ങാട്ടുമിടുമിടുക്കനായി' എന്നുള്ള അവസ്ഥ തീരെ അസാദ്ധ്യ
മാകുന്നു. ഇന്നലെ ബാലനായിരുന്നവൻ ഇന്നത്തെ യൌവനശാ
ലിയാവുക എന്നത് എത്രത്തോളം അസാദ്ധ്യമോ അതും അത്ര
ത്തോളമസാദ്ധ്യമാകുന്നു. എന്നാൽ 'കരചരണാദ്യവയവങ്ങളോ
ടുകൂടിയിരിക്കുന്ന സ്ഥൂലശരീരം ശൈശവം മുതൽ ക്രമേണ വളൎന്നു
യൌവനത്തിങ്കൽ പുഷ്ടിയെ പ്രാപിക്കുന്നതുപോലെതന്നെ അന്തഃ
കരണവും സ്വഭാവേന വികാസത്തെ പ്രാപിക്കുകയില്ലേ? അ
പ്പോൾ പിന്നെ അന്തഃകരണസംസ്കാരത്തെപ്പററി ഇത്ര നിഷ്ക
ൎഷിച്ചിട്ടെന്താണു പ്രയോജനം?' എന്നൊരു പൂൎവ്വപക്ഷം ജനി
ച്ചേക്കാം. സ്ഥൂലദേഹദൃഷ്ടാന്തംകൊണ്ടുതന്നെ അതിനു സ
മാധാനം പറയാവുന്നതാണ്. ഒരു ബാലനെ വിവേകത്തോടു
കൂടിയ രക്ഷകൎത്താവിന്റെ കീഴിൽ വളൎത്താതെ യഥേഷ്ടം ചേഷ്ടിക്കു
ന്നതിന്ന് അവനെ അനുവദിക്കുന്നുവെങ്കിൽ അവൻ നാനാവി
ധ ദുൎമ്മാൎഗ്ഗങ്ങളിൽ പ്രവേശിച്ചു, തന്റെ ദേഹസ്ഥിതിക്ക് അ
യോഗ്യമാകുന്ന വിധത്തിൽ പലപ്രകാരേണ ചേഷ്ടിച്ചു, തന്നി
മിത്തം പലവിധ രോഗങ്ങളും പിടിപെട്ടു, ഒടുക്കം മഹാദുഃഖി
തനായി ഭവിക്കുന്നു. സ്വജനങ്ങൾക്കും ജനസമുദായത്തിന്നാസ
കലംതന്നെയും അവൻ ഒരു ഭാരമായി ഭവിക്കുന്നു. അവന്റെ
ജീവിതം അവന്നുതന്നെ മഹാക്ലേശമായി ഭവിക്കുന്നു. അപ്രകാരം
തന്നെ അസംസ്കൃതമായിരിക്കുന്ന ബുദ്ധിയും പ്രായേണ ദുഷ്ടബുദ്ധി
യായിത്തീരുവാനാണ് എളുപ്പം. നമുക്കു പ്രത്യക്ഷമല്ലാത്ത ചില
കാരണങ്ങളെക്കൊണ്ടു രണ്ടിലും വ്യത്യാസങ്ങളില്ലെന്നില്ല. ഈ സം
ഗതികളെത്തന്നെ ഒന്നുകൂടി സ്പഷ്ടമാക്കുന്നതിന്ന് അചരങ്ങളായ
വൃക്ഷാദികളെ നമുക്കു ദൃഷ്ടാന്തമായി എടുക്കുക. ഗംഭീരമായ ശാഖ
കളോടും ഉപശാഖകളോടും ഇലകളോടും കായകളോടുംകൂടിയ മ
ഹത്തായ ഒരു പേരാലുവൃക്ഷമായിത്തീരുന്നതിന്നുള്ള ശക്തി അതി
ന്റെ അതിസൂക്ഷ്മമായ ഒരു ബീജത്തിന്നുണ്ടെങ്കിലും അതു വളരെ
കാലംകൊണ്ടു മാത്രമേ ആ അവസ്ഥയെ പ്രാപിക്കുന്നുള്ളൂ. വിത്തു
മുളച്ചു തൈയായതിന്റെ ശേഷമുള്ള അതിന്റെ എളംപ്രായത്തിങ്കൽ
പലവിധ ശുശ്രൂഷകൾ ചെയ്തതിന്റെ ശേഷമേ അതു് ഒരു വലി

യ വൃക്ഷമായിത്തീൎന്ന് അനേകം പ്രാണികൾക്കു പലവിധത്തിലും
രക്ഷയെ ചെയ്യുന്നതായി ഭവിക്കുകയുള്ളു. അതുപോലെതന്നെ മ
നുഷ്യന്റെ അന്തഃകരണത്തിൽ ഈ ലേഖനത്തിന്റെ ആദിഭാഗ
ങ്ങളിൽ പ്രസ്താവിച്ചപ്രകാരം അനേകം അചിന്ത്യശക്തികൾ സം
സ്കാരരൂപേണ ലയിച്ചു കിടക്കുന്നുണ്ടെങ്കിലും അവ പ്രകാശിച്ചു പൂ
ൎണ്ണവികാസത്തെ പ്രാപിക്കണമെങ്കിൽ ആദികാലം മുതൽക്കേ അ
ന്തഃകരണത്തെ വേണ്ടുംപോലെ പോഷിപ്പിച്ചു വളൎത്തിക്കൊണ്ടുവരേ
ണ്ടതാകുന്നു. ആന്തരമായിട്ടു ലയിച്ചു കിടക്കുന്ന സംസ്കാരങ്ങൾ
വികസിച്ചു പ്രകാശിക്കുന്നതു ബാഹ്യമായിട്ടുള്ള വിഷയങ്ങളുടെ ഗ്ര
ഹണംകൊണ്ടാകുന്നു. വിഷയഗ്രഹണം ശൈശവാദി തത്തദവ
സ്ഥാനുരൂപമായിരിക്കേണ്ടതാകുന്നു. യാതൊരുപായംകൊണ്ടാണ്
ശൈശവം ബാല്യം മുതലായ അവസ്ഥകളിൽ അതാതു പ്രായ
ത്തിന്നു യോഗ്യമായുള്ള വിഷയങ്ങളെ കുട്ടികളെക്കൊണ്ടു ഗ്രഹി
പ്പിക്കുന്നത്, യാതൊരുപായംകൊണ്ടാണ് അപ്രകാരമുള്ള വിഷ
യഗ്രഹണത്തിൽ കുട്ടികൾക്കു സന്തോഷവും ഉത്സാഹവും വൎദ്ധി
ച്ചുവരുന്നത്, യാതൊരുപായംകൊണ്ടാണ് (കുട്ടികളുടെ ബുദ്ധി
ശക്തി വികസിച്ചുവരുന്തോറും) തത്തദ്വിഷയങ്ങളെപ്പററി നിഷ്കൃ
ഷ്ടിച്ചിട്ടുള്ള ജ്ഞാനമുണ്ടാകുവാനായി കുട്ടികൾ ആഗ്രഹിക്കുന്നത്,
യാതൊരുപായംകൊണ്ടാണ് (അന്തഃകരണം പൂൎണ്ണവികാസത്തെ
പ്രാപിക്കുമ്പോൾ) അവർ തങ്ങളുടെ ബുദ്ധിശക്തിയെ വിവിധവി
ഷയങ്ങളിൽ പ്രവേശിപ്പിച്ച് അന്യബുദ്ധിക്ക് ഇതുവരെ ഗോച
രമാകാത്തതായ തത്വങ്ങളെ കണ്ടുപിടിക്കുന്നത്, യാതൊരുപാ
യംകൊണ്ടാണ് ലോകത്തിലുള്ള സകല പദാൎത്ഥങ്ങളുടെയും സ്വ
രൂപജ്ഞാനമുണ്ടാകുന്നതിന്നു ബാലന്മാരിൽ സ്വഭാവേനയുള്ള ജി
ജ്ഞാസയെ വൎദ്ധിപ്പിക്കുവാനിടവരുന്നത്, അതാണ് ഏററവും ഉ
ത്തമമായും സ്വഭാവത്തിന്നു യോജിക്കുന്നതായുമുള്ള വിദ്യാഭ്യാസം.
അങ്ങിനെയുള്ള വിദ്യാഭ്യാസസമ്പ്രദായം ഏതൊരു ജനങ്ങളുടെ ഇട
യിൽ നടപ്പായി കാണുന്നുവോ അവരാണ് ഏററവും പരിഷ്കാരത്തെ
പ്രാപിച്ചിട്ടുള്ളവർ. ശൈശവം ബാല്യം മുതലായ അവസ്ഥകളിൽ
അന്തഃകരണത്തിന്റെ അവസ്ഥ എപ്രകാരമാണ് എന്നു വളരെ
മനസ്സിരുത്തി പരിശോധിച്ചറിഞ്ഞിട്ടുള്ളവരും, കുട്ടികളുടെ സ്വഭാവ
ത്തെ നല്ലവണ്ണമറിഞ്ഞിട്ടുള്ളവരും, അവരുടെ വിവിധചേഷ്ടിതങ്ങ

ളിൽ ശ്രദ്ധവെച്ചിട്ടുള്ളവരും, പലപ്രകാരത്തിൽ പലപ്പോഴും അവ രായിട്ടു സഹവസിച്ചിട്ടുള്ളവരുമായ വിദ്വാന്മാരാണ് ബാലന്മാരുടെ വിദ്യാഭ്യാസവിഷയത്തിൽ പലവിധ ഉപായങ്ങളും ഏൎപ്പെടുത്തിട്ടുള്ളത്. കുട്ടികളുടെ ഇടയിൽ നടപ്പുള്ള കടങ്കഥ അല്ലെങ്കിൽ തോൽക്കഥ പറയുക എന്ന സമ്പ്രദായം മേൽപ്രസ്താവിച്ചിട്ടുള്ള ഉദ്ദേശത്തിന്ന് ഏററവും സഹായമായി ഭവിക്കുന്ന ഉപായങ്ങളിൽ ഒന്നാകുന്നു

കുട്ടികൾ സാധാരണയായി "ഇതെന്താണച്ഛ, അതെന്താണമ്മെ, അതെന്തിനാണങ്ങിനെയിരിക്കുന്നതു" എന്നും മററുമുള്ള ചോദ്യങ്ങളെക്കൊണ്ടു മാതാപിതാക്കന്മാരെ 'ബുദ്ധിമുട്ടിക്കുന്നതു' നമുക്കെല്ലാവൎക്കുമനുഭവമുള്ള ഒരു സംഗതിയാണല്ലൊ. അവരുടെ അപ്രകാരമുള്ള ചില ചോദ്യങ്ങൾ വളരെ സത്തായിട്ടുള്ളവയാണെങ്കിലും മൂഢന്മാരായിരിക്കുന്ന മാതാപിതാക്കന്മാൎക്കു തല്ക്കാലം അവൎക്കു സമാധാനം പറവാൻ സാധിച്ചില്ല എങ്കിൽ അങ്ങിനെ ചോദിക്കുന്നതു കുട്ടികളുടെ ദുസ്സാമൎത്ഥ്യങ്ങളിൽ ഒന്നായി വിചാരിച്ച് അവരെ ശകാരിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ കുട്ടികളുടെ ആ സ്വഭാവത്തെ ദുസ്സാമൎത്ഥ്യമായി ഗണിക്കുവാൻ പാടുള്ളതല്ല. എന്തെന്നാൽ ലോകത്തിൽ കാണപ്പെടുന്ന സകല പദാൎത്ഥങ്ങളും അവൎക്കു പുതിയതാകുന്നു. ആ വക പദാൎത്ഥങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാക്കുവാനുള്ള ആഗ്രഹം അവരുടെ അന്തഃകരണത്തിൽ സഹജമായിട്ടുള്ളതാകുന്നു. ആ ജിജ്ഞാസയെ നാം മേൽക്കുമേൽ വൎദ്ധിപ്പിക്കേണ്ടതുമാകുന്നു. എന്നാൽ മാത്രമേ അവരുടെ ആലോചനാശക്തി വൎദ്ധിക്കുകയുള്ളു; എന്നാൽ മാത്രമേ (പ്രായമാകുമ്പോൾ) പ്രപഞ്ചമാസകലം തങ്ങൾക്കൊരു പാഠപുസ്തകമാണെന്ന് അവൎക്കു വിചാരിക്കാറാവുകയുള്ളു; എന്നാൽ മാത്രമേ പ്രകൃതിയിലുള്ള അതിരഹസ്യങ്ങളായ വിവിധതത്വങ്ങളും അവരുടെ ബുദ്ധിക്കു ഗോചരമായി ഭവിക്കുകയുള്ളു. ലോകവിശ്രുതന്മാരായ മിക്ക ശാസ്ത്രജ്ഞന്മാരും ഈ തത്വത്തെ അറിഞ്ഞിട്ടുള്ള മാതാപിതാക്കന്മാരുടെ രക്ഷയിൽ വളൎന്നിട്ടുള്ളവരാകുന്നു.

കേവലം താഡനാദി ശിക്ഷകളെ ഭയപ്പെട്ടിട്ടുമാത്രം കുട്ടികൾ ഗ്രഹിക്കുന്ന വിഷയങ്ങൾ അവരുടെ ഉള്ളിൽ പതിഞ്ഞു കിടക്കുന്നതല്ല. അവർ അവയെ ക്ഷണത്തിൽ മറക്കുന്നു. അവയെപ്പററി

പിന്നീട് അവർ ആലോചിക്കുന്നതുമല്ല. അങ്ങിനെ നിർബ്ബന്ധം കൊണ്ടു ഗ്രഹിപ്പിക്കുന്ന മിക്ക വിഷയങ്ങളും എളുപ്രായമായിരിക്കുന്ന അവരുടെ ബുദ്ധിശക്തിക്കനുരൂപമായിട്ടുള്ളവയല്ല എന്നുകൂടി അതിൽനിന്നനുമാനിക്കേണ്ടിയിരിക്കുന്നു. എന്നാൽ യാതൊരു വിഷയങ്ങളാണ് അവരുടെ ബുദ്ധിക്കു ഗോചരമായും അതുഹേതുവായിട്ടുതന്നെ അവൎക്കു രസകരമായും ഭവിക്കുന്നത്, യാതൊരു വിഷയങ്ങളെപ്പററിയാണ് അവർ അത്യുത്സാഹത്തോടുകൂടി പിന്നെയും ചിന്തിക്കുന്നത്, അവ അവരുടെ അന്തഃകരണത്തിൽ ഉറച്ചു കിടക്കുന്നതാണ്. അവയെ അവർ തങ്ങളുടെ ആലോചനാശക്തിക്കു വിഷയമാക്കിത്തീൎത്തു തത്സംബന്ധമായി അനേകം പുതിയ തത്വങ്ങളെ പിന്നീട് അവർതന്നെ കണ്ടുപിടിക്കുന്നു.

തോൽക്കഥ പറയുക എന്ന സമ്പ്രദായം മേൽ പ്രതിപാദിച്ചിട്ടുള്ള കാൎയ്യങ്ങളെ നിറവേററുന്നവയിൽ ഒന്നാകുന്നു. ഒരേപ്രായത്തിലുള്ള കുട്ടികൾ തമ്മിൽ ഓരോ കടങ്കഥകൾ പറഞ്ഞു ചിലർ തോൽക്കുക ചിലർ ജയിക്കുക എന്നിങ്ങനെയുള്ള മത്സരംതന്നെ അവരുടെ ബുദ്ധിക്ക് ഉത്സാഹത്തെ ഉണ്ടാക്കിത്തീൎക്കുന്നു. അതുഹേതുവായിട്ട് അത് അവരുടെ ആലോചനാശക്തിയെ വൎദ്ധിപ്പിക്കുന്നതിന്നു നല്ല സഹായമായും ഭവിക്കുന്നു. അതിന്നും പുറമെ, കടങ്കഥകൾ പറഞ്ഞുശീലിക്കുന്നതുകൊണ്ടു ലോകത്തിലുള്ള നാനാവിധ പദാൎത്ഥങ്ങളേയും പലവിധത്തിലും വിഭാഗിക്കുന്നതിന്നുള്ള ബുദ്ധിശക്തി കുട്ടികൾക്കുണ്ടാകുന്നതാണ്. ഓരോ പദാൎത്ഥങ്ങൾക്കു സാമാന്യമായിട്ടുള്ള ധൎമ്മങ്ങൾ എവയാണെന്നും, അതാതിന്നു വിശേഷമായിട്ടുള്ള ധൎമ്മങ്ങൾ എവയാണെന്നും, അവൎക്ക് അതുകൊണ്ടു ഗ്രഹിക്കുവാനിടവരുന്നതാണ്. ചില പദാൎത്ഥങ്ങൾക്കും മററുചിലതിന്നും തമ്മിൽ ഏതേതു ധൎമ്മങ്ങളെക്കൊണ്ടാണ് സാമ്യമുള്ളതെന്നും, ചിലതു മററുചിലതിൽനിന്ന് ഏതേതു ധൎമ്മങ്ങളെക്കൊണ്ടാണ് വ്യത്യാസപ്പെടുന്നതെന്നും മററുമുള്ള തത്വങ്ങളും അവർ അതുകൊണ്ടു ഗ്രഹിക്കുന്നു. ബുദ്ധിയുടെ ശാസ്ത്രവിഷയമായുള്ള പരിണാമത്തിന്റെ ആദ്യത്തെ പടി ഇപ്രകാരമാണ് എന്നതു വാദരഹിതമായ സംഗതിയാണല്ലോ. 'നാഴിപാലുകൊണ്ടു നാടെല്ലാം കല്യാണം' (=ചന്ദ്രൻ) എന്നും, 'എണ്ണക്കുപ്പിയിൽ ഞാറപ്പഴം' (=കണ്ണിന്റെ കൃഷ്ണമണി) എന്നും മററുമുള്ള കടങ്കഥകൾ എളുബുദ്ധിക്കു ഗോചരമായി ഭവി

ച്ചുവോ ആ ബുദ്ധി യഥാക്രമം വികാസത്തെ പ്രാപിക്കുന്നതിന്നു കാലദേശാദ്യവസ്ഥകൾ അനുകൂലമായിരുന്നെങ്കിൽ അതു കാളിദാസന്റെ ബുദ്ധിക്കു തുല്യമായിത്തീരുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല എന്നതിന്നു യാതൊരു സംശയവുമില്ല. ഇങ്ങിനെ ഓരോ കഥകളേയും പരിശോധിച്ചുനോക്കുന്നതായാൽ ശാസ്ത്രവിഷയമായിട്ടും മററനേകവിധത്തിലുമുള്ള പല തത്വങ്ങളും അവയിൽ ബീജരൂപേണ ലയിച്ചുകിടക്കുന്നതു കാണാവുന്നതാണ്. അങ്ങിനെയുള്ള കടങ്കഥകളെ പറയുകയും, അവയെ കണ്ടുപിടിക്കുകയും, ചെയ്യുന്നതിൽ ഏതു ബാലന്മാർ തല്പരന്മാരാകുന്നുവോ, ഏവർ ആവക വിഷയങ്ങളിൽ തങ്ങളുടെ ചെറുപ്രായത്തിലിരിക്കുന്ന ബുദ്ധിയെ പരിണമിപ്പിക്കുകയും അവയിലുള്ള അതിസാമാന്യമായ ചില തത്വങ്ങളെ കണ്ടുപിടിക്കയും, ചെയ്യുന്നുവോ, അവക്കു, ലോകത്തിൽ മനുഷ്യക്ക് അറിവിനേയും മനസ്സമാധാനത്തേയും കൊടുക്കുന്നതായിട്ടും, സന്തോഷത്തേയും ആനന്ദത്തേയും കൊടുക്കുന്നതായിട്ടും കാലക്ഷേപം ആയാസരഹിതമായിത്തീരുന്നതിന്നു പലവിധസൌകര്യങ്ങളെ ഉണ്ടാക്കിത്തീർക്കുന്നതിന്നു ഹേതുവായിട്ടും എത്രയും ശാസ്ത്രങ്ങളും കലാവിദ്യകളുമാണുള്ളത് അവയിൽ ചിലതിലെങ്കിലും നൈപുണ്യം സമ്പാദിച്ചു കേമന്മാരാകുന്നതിനും, മനുഷ്യർക്കുള്ള അറിവിന്റെ ആകത്തുകയിൽ തങ്ങളുടെ സമ്പാദ്യമായി കൂട്ടിച്ചേർക്കുന്നതിന്ന് ഒരണുവെങ്കിലും പുതിയതായി കണ്ടുപിടിപ്പാൻ തരം വരുന്നതിനും, എളുപ്പമാകുന്നുവെന്നത് കുറച്ചാലോചിച്ചു നോക്കിയാൽ മഹാസ്പഷ്ടമായി ഭവിക്കുന്ന ഒരു സംഗതിയാകുന്നു.

'മലയാളത്തിലെ കടങ്കഥകൾ' എന്ന തലവാചകത്തോടുകൂടി കെ. രാമകൃഷ്ണപിള്ള ഈ വിഷയത്തെപ്പററി മറെറാരു വിധത്തിൽ അതിഭംഗിയായി 79 കർക്കടകത്തിലെ രസികരഞ്ജിനിയിൽ ഒരു ലേഖനമെഴുതിട്ടുള്ളതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. അതിനാൽ ആ ഭാഗം ഇവിടെ വിസ്തരിക്കുന്നില്ല.

കെ. എം.

# ടോഡർ



ഭാരതഖണ്ഡത്തിലെ പൂർവ്വനിവാസികളെപ്പററി അറിവാൻ എല്ലാവക്കും ഉൽക്കണ്ഠ ജനിക്കാതിരിക്കുന്നതല്ല. മദ്ധ്യ ഇന്ത്യയിലെ കോന്തരും രജപുത്താനയിലെ ബില്ലരും ബങ്കാളത്തിലെ ശന്തളരും നമ്മുടെ തെക്കെഇന്ത്യയിലെ ടോഡരും ചരിത്രപ്രസിദ്ധന്മാരായ പൂർവ്വനിവാസികളത്രെ. ഇവരിൽ ടോഡരുടെ പ്രധാന അധിവാസസ്ഥലം നീലഗിരിയാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. അവരുടെ ചരിത്രങ്ങൾ വിശിഷ്യ രസജനകമായിട്ടുള്ളതുമത്രെ. അവരുടെ പൂർവ്വചരിത്രത്തെപ്പററി പല ഭിന്നാഭിപ്രായങ്ങളുമുണ്ട്. ഇവർ യവനരാജാവായ അലക്സന്തരുടെകൂടെ ഇന്ത്യയിൽ വന്നവരുടെ സന്തതികളാണെന്നു ചിലരും, മററു ചിലർ പാരസീകരാജാവായ ദാരിയസ്സിൻെറ ഒന്നായി(?) വന്നവർ ഇവരുടെ പൂർവ്വികന്മാരാണെന്നും, അഭിപ്രായപ്പെടുന്നുണ്ട്. ഇവർ യഹൂദവംശജന്മാരാണെന്നുള്ള അഭിപ്രായക്കാരുമുണ്ട്. നീലഗിരിമലയിൽ പുരാതനമായി അധിവസിച്ചുവന്ന പൂർവ്വനിവാസികളാണ് ടോഡരെന്നും ചിലർ പറയുന്നുണ്ട്. എന്നാൽ ഇവരുടെ വർഗ്ഗം ഇപ്പോൾ ക്ഷയിച്ചുവരുന്നതായി തോന്നുന്നു. പണ്ടു ടോഡരുടെ സംഖ്യ അനേകായിരമായിരുന്നു. ഇപ്പോൾ ഇതു വളരെ ചുരുങ്ങിയിരിക്കുന്നു. ടോഡർ ദീർഘകായകന്മാരും ബലവാന്മാരുമാണ്. ഈ വർഗ്ഗം തങ്ങളുടെ അയൽവാസികളായ ഇതരവർഗ്ഗക്കാരിൽനിന്നു പല സംഗതികളിലും തുലോം വ്യത്യസ്തപ്പെട്ടാണിരിക്കുന്നത്. അസാധാരണയായ പൊക്കം, കായബലം, ശൌര്യം, വീര്യം മുഖപ്രസന്നത എന്നീ ഗുണങ്ങൾ ടോഡരിൽ കാണുമ്പോലെ അവരുടെ അയൽവാസികളിൽ കാണ്മാനില്ലാത്തത് അവക്കുള്ള ഒരു പ്രത്യേക വിശേഷങ്ങളാണ്. ഇവക്ക് ഇഹലോകവാസത്തിൽ ഒരു ഒററ കാര്യത്തിൽ മാത്രമേ വിചാരവും സൂക്ഷ്മവുമുള്ളു. അതു തങ്ങളുടെ കന്നുകാലികളെ തീററിപ്പോറേറണ്ട കാര്യമാകുന്നു. അതല്ലാതെ അവരുടെ ശ്രദ്ധയെ ആകർഷിക്കുന്നതായിട്ടു മറെറാന്നും കാ

ണ്മാറില്ല. ടോഡർ തങ്ങടെ ഉപജീവനം വളരെ താണമട്ടിൽ കഴിച്ചുകൂട്ടുന്നവരും വളരെ കഴിമടിയന്മാരുമാണ്. ദൂരദേശസഞ്ചാരം അവൎക്കു കേവലം നിഷിദ്ധമത്രെ. വെയിലും മഴയും എത്ര കഠിനമായാലും അവരുടെ ഉത്തമാംഗം നഗ്നതയിൽ വെയ്ക്കുന്നത് അവൎക്കു വഴക്കമാണ്. തലമുടി വീട്ടുന്നതു തങ്ങൾക്കു വലിയൊരഴകായിട്ടു അവർ വിചാരിച്ചുവരുന്നു. അതു ആറേഴ അംഗുലം നീളത്തോളം വളരാൻ അവർ വിടുന്നു. അപ്രകാരംതന്നെ അവർ മുഖക്ഷൌരവും ചെയ്ക പതിവില്ല. അതും നീട്ടിവിടുകയത്രെ ചെയ്യുന്നത്. അവരുടെ മൊട്ടക്കണ്ണും വളഞ്ഞ മൂക്കും വെളുത്ത പല്ലും കാഴ്ചയിൽ വിരൂപങ്ങളല്ലതാനും. ഇതൊക്കെക്കൊണ്ട് അവരുടെ മുഖം പ്രസന്നമായും ഗംഭീരമായും ഇരിക്കയാണ് ചെയ്യുന്നത്. ചിലർ ഒരുതരം കുണ്ഡലം ധരിക്കാറുണ്ട്. കൂടാതെ ചിലർ ഒരുമാതിരി വെള്ളിച്ചങ്ങല കഴുത്തിലും കെട്ടുന്നു. ഇവർ അരയ്ക്കു ചുററി ഒരു വസ്ത്രം ഉടുക്കയും മേലുമുണ്ടായി മററൊന്നു ഉടൽ മറച്ചുകൊണ്ടു ധരിക്കയും ചെയ്യാറുണ്ട്. എന്നാൽ ഇവർ തലയും കാലും ഒരിക്കലും മറയ്ക്കുന്നില്ല. ചിലപ്പോൾ വലത്തേകയ്യും നഗ്നതയിൽ വെയ്ക്കുന്നു. രാപ്പകൾ ഈമാതിരി ഉടുപ്പ് ഇവർ ധരിച്ചുകൊണ്ടിരിക്കും. പാദുകമായിട്ടു ഒന്നും ധരിക്കാറില്ല. അവർ ആയുധപാണികളുമല്ല. ആയുധത്തെപ്പററിയുള്ള ഒരറിവുതന്നെ അവൎക്കില്ലെന്നു തോന്നുന്നു. എന്നാൽ ഇവർ തങ്ങടെ വലകയ്യിൽ ഒരുമാതിരി ദണ്ഡു ധരിക്കാറുണ്ട്. അതു അവരുടെ നാല്ക്കാലികളെ തെളിക്കാൻ ഉപയോഗിച്ചുവരികയത്രെ ചെയ്യുന്നത്.

സ്ത്രീകളുടെ ശരീരവളൎച്ചയും പുരുഷന്മാരുടേതിന്നു പ്രായേണ സാദൃശ്യമുണ്ട്. എന്നാൽ സ്ത്രീകൾ വെളിക്കിറങ്ങി സഞ്ചരിക്കാത്തതുകൊണ്ടു അവരുടെ നിറം കാഴ്ചെക്കു മനോഹരമുള്ളതാണ്. യുവതിമാരുടെതന്നെ മാത്രമല്ല, മിക്കവാറും സ്ത്രീകളുടെ അഴകേറിയ തലമുടി അവർ നീളെ കെട്ടി കഴുത്തിലോ ചുമലിലോ ഞാത്തിയിട്ടിരിക്കും. അവർ തീരെ സ്വതന്ത്രമാരാണ്. നമ്മുടെ സ്ത്രീകളെപ്പോലെ മററുള്ളവൎക്കു കീഴടങ്ങി നില്ക്കണമെന്നുള്ള ഭയം ഇല്ലാത്തവരുമാണ്. അന്യന്മാരുമായി വിശ്വാസസ്ഥതയോടും ധൈൎയ്യത്തോടും സംസാരിക്കുന്നതിൽ അവൎക്കു ക്ലേശമോ കുലുക്കമോ ഇല്ല. അവർ ഒരുമാതിരി കണ്ഠാഭരണം ധരിക്കാറുണ്ട്. അതു മടഞ്ഞ തലമുടിയിലോ

കരുത്ത നൂലിനാലൊ അവിടവിടെയായി ചില്ല കൊന്തക്കുരുവോ ഒ
റൊറാ കോൎത്തു വെച്ചിട്ടുള്ളതും കഴുത്തിന്റെ പിന്നിൽ നിന്നു തൂങ്ങ
ത്തക്കവണ്ണം ആ ഭാഗം ചില കവിടികൾകൂടി കോൎത്തു ഞാത്തി
യിട്ടുള്ളതുമായിരിക്കും. മുട്ടിന്നു മേല്പെട്ടു കൈത്തണ്ടമേൽ ഓരോ
ജോടു വളകളും പത്തു വിരലുകളിന്മേലും പല മാതിരി മോതിരങ്ങ
ളും അവർ നിറയ ഇട്ടിരിക്കും. ഇവരുടെ, മേൽമുണ്ടു പുരുഷന്മാർ
ധരിക്കുന്ന മേൽമുണ്ടുമായി വളരെ സാമ്യമുണ്ട്. പക്ഷെ സ്ത്രീകൾ
ധരിക്കുന്ന മട്ടൊന്നു വേറെയാണ്. ഇവരുടെ, മേൽമുണ്ടു കാലടി
യോളം എത്തുന്നതും ശരീരമാസകലം മൂടുന്നതുമാകുന്നു. ഇതു ഇ
ന്നാട്ടിലെ ചില തങ്ങന്മാരുടെ നിളംകുപ്പായത്തിനൊത്ത സമ്പ്ര
ദായത്തിലുള്ളതായിരിക്കും. സ്ത്രീകളും പുരുഷന്മാരും ഒരുപോലെ വൃ
ത്തിഹീനരത്രെ. ശുചീകരണത്തെപ്പറ്റി അവൎക്കു യാതൊരു ഗന്ധ
വുമില്ല. തന്നിമിത്തം ഒരു ടോഡർ അടുത്തു വരുമ്പോൾ ഉള്ള ദു
ൎഗ്ഗന്ധം ഇലോം അസഹ്യകരമാണെന്നു പറഞ്ഞാൽ മതിയല്ലോ.

ടോഡർ, ഗ്രാമനിവാസികളല്ലെന്നു വിശിഷ്യ പറയേണ്ടതില്ല.
എന്നാൽ ഓരോ കുഡുംബം ഓരോ കുടിലിൽ അത്ര അധിവസി
ച്ചു വരുന്നത്. അവരുടെ കുടിൽ എട്ടടി ഉയരത്തിലും പന്ത്രണ്ട
ടി നിളത്തിലും വൃത്താകാരത്തിൽ പണി ചെയ്യപ്പെട്ട ചെറുകെട്ടിട
ങ്ങളാണ്. ഒററത്തു ഒരു ചെറു വാതിലല്ലാതെ, ജനാല മറെറാ
ന്നും അതിന്നു വെക്കുക പതിവില്ല. അവർ ഗോപാലന്മാരാണെ
ന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ അവർ വെറും എരുമക
ളെ മാത്രമെ പോററി വരാറുള്ളു. അവയുടെ പാലിൽനിന്നു അ
വർ വെണ്ണ എടുക്കയും അതു വില്ക്കയും ചെയ്യാറുണ്ട്. എരുമക
ളെ അവർ കാമധേനുക്കളായിട്ടാണ് വിചാരിച്ചു വരുന്നത്. അ
വയെ അവർ അത്ര ഭയഭക്തിപൂൎവ്വം ആരാധിച്ചുവരുന്നു. അവരു
ടെ മതസംബന്ധമായ അടിയന്തരങ്ങളിലൊക്കെ എരുമകളെ ആ
രാധിച്ചു കൊണ്ടുള്ള കൎമ്മങ്ങളാണ് പ്രധാനം. നിശ്ചിതമായ ചില
കൎമ്മങ്ങൾ ചെയ്യിച്ച ബ്രഹ്മാനുഷ്ഠാനത്തോടെ ഇരിക്കുന്നവൎക്കല്ലാതെ
എരുമകളെ കറക്കുവാൻ യഥാൎത്ഥത്തിൽ പാടില്ലെന്നാണ് അവരുടെ
നിശ്ചയം. ഈ ജീവികളെ സംബന്ധിച്ചു ടോഡരുടെ ഇടയിൽ
നടപ്പുള്ള മറെറാരു അപൂൎവ്വമായ നടവടിയും വളരെ രസപ്രദമായി
ട്ടുള്ളതാകുന്നു. സായംകാലം ഇവരുടെ നാല്ക്കാലികളും ആലകളി

ഞ്ഞു വരുമ്പോൾ അവൎക്കടുത്തു ചെന്നു തൊഴുതു നില്ക്കേണ്ടതു് അ
വരുടെ വലിയൊരു ബാദ്ധ്യതയായി വിചാരിച്ചുവരികയും അതിനെ
നിൎവ്വിഘ്നം അനുഷ്ഠിച്ചു വരികയും ചെയ്യുന്നു. ഇക്കാൎയ്യം നടത്തി
യാൽ മാത്രമേ ഇവർ അത്താഴം കഴിച്ചു ഉറങ്ങാൻ പോക പതിവു
ള്ളൂ. തോഡരെപ്പററി ഇങ്ങിനെയുള്ള പല വിശേഷങ്ങളും റെവറന്റ്
കോഫീൽഡ് ഗ്രീഗർസൻ എന്ന മഹാൻ മുമ്പുതന്നെ എഴുതി പ്രചുര
പ്പെടുത്തീട്ടുണ്ടു്. അതിനാൽ ഈ പൂൎവ്വനിവാസികളെപ്പററി ഇത്ര
യൊക്കെ അറിവാൻ നമുക്കിട വന്നിരിക്കുന്നു. ഇനിയും തോഡരെ
ക്കുറിച്ചു പല വിവരങ്ങളുള്ളതും സന്ദൎഭോചിതമായി ഇവിടെ പ്രസ്താ
വിക്കാം.

തോഡൎക്കു വിശേഷവിധിയായ പല ആചാരനടവടികൾ ഉ
ണ്ടു്. അനേകഭൎത്തൃത്വം അവരുടെ ഇടയിൽ നടപ്പുണ്ടു്. 'പ
ഞ്ചപാണ്ഡവന്മാരും പാഞ്ചാലിതന്നും' എന്നു പറഞ്ഞ മട്ടിൽ പ
ലൎക്കുംകൂടി ഒരു തോഡസ്ത്രീ പ്രിയതമയായിരിക്കുന്നതു് ഇവരുടെ ഇ
ടയിലുള്ള സമ്പ്രദായമാണു്. പ്രസ്തുത സമ്പ്രദായത്തിന്നനുസരിച്ചു
ഒരു തോഡസ്ത്രീ ഒന്നിലധികം പുരുഷന്മാരെ വേൾക്കുന്നു. ഈ സ
മ്പ്രദായത്തിൽ തോഡൎക്കു യാതൊരു വെറുപ്പുമില്ല. സ്ത്രീവൎഗ്ഗം ഇതു
പരമഭാഗ്യമായും കരുതുന്നു. ഇവൎക്കു യാതൊരു തൊഴിലുമില്ല. ഇ
വർ കേവലം സ്വസ്ഥമായിരുന്നു കാലക്ഷേപം ചെയ്തു വരികയാണ
പതിവു്. എങ്കിലും ദ്രൌപതിയെപ്പോലെ ഇവൎക്കു വല്ല ബഹുമ
തിയൊ പ്രശസ്തിയൊ ലഭിക്കാറുണ്ടെന്നു തോന്നുന്നില്ല. തോഡരു
ടെ പെൺകുട്ടികൾക്കു നാമകരണം കൂടി ചെയ്ക പതിവില്ല. പെ
ൺകുട്ടികളെ ആൺകുട്ടികളെപ്പോലെ അവരുടെ ദേവാലയങ്ങളിലേ
ക്കു കൂട്ടിക്കൊണ്ടു പോകയോ അവിടങ്ങളിൽ അവരെ കടത്താൻ
അനുവദിക്കയോ ചെയ്തു വരുന്നതുമില്ല.

കുട്ടികൾക്കു നാമകരണം ചെയ്യുന്നതും തോഡരുടെ ഇടയിൽ
ഒരു അസാധാരണ സമ്പ്രദായത്തിലാണു്. ആൺകുട്ടികൾക്കു
മാത്രമേ പേർവിളിയുള്ളുവെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവ
രെ, പിതാക്കന്മാർ തങ്ങളുടെ ദേവാലയങ്ങളിൽ കൂട്ടിക്കൊണ്ടുപോ
യി അവിടുന്നു ചില കൎമ്മാനുഷ്ഠാനങ്ങളോടുകൂടി കുട്ടികളെ ഒന്നാമ
തായി അവിടെവെച്ചു ദീപം കാട്ടുകയും കുട്ടികളുടെ നെററി നില
ത്തോടമൎത്തു പിടിക്കയും പിതാവു മുട്ടുകുത്തിക്കൊണ്ടു നാമകരണം

ചെയ്കയും ചെയ്യുന്നു. അതിൽ പിന്നെ ഈശ്വരപ്രാർത്ഥന കഴിച്ചു തിരിച്ചുപോകും. അവരുടെ കെട്ടുകല്യാണവും രസജനകമായ ഒരു മട്ടിലത്രെ. മണവാളനോ അവന്റെ രക്ഷകർത്താവോ വേണം ബാന്ധവത്തിന്നു വേണ്ടപ്പെട്ട ചട്ടം കെട്ടാൻ. അവർക്കുള്ള സ്ത്രീധനം എരുമകളാണ്. വധൂവരന്മാരന്യോന്യം കൊള്ളാനും കൊടുക്കാനും തമ്മിൽ സഖ്യമായാൽ മണവാട്ടിയുടെ പിതാവു തന്റെ ജാമാതാവിന്റെ തലമേൽ കാലടികൊണ്ടു തൊടുന്നതു വിവാഹത്തിന്നു വേണ്ടതായ വാക്കും കൈയും കൊടുത്തുവെന്നർത്ഥമാകുന്നു.

ഇവരുടെ ശവദാഹകർമ്മങ്ങളും പ്രസ്താവയോഗ്യമത്രെ. അവരുടെ ശേഷക്രിയകൾ രണ്ടാകുന്നു. ഒന്നാമത്തേത് ഒരാൾ മരിച്ചു ഉടനെ ചെയ്യുന്ന കർമ്മങ്ങളാണ്. മരണശേഷം മരിച്ചാളുടെ ചാർച്ചക്കാരും ചേർച്ചക്കാരും ഒക്കെ എത്തുപെടും. ഒന്നാമത മൃതശരീരം പച്ചച്ചെടികൾകൊണ്ടുണ്ടാക്കിയ ഒരു ശവപ്പെട്ടിയിൽ അടക്കം ചെയ്യും. അങ്ങിനെ ചെയ്യുന്നതുകൊണ്ടു മരിച്ചാൾ തന്റെ ജീവകാലത്തു ചെയ്തിട്ടുള്ള എല്ലാം പാപവും നശിക്കുമെന്നാണ് അവർ വിശ്വസിച്ചുപോരുന്നത്. മൃതശരീരം കോടിവസ്ത്രങ്ങൾകൊണ്ടു ആപാദചൂഡം മൂടും. ജീവകാലത്തു ശരീരത്തിൽ ധരിച്ചിരുന്ന ആഭരണങ്ങളൊന്നും മരണശേഷം മെയ്യിൽനിന്നു നീക്കം ചെയ്കയുമില്ല. മുഹമ്മദീയരുടെ ഓത്തിന്റെ സമ്പ്രദായത്തിൽ ഇവരും ചിലതു ഉച്ചരിക്കാറുണ്ട്. അലമുറകളും കുറവുണ്ടാകയില്ല. ധാന്യം, പാൽ, വെണ്ണ, ഇവ ദാനം ചെയ്യും. ഉയൎന്ന തൂണുകളിന്മേലാണ് ചിതകൂട്ടുന്നത്. ശവദാഹത്തിന്നു അല്പം മുമ്പു കുറെ മണ്ണു വാരി മൃതശരീരത്തിന്മേൽ വിതറുന്നു. ഇതു മൃതശരീരത്തെ ഭക്തിപൂർവ്വം അർച്ചിക്കുന്നതായിട്ടാണ് അവർ വിചാരിച്ചുപോരുന്നത്. ഇപ്രകാരം ചെയ്യുമ്പോൾ മരിച്ചാളുടെ ഒരു അടുത്ത ബന്ധു നെറ്റിത്തടത്തിന്നിരുവശത്തുനിന്നും കുറെ രോമം മുറിച്ചെടുക്കയും പിന്നെ കുറെ ധാന്യം വാരി മൃതശരീരത്തിന്മേൽ എറികയും ചെയ്തു ചിതക്കു തീ കൊടുക്കുന്നു. രോമം മുറിച്ചെടുത്ത ആ മനുഷ്യൻതന്നെയാണ് ചിതക്കു തീ കൊടുക്കേണ്ടതും. ചിതക്കു തീപ്പററിയാൽ എല്ലാവരും നിശ്ശബ്ദമായി തിരിച്ചുപോകയും ചെയ്യും. ശവദാഹം കഴിഞ്ഞാൽ ബന്ധുജനങ്ങളിൽ ചിലർ വീണ്ടും ചെന്നു ചിതമേൽ കുറെ വെള്ളം തളിച്ചു വെണ്ണീരിൽനിന്നു ദഹിച്ചു തലയോടു തെരി

ത്തെടുത്തു ഒരു ശുഭ്രവസ്ത്രത്തിലാക്കി കെട്ടിക്കൊണ്ടുപോകും. ഇതു ഒരാണ്ടോളം സൂക്ഷിച്ചുവെക്കയും ചെയ്യുന്നു. ഇങ്ങിനെ ആണ്ടൊന്നു കഴിഞ്ഞാൽ രണ്ടാമത്തെ ശേഷക്രിയകൂടി ചെയ്യുന്നു. മരിച്ചാളുടെ ദേഹവും തലയോടും കെട്ടിവെച്ചിട്ടുള്ള തുണി എടുത്തു നിലത്തു വിരിച്ചു ഒന്നാമതു കുറെ സ്ത്രീകളും പിന്നെ പുരുഷന്മാരും വന്നു അതിന്നു ചുററും ഇരിക്കുന്നു. പിന്നെ ചിലർ തമ്മിൽ കൈകോൎത്തു പിടിച്ചു ഇതിന്നു ചുററുംനിന്നു നൃത്തം ചെയ്യുന്നു. ഇതു കഴിഞ്ഞാൽ ചില കന്നുകാലികളെ ആട്ടിത്തെളിച്ചുകൊണ്ടുവരും. ഒടുവിൽ അവയെ അവിടെവെച്ചു ബലികൊടുക്കയും ചെയ്യും. പിന്നീട്ട ക്ഷണിക്കപ്പെട്ടവൎക്കെല്ലാം പല വിധവങ്ങളോടുകൂടി പൊടിപാറി സദ്യയും കൊടുക്കും. ഇതാണ് ഇവരുടെ പിണ്ഡമടിയന്തരം. ഈ കൎമ്മത്തെ ഇവർ 'റോഡ്യൂസ്' എന്നു വിളിക്കുന്നു. ഈ പിണ്ഡകൎമ്മത്തെപ്പററി പറഞ്ഞ് ശ്രീ ഗർസൻ വളരെ പരപ്പിൽ പറഞ്ഞിട്ടുണ്ട്.

ടോഡൎക്കു കൃത്യമായ ഒരു മതാചാരമില്ല. അവരുടെ ദേവാലയം അവരുടെ ഏഎമ്പാടിതന്നെയാണ്. അവരുടെ വാസസ്ഥലങ്ങളിൽതന്നെ ഓരോ ബിംബപ്രതിഷ്ഠ ചെയ്തു ദേവാരാധന ചെയ്തുവരുന്നു. അവർ ഉദയാസ്തമനത്തിൽ സൂൎയ്യനെ തൊഴുതുവന്ദിക്കുന്നു. മരണശേഷം ജീവൻ സ്വൎഗ്ഗത്തിലേക്കു പോകുന്നുവെന്നാണ് അവരുടെ വിശ്വാസം. അവിടെയും അവൎക്കു പാലും, വെണ്ണയും സുലഭമായി കിട്ടുമെന്നും കരുതുന്നു. അവരുടെ ദേവാലയത്തിൻമുകളിൽ ഒരു കല്ലുവെച്ചിരിക്കും. അതിനെ അവർ 'ബ്രോട്ട്' എന്നു വിളിക്കുന്നു. ഇതിന്റെ അൎത്ഥം സത്യക്കല്ലെന്നാണത്രേ. വല്ല ശണ്ഠയോ തൎക്കമോ ഉണ്ടാകുമ്പോൾ ഇതിന്നു മുമ്പാകെവെച്ചു സത്യം ചെയ്യും. അവർ വല്ല പ്രാൎത്ഥനയും ചെയ്യുമ്പോൾ മൂക്കിന്മേൽ ചൂണ്ടാണിവിരൽ വെക്കുക പതിവുണ്ടു. അവരുടെ ദേവാലയത്തിൽ സാധാരണയായി ഒരു മണിയുംവെച്ചിരിക്കും. അതിനെയത്രേ അവർ ആരാധിക്കുന്നതും. അതിന്നവർ ക്ഷീരാൎപ്പണം ചെയ്യുന്നു. ഇവരും ഒരു തരം ബിംബാരാധനക്കാരാണെന്നു വേണം പറവാൻ. ഇവൎക്കു ചില ബലികൎമ്മങ്ങൾ നടത്താൻ 'ടെറിറിസ്' എന്നു വിളിക്കപ്പെടുന്ന വിശുദ്ധമായ മരത്തോപ്പുകൾ ഉണ്ട്. ഈ ഓരോന്നിൽ 'പോലാൾ' എന്നു വിളിക്കപ്പെടുന്ന ഒരു

പുരോഹിതനേയും 'കവിലാൾ' എന്ന അയാളുടെ പരിചാരകനേയും നിയമിച്ചുവെക്കാറുണ്ട്. ഓരോ തോപ്പിൽ ഓരോ കൂട്ടം കറക്കുന്ന എരുമകളുമുണ്ടായിരിക്കും. അവയിൽ ഒന്നിനെ എത്രയും ദിവ്യജീവിയായി കരുതിവരുന്നു. ഒരു പുരോഹിതൻെറ വാസസ്ഥലം ഒരു 'ടെറിറി'യായി സ്വീകരിക്കുന്ന കാലം അദ്ദേഹത്തിൻെറ വസ്ത്രധാരണംകൂടി ഉപേക്ഷിച്ചു ഐഹികവിഷയം വിട്ടെന്ന നിലയിൽ അവിടെ കഴിച്ചു കൂട്ടുന്നു. പിന്നെ ആ പുരോഹിതൻ കാട്ടിൽ ചെന്നു മനുഷ്യർ മുമ്പു നടക്കാത്തതായ വഴിയും മനുഷ്യൻ തൊട്ടു അശുദ്ധപ്പെടുത്താത്ത ഒരു നദിയും അന്വേഷിച്ചു മുന്നോട്ടു പോകുന്നു. പിന്നെ അവിടുന്നു ഏതൊരു വിശുദ്ധവൃക്ഷത്തിൻെറ തോലെടുത്തു വെള്ളത്തിൽ മുക്കി അതിൻെറ നീർ പിഴിഞ്ഞെടുത്തു അതിൽ കുറെ താൻ പാനംചെയ്കയും ശേഷമുള്ളതു മേലാസകലം പുരട്ടി പുഴയിൽ കുളിക്കുന്നു. ഈ കർമ്മം നിത്യം മൂന്നു പ്രാവശ്യം അനുഷ്ഠിച്ചുപോരുന്നു. വൈകുന്നേരം മാത്രം അല്പം വല്ലതും ഭക്ഷിച്ചു നഗ്നരൂപിയായി അവിടെ വസിച്ചുപോരുന്നു. ഇങ്ങിനെ ഏഴു ദിവസം ദേഹശുദ്ധിവരുത്തി ഒടുവിൽ ഒരു കറുത്തവസ്ത്രം അരക്കു ചുററുന്നു. ഈ കർമ്മാനുഷ്ഠാനത്തിനുശേഷം അദ്ദേഹം ഒരു വിശുദ്ധ ദേഹിയായി എന്നാണ് തോഡരുടെ ഇടയിലുള്ള മതവിശ്വാസം. പിന്നെ ഈ പുരോഹിതനെ എല്ലാവരും ദണ്ഡനമസ്കാരം ചെയ്കയും 'പാലാൾ' എന്നു വിളിക്കയും ചെയ്തു ഈ വിശുദ്ധദേഹിയെ ആരാധിച്ചുപോരുന്നു. ഇദ്ദേഹമാണ് തോഡരുടെ പ്രധാനാചാര്യൻ.

കെ. ചന്തൻ.

—∞—

പാലിയെന്നഭഗവന്നികേതനം
പാലിയെന്നതുഭവന്നികേതനം
മാലിയെന്നവനെനിഗ്രഹിച്ചവൻ
മാലിയെന്നവനെനിഗ്രഹിച്ചവൻ

അമ്പാടി കുഞ്ഞികൃഷ്ണപൊതുവാൾ.

# വൈദ്യശാസ്ത്രം

II



ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ മരീച്യാദികളിൽ ഒരാളാണ് അത്രിമഹൎഷി. അദ്ദേഹത്തിന്റെ വംശജനായി പുനർവസു എന്ന് ഒരു മഹാൻ ഉണ്ടായിരുന്നു. വംശപാരമ്പൎയ്യംകൊണ്ടു പുനർവസുവും അത്രിയും എത്ര അകന്നതാണെന്നും പുനർവസുവിന്റെ ജീവകാലം എതായിരുന്നുവെന്നും തീൎച്ചപറവാൻ സാധിക്കുന്നതല്ല. അദ്ദേഹത്തിന് അനേകം ശിഷ്യരുണ്ടായിരുന്നു. അഗ്നിവേശൻ, ഹാരീതൻ, ഭേളൻ, ജതൂകൎണ്ണൻ, പരാശരൻ, ക്ഷീരപാണി ഇവർ പുനർവസുവിന്റെ ശിഷ്യരിൽ പ്രധാനികളായിരുന്നു. ഇവർ ആത്രേയന്റെ ശിഷ്യരായിരുന്നു എന്നു പറയുന്നുണ്ട്. എങ്ങിനെ ആയാലും ഇവരും ക്രമേണ അദ്ധ്യേതാക്കളായി ഇവരിൽ പലരും വൈദ്യഗ്രന്ഥങ്ങളുണ്ടാക്കി. എന്നാൽ അഗ്നിവേശന്റെ ഗ്രന്ഥം പ്രായേണ എല്ലാററിലുംവെച്ച ശ്രേഷ്ഠമായി ഭവിച്ചു.

പുനർവസു കൊടുക്കുന്ന ഉപദേശങ്ങളെ അഗ്നിവേശൻ അപ്പപ്പോൾ എഴുതി ശേഖരിച്ച് ഒടുവിൽ അതു ഒരു ഗ്രന്ഥമാക്കി. എന്നാൽ ഇത് ഇപ്പോൾ കാണുന്നില്ല. അഗ്നിവേശൻ ഉണ്ടാക്കി എന്നു പറഞ്ഞ ഗ്രന്ഥം ചരകമഹൎഷി പരിശോധിച്ചു ചുരുക്കി എഴുതിയതാണ് ചരകസംഹിത. ഇന്ത്യയിലെ മററുമിക്ക ഗ്രന്ഥങ്ങളെപ്പോലെ ഇതും ചോദ്യോത്തരരീതിയിലാണ് എഴുതിട്ടുള്ളത്. അഗ്നിവേശൻ മുതലായവരുടെ ചോദ്യത്തിന്നു പുനൎവ്വസു ഉത്തരം പറഞ്ഞു കൊടുക്കുന്നതായി അതിൽ വിവരിക്കുന്നുണ്ട്. ഉപാദ്ധ്യായന്മാരായി മററു ചില ഋഷിമാരും ഉണ്ടായിരുന്നു. പക്ഷെ പുനർവസുവിന്റെ അഭിപ്രായങ്ങളാണ് ബലപ്പെട്ടുനിന്നതു. ചരകസംഹിതയിൽ കാണുന്ന പദ്യങ്ങൾ മുഴുവനും അഗ്നിവേശന്റെ കൃതിയിൽ

നിന്നും എടുത്തെഴുതിയവയും ഗദ്യങ്ങൾ മുഴുവനും മൂലകൃതിയിലെ സാരസംക്ഷേപങ്ങളും ആകുന്നു. ഇതിലെ വിവരണങ്ങൾ [illegible]ത്ര മതിയായിട്ടില്ലെന്ന് ഒരു പക്ഷമുണ്ട്. എന്നാൽ പാഠപുസ്തകംകൊണ്ടും പരിചയംകൊണ്ടും ത്രാണിയുള്ള ഒരു ഉപാദ്ധ്യായന്റെ ആവശ്യത്തിനുവേണ്ട പ്രധാന സംഗതികൾ ചുരുക്കി അതിൽ വിവരിക്കണമെന്നു മാത്രമേ ഗ്രന്ഥകർത്താവ് ഉദ്ദേശിച്ചിട്ടുണ്ടായിരുന്നുള്ളു. ശിഷ്യർ ഗ്രഹിക്കത്തക്കവണ്ണം വിവരിച്ചു പറഞ്ഞു കൊടുപ്പാൻ ഉപാദ്ധ്യായൻ മതിയാകുന്നതുമാണല്ലോ. ഈ ഗ്രന്ഥം എന്നുണ്ടായതാണെന്ന് ഇതേവരെ തീർച്ചപ്പെട്ടിട്ടില്ല. ധന്വന്തരി പത്രാധിപരാൽ എഴുതപ്പെട്ട 'ആര്യവൈദ്യചരിത്രത്തിൽ' 'ചരകൻ സകല ശാസ്ത്രങ്ങളുടേയും പ്രത്യേകിച്ചു വൈദ്യശാസ്ത്രത്തിന്റേയും നിധിയെന്ന് ഊഹിക്കപ്പെടുന്ന ആയിരം തലകളോടുകൂടിയ നാഗരാജാവായ ശേഷന്റെ ഒരു അവതാരമാണെന്നു പറയപ്പെടുന്നു' എന്നു പ്രസ്താവിച്ചിരിക്കുന്നു. 'വിദ്വൽശ്രേഷ്ഠനായ വിശുദ്ധമുനിയുടെ പുത്രനായ ചരകൻ ജീവിച്ചിരുന്നതു വൈദികകാലത്തായിരുന്നു. അദ്ദേഹം ക്രിസ്ത്വാബ്ദത്തിനു 320 കൊല്ലം മുമ്പു കാശിയിൽ ജനിച്ചു എന്നു ചിലർ വിശ്വസിക്കുന്നു' എന്നും അതിൽ പറഞ്ഞിട്ടുണ്ട്. പഞ്ചനാദം എന്ന പുരത്തിങ്കൽ (Punjab) ജാതനായ ദൃഢബലൻ വളരെ തന്ത്രങ്ങളിൽനിന്നു ശരിയായ അർത്ഥത്തോടും ബലാധിക്യത്തോടുംകൂടി സിദ്ധികല്പങ്ങളായ പതിനേഴദ്ധ്യായങ്ങളെക്കൊണ്ട ചരകന്റെ കൃതിയെ പൂരിപ്പിച്ചിട്ടുണ്ടെന്നു താഴെ പറയുന്നതിൽനിന്നു കാണുന്നു. 'അഖണ്ഡാർത്ഥം ദൃഢബലോ ജാതഃ പഞ്ചനദേ പുരേ കൃത്വാ ബഹുഭ്യസ്തന്ത്രേഭ്യോ വിശേഷോഞ്ഛശിലോച്ചയം... സപ്തദശൗഷധാദ്ധ്യായാഃ സിദ്ധികല്പൈരപൂരയൽ' അതിനാൽ ചരകന്റേയും ജന്മഭൂമി പഞ്ചനദമായിരിക്കുമോ എന്നും ചിലർ സംശയിക്കുന്നുണ്ട്. ഇങ്ങിനെ പല അഭിപ്രായങ്ങളുള്ളതല്ലാതെ അദ്ദേഹത്തിന്റെ ജന്മഭൂമിയേയും ജീവകാലത്തേയുംപറ്റി ഖണ്ഡിതമായി ഒരഭിപ്രായം പറയുവാൻ ഇപ്പോൾ സാധിക്കുന്നതല്ല. ചരകൻ അതിബുദ്ധിമാനും നല്ല ശിക്ഷാപാടവമുള്ളവനും പരോപകാരതല്പരനും ആയിരുന്നു. ജനക്ഷേമത്തെ കാംക്ഷിച്ചാണ് അദ്ദേഹം ഈ ഗ്രന്ഥം ഉണ്ടാക്കിയത്. ആത്രേയന്റേയും അഗ്നിവേശന്റേയും സഹായം ഉണ്ടായിട്ടുണ്ടെന്ന് അദ്ദേഹംതന്നെ അതിൽ പ്രസ്താവിക്കുന്നുണ്ട്.

ആ മഹാന്റെ അഭിപ്രായസാരം. ആ മതം തന്നെയാണ് പ്രാചീന ആര്യന്മാരും ആചരിച്ചിട്ടുള്ളത്. അതിനാൽ ഈ ആക്ഷേപം അത്ര സാരമായിട്ടുള്ളതല്ല.

സൂത്രം, നിദാനം, വിമാനശാരീരം, ഇന്ദ്രിയം, ചികിത്സ, കല്പം, സിദ്ധി ഇങ്ങിനെ എട്ടുഭാഗങ്ങളിലാണ് ഈ കൃതി ഉണ്ടാക്കിരിക്കുന്നത്. കൃതിയുടെ ഉത്ഭവം. ഭക്ഷണദ്രവ്യങ്ങൾ, യോഗ്യനായ വൈദ്യന്റെ ഗുണങ്ങൾ, ദീർഘായുസ്സിനെ പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങൾ മുതലായ പല സംഗതികളും ഒന്നാംഭാഗത്തിലെ മുപ്പതദ്ധ്യായങ്ങളിൽ അടക്കിരിക്കുന്നു. രണ്ടാം ഭാഗത്തിൽ എട്ട് അദ്ധ്യായങ്ങളുള്ളതു രോഗലക്ഷണങ്ങളും മററുമാണ്. രോഗകാരണങ്ങൾ, രോഗനിർണ്ണയം മുതലായ പല സംഗതികളും എട്ടദ്ധ്യായങ്ങളിൽ മൂന്നാംഭാഗത്തിൽ ഒതുക്കിരിക്കുന്നു. ശരീരവ്യവച്ഛേദനമാണ് നാലാംഭാഗത്തിലെ വിഷയം. മൃത്യുസൂചകമായ സ്വപ്നങ്ങളും മററും അഞ്ചാം ഭാഗത്തിൽ പന്ത്രണ്ടദ്ധ്യായങ്ങളിൽ പറഞ്ഞിരിക്കുന്നു. ആറാംഭാഗത്തിലെ മുപ്പതദ്ധ്യായം മുഴുവൻ ചികിത്സയാണ്. എഴാം ഭാഗത്തിൽ ഔഷധങ്ങളുടെ ഗുണദോഷവിവേചനവും ഉപയോഗവും മററും വിസ്തരിച്ചിരിക്കുന്നു. എട്ടാം ഭാഗമായ സിദ്ധിസ്ഥാനത്തിൽ വസ്തിവിരേചനം മുതലായവയേയും കല്പസ്ഥാനത്തിലെ മരുന്നുകളെ ഉപയോഗപ്പെടുത്തേണ്ടും ക്രമങ്ങളേയും മററും വിവരിച്ചു പറഞ്ഞിട്ടുണ്ട്. ഇങ്ങിനെ നൂററിരുപതദ്ധ്യായങ്ങളിൽ വേണ്ട സംഗതികൾ മുഴുവൻ അദ്ദേഹം ഒതുക്കി. വൈദ്യവിഷയത്തിൽ ഇപ്പോൾ പ്രമാണമായി ഗണിക്കപ്പെട്ടുവരുന്ന ഒരു ഗ്രന്ഥമാണ് ചരകസംഹിത. ഈ കൃതി എട്ടാം നൂററാണ്ടിന്റെ ആരംഭത്തിൽ അറബിഭാഷയിലേക്കു തർജ്ജിമചെയ്യപ്പെട്ടിട്ടുമുണ്ട്.

ഇതു കഴിഞ്ഞാൽ പിന്നെ പഴമയേറിയതു ശുശ്രുതമാണ്. പ്രളയം വന്നു വേദങ്ങൾ നശിച്ചപ്പോൾ ദേവാസുരന്മാർ പാലാഴി കടഞ്ഞു എന്നും, അപ്പോൾ അമൃതകുംഭത്തോടുകൂടി ധന്വന്തരിമൂർത്തിയുടെ അവതാരം ഉണ്ടായി എന്നും, ഹിന്തുപുരാണങ്ങൾ ഘോഷിക്കുന്നുണ്ടല്ലൊ, ഈ ധന്വന്തരി ദൈവീകവൈദ്യനും ഇന്ദ്രശിഷ്യനും ആയിരുന്നു. ഇദ്ദേഹം ദേവദാസൻ എന്ന നാമധേയത്തിൽ കാശിരാജ്യം വാണിരുന്നു എന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. ഇ

ആ മഹാന്റെ അഭിപ്രായസാരം. ആ മതം തന്നെയാണ് പ്രാചീന ആൎയ്യന്മാരും ആചരിച്ചിട്ടുള്ളത്. അതിനാൽ ഈ ആക്ഷേപം അത്ര സാരമായിട്ടുള്ളതല്ല.

സൂത്രം, നിദാനം, വിമാനശാരീരം, ഇന്ദ്രിയം, ചികിത്സ, കല്പം, സിദ്ധി ഇങ്ങിനെ എട്ടുഭാഗങ്ങളിലാണ് ഈ കൃതി ഉണ്ടാക്കിരിക്കുന്നത്. കൃതിയുടെ ഉത്ഭവം, ഭക്ഷണദ്രവ്യങ്ങൾ, യോഗ്യനായ വൈദ്യന്റെ ഗുണങ്ങൾ, ദീൎഘായുസ്സിനെ പ്രാപിക്കുവാനുള്ള മാൎഗ്ഗങ്ങൾ മുതലായ പല സംഗതികളും ഒന്നാംഭാഗത്തിലെ മുപ്പതദ്ധ്യായങ്ങളിൽ അടക്കിയിരിക്കുന്നു. രണ്ടാം ഭാഗത്തിൽ എട്ട് അദ്ധ്യായങ്ങളുള്ളതു രോഗലക്ഷണങ്ങളും മററുമാണ്. രോഗകാരണങ്ങൾ, രോഗനിൎണ്ണയം മുതലായ പല സംഗതികളും എട്ടദ്ധ്യായങ്ങളിൽ മൂന്നാംഭാഗത്തിൽ ഒതുക്കിയിരിക്കുന്നു. ശരീരവ്യവച്ഛേദനമാണ് നാലാംഭാഗത്തിലെ വിഷയം. മൃത്യുസൂചകമായ സ്വപ്നങ്ങളും മററും അഞ്ചാം ഭാഗത്തിൽ പന്ത്രണ്ടദ്ധ്യായങ്ങളിൽ പറഞ്ഞിരിക്കുന്നു. ആറാംഭാഗത്തിലെ മുപ്പതദ്ധ്യായം മുഴുവൻ ചികിത്സയാണ്. ഏഴാം ഭാഗത്തിൽ ഔഷധങ്ങളുടെ ഗുണദോഷവിവേചനവും ഉപയോഗവും മററും വിസ്തരിച്ചിരിക്കുന്നു. എട്ടാം ഭാഗമായ സിദ്ധിസ്ഥാനത്തിൽ വസ്തിവിരേചനം മുതലായവയേയും കല്പസ്ഥാനത്തിലെ മരുന്നുകളെ ഉപയോഗപ്പെടുത്തേണ്ടും ക്രമങ്ങളേയും മററും വിവരിച്ചു പറഞ്ഞിട്ടുണ്ട്. ഇങ്ങിനെ നൂററിരുപതദ്ധ്യായങ്ങളിൽ വേണ്ട സംഗതികൾ മുഴുവൻ അദ്ദേഹം ഒതുക്കി. വൈദ്യവിഷയത്തിൽ ഇപ്പോഴും പ്രമാണമായി ഗണിക്കപ്പെട്ടുവരുന്ന ഒരു ഗ്രന്ഥമാണ് ചരകസംഹിത. ഈ കൃതി എട്ടാം നൂററാണ്ടിന്റെ ആരംഭത്തിൽ അറബിഭാഷയിലേക്കു തൎജ്ജിമചെയ്യപ്പെട്ടിട്ടുമുണ്ട്.

ഇതു കഴിഞ്ഞാൽ പിന്നെ പഴമയേറിയതു ശുശ്രുതമാണ്. പ്രളയം വന്നു വേദങ്ങൾ നശിച്ചപ്പോൾ ദേവാസുരന്മാർ പാലാഴി കടഞ്ഞു എന്നും, അപ്പോൾ അമൃതകുംഭത്തോടുകൂടി ധന്വന്തരിമൂൎത്തിയുടെ അവതാരം ഉണ്ടായി എന്നും, ഹിന്തുപുരാണങ്ങൾ ഘോഷിക്കുന്നുണ്ടല്ലോ, ഈ ധന്വന്തരി ദൈവികവൈദ്യനും ഇന്ദ്രശിഷ്യനും ആയിരുന്നു. ഇദ്ദേഹം ദേവദാസൻ എന്ന നാമധേയത്തിൽ കാശിരാജ്യം വാണിരുന്നു എന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. ഇ

ദ്ദേഹത്തിൻെറ ശിഷ്യനാണ് ശുശ്രുതൻ. ധൎമ്മാൎത്ഥകാമമോക്ഷ സാധനമായ മനുഷ്യശരീരം രോഗാരിഷ്ടങ്ങൾക്കധീനമായി ആത്മീകമായും പ്രാപഞ്ചികമായും ഉള്ള കൃത്യങ്ങൾക്ക് ഉപകരിക്കുന്നില്ലെന്നു കണ്ടു് ഋഷിമാർ എല്ലാവരുംകൂടി ദേവദാസൻെറ അടുക്കൽനിന്നു വൈദ്യം പഠിച്ചുവരുന്നതിന്നായി ചിലരെ പറഞ്ഞയച്ച കൂട്ടത്തിൽ പ്രധാനി ശുശ്രുതനായിരുന്നു. ഇദ്ദേഹം സാക്ഷാൽ ശ്രീരാമൻെറ സമാനകാലീനനായ വിശ്വാമിത്രൻെറ പുത്രനാണ്. ദേവദാസൻ ദൈവികവൈദ്യനായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ദേവാസുരന്മാർ തമ്മിലുണ്ടായിരുന്ന യുദ്ധത്തിൽ പററുന്ന മുറികൾ ഉണക്കുന്നതിന്നും മററുമായി ശസ്ത്രക്രിയ ആവശ്യമായി വന്നതിൽനിന്നും വിശേഷിച്ചു ശസ്ത്രക്രിയകൊണ്ടു രോഗങ്ങൾ തൽക്ഷണം ശാന്തപ്പെടുവാൻ അധികം എളുപ്പമുള്ളതിനാലും ഈ രോഗം വൈദ്യശാസ്ത്രത്തിൽ ഒരു മുഖ്യവിഷയമായി പരിണമിച്ചു. ദേവദാസൻ തൻെറ ശിഷ്യരോടു അവക്ക് എതു വിഷയത്തിലാണ് അറിവു വേണ്ടത് എന്നു ചോദിച്ചതിനുത്തരമായി ശസ്ത്രക്രിയാവിഷയത്തിൽ അവക്ക് ഉപദേശം വേണമെന്നു പറഞ്ഞു. അദ്ദേഹം ശിഷ്യരുടെ ഉദ്ദേശ്യം അറിഞ്ഞു സന്തോഷിച്ച് അവക്ക് ആയുൎവ്വേദം ഉപദേശിച്ചു. ശസ്ത്രക്രിയയാണ് മുഖ്യമായി ഉപദേശിച്ചത്. അവർ എല്ലാവരും ഗ്രന്ഥങ്ങൾ ഉണ്ടാക്കിയെങ്കിലും ശുശ്രുതൻെറ കൃതി അവയെ അതിശയിച്ചുനിന്നു. ഇതിലെ മുഖ്യവിഷയം ശസ്ത്രക്രിയതന്നെയാണ്. എന്നാൽ ഉത്തരതന്ത്രത്തിൽ പനി, അതിസാരം മുതലായ രോഗങ്ങളെപ്പററി പറയുന്നുണ്ട്. ഈ ഉത്തരതന്ത്രം മൂലകൃതിയിൽ ഉണ്ടായിരുന്നില്ലെന്ന് ഒരഭിപ്രായം കാണുന്നു. 'ഉത്തരതന്ത്രം' എന്ന പേരുകൊണ്ടുതന്നെ അതു പിന്നീടുണ്ടായതാണെന്ന് ഊഹിക്കാമല്ലൊ. ആദ്യമേതന്നെ ഈഭാഗം ചെയ്തിട്ടുണ്ടായിരുന്നു എങ്കിൽ 'ഉത്തരതന്ത്രം' എന്ന പേര് അതിനുണ്ടാവാൻ ന്യായമുണ്ടായിരുന്നില്ല. എന്നാൽ ഒന്നാംബുക്കിലെ ഒന്നാം അദ്ധ്യായത്തിൻെറ ഒടുവിൽ കൃതിയുടെ അനുക്രമണിക പറഞ്ഞകൂട്ടത്തിൽ ഈ കൃതി അഞ്ചായിട്ടു ഭാഗിച്ചിരിക്കുന്നു എന്നും ആകെ നൂററിരുപത് അദ്ധ്യായങ്ങളുണ്ടെന്നും പറഞ്ഞിരിക്കുന്നു. ബാക്കി വിഷയങ്ങൾ ഉത്തരതന്ത്രത്തിൽ വിവരിക്കുമെന്നും അതിൽതന്നെ പറയുന്നുണ്ട്. 'ബീജം ചികത്സിതസ്യൈതൽ സമാസേന പ്രകീൎത്തിതം

ംവിംശമദ്ധ്യായശതമസ്യവ്യാഖ്യാഭവിഷ്യതി. തച്ചസവിംശമദ്ധ്യായശതംപഞ്ചസു സ്ഥാനേഷുത്രസൂത്രസ്ഥാനനിദാന ശാരീരചികിത്സിതകല്പേഷ്വത്ഥവശാൻസംവിഭജ്യോത്തരതന്ത്രേ ശേഷാനത്ഥാൻ വ്യാഖ്യാസ്യാമ'. ഇതു ഉത്തരതന്ത്രം അതിൽകൂട്ടിച്ചേത്തശേഷം എഴുതിയതായിരിക്കണം. മൂലകൃതിയിൽതന്നെ ഈ വാക്യം ഉണ്ടായിരുന്നു എങ്കിൽ കൃതി ആറായി ഭാഗിച്ചിരിക്കുന്നു എന്നല്ലാതെ അഞ്ചായിട്ടാണെന്ന് അനുക്രമണികാദ്ധ്യായത്തിൽ പ്രസ്താവിക്കുവാൻ കാരണമുണ്ടായിരുന്നില്ല. ഇതിന്നും പുറമേ ഉത്തരതന്ത്രത്തിൽ ഒരു പ്രത്യേക മുഖവുര ഉള്ളതായും കാണുന്നുണ്ട്. അതിൽ ആ തന്ത്രം ഋഷിമാരുടെ കൃതികളും മററും അടിസ്ഥാനമാക്കി എഴുതിയതാണെന്നു ഗ്രന്ഥകത്താവ് പറഞ്ഞിരിക്കുന്നു. അതിനാൽ ഈ ഭാഗം ആദ്യം ഉണ്ടായിരുന്നില്ലെന്നുതന്നെയാണ് ഊഹിക്കേണ്ടത്. ഉത്തരതന്ത്രം വിട്ടാൽ ശസ്ത്രക്രിയതന്നെയാണ് ഇതിലെ മുഖ്യവിഷയം. മേൽപ്രസ്താവിക്കപ്പെട്ട രണ്ടു കൃതികളുടേയും സ്വഭാവം നോക്കുമ്പോൾ വൈദ്യന്മാർ രണ്ടു വിധമായിരുന്നു എന്നു വിശദമാവുന്നുണ്ട്. ശസ്ത്രക്രിയക്കാർ അല്ലെങ്കിൽ ധന്വന്തരീസമ്പ്രദായക്കാർ എന്നും കായചികിത്സക്കാർ എന്നും രണ്ടു തരക്കാരായിരുന്നു. കവിരാജ ബ്രാജേന്ദ്രഗുപ്തസേനൻെറ അഭിപ്രായത്തിൽ ഈ ഭാഗം ചരകൻെറ കൃതിക്കു മുമ്പു ഉണ്ടായിട്ടുള്ളതായിരിക്കണമെന്നു കാണുന്നു. ചരകൻെറ കൃതിയിൽ ശസ്ത്രക്രിയ ചെയ്യേണ്ടതായിട്ടുള്ള ഘട്ടങ്ങൾ വരുമ്പോൾ ആ വിഷയത്തിൽ പരിജ്ഞാനമുള്ളവരെ ചൂണ്ടിക്കാണിക്കുക മാത്രമേ അദ്ദേഹം ചെയ്തിട്ടുള്ളു. 'തത്രധന്വന്തരീയാനാം അധികാരഃ ക്രിയാവിധൌ വൈദ്യാനാം കൃതയോഗ്യാനാം വ്യധശോധനരോപണേ' (ചരകം). അതുകൊണ്ട് 'ചികിത്സിത' വിഷയത്തിൽ ചരകൻെറയും 'ശസ്ത്രക്രിയാവിഷയ'ത്തിൽ സുശ്രുതൻെറയും കൃതികൾ പരസ്പരം പഴമകൊണ്ട് മുമ്പിട്ടു നില്ക്കുമെന്നാണ് ന്യായമായി അനുമാനിക്കുവാനുള്ളത്. ശല്യം, ശാലാക്യം, കായചികിത്സ, ഭൂതവിദ്യ, കൌമാരഭൃത്യം, അഗദതന്ത്രം, രസായനതന്ത്രം, വാജീകരണതന്ത്രം ഇങ്ങിനെ എട്ടു ഭാഗങ്ങളിൽതന്നെ ഈ കൃതി ഇപ്പോൾ കാണുന്നു. അതിൽ അടങ്ങീട്ടുള്ള സംഗതികൾ ആയുർവേദത്തിൻെറ ഭാഗങ്ങൾ വിവരിച്ചപ്പോൾ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ ആ മൂ

ലഗ്രന്ഥത്തിന്റെ ചൂതക്കമെണ്ണ് ഈ കൃതി എന്ന നിസ്സംശയം പറയാം. ഈ പ്രമാണഗ്രന്ഥത്തിന്മേൽ പാശ്ചാത്യവിദ്വാന്മാ കൾക്കുള്ള അഭിപ്രായത്തെപ്പററി വഴിയെ അല്പം പ്രസ്താവിക്കാം.

കെ. എൻ. എം.

---

# മലയാംകൊല്ലം

## തുലാമാസം

1

ഭാവിച്ചിട്ടുന്നരവികാലകരൻതുലാത്തെ രാവിങ്ങഹസ്സോടധികം ശരിയായിടുന്നു [ക
രവിന്റെനാഥന്റെനല്ലൊരു ബന്ധുവായി മേവുന്നവക്രു ശചീശാലിനി! കണ്ടുകൊൾക

2

ചേണാർന്നകന്യയൊടുചേർന്നു ചിരം തെളിഞ്ഞു വാണോരു വാസരപതിയ്ക്കിഹ നീചഭാവം
കാണുന്നവാസരമഹേന്ദ്രദിശയിങ്കൽനിന്നു താണിട്ടുമാറിത കാഞ്ഞുവരുന്നു കാങ്കെ.

3

കന്യാംഗിഷ്ഠംഗമൊട്ടുവാണസരോജബന്ധു പിന്നെത്തുലാധിശതനാവുക മൂലമിപ്പോൾ
നന്നായ് ബലക്ഷയവുപൂണ്ടതിനീചനായി ടുന്നുണ്ടു കാൺകയിസരോജവിരോധിനേത്രേ.

4

[വൻ
തേജസ്സുകൊണ്ടതുലനെന്നു ജഗൽപ്രസിദ്ധൻ രാജിച്ചകന്യയൊടുചേർന്നു തെളിഞ്ഞ ദേ
തേജസ്സപാരമതുനാളിൽ ചിലവായൊരർക്കൻ വ്യാജം വെടിഞ്ഞു തുലയൊത്തു ചമഞ്ഞിടുന്നു.

5

നീചത്തിലായ് നിലതമേറി പുവാരെവിഷ്ണു മോശത്തിലായ് ബലമതു ഗണിച്ചിടുമ്പോൾ
ക്രൂരാതെ ക്രൂരികളിനോടതിവർണ്ണ്യസാമ്യ മേള്ളും ഘനപ്രജമുയർന്നലയുന്നപാരം.

6

ഖാരാശിതന്നിലിഹ പങ്കജബന്ധുഭാവം നേരുള്ളൊരു സഹസ്രകരൻ ദിനേശൻ
പാരാതെമുങ്ങിയൊരുശേഷമുയർന്നുവന്നു ചേരുന്നു ചേറുകൾ കറുത്തഘനപ്പുലത്താൽ

7

ദേവൻതമേറി ചൂടിവാകരനസ്തമിപ്പാൻ ഭാവിച്ചിടുമ്പൊളധുനാ തിമിരപ്രജങ്ങൾ
ആവോളമുഗ്രരവങ്ങൾ മുഴക്കിവേഗം ലാവിൾവിച്ചുവിലസുന്നു ഘനങ്ങളായി.

8

ദേവാരിലോകഗുരുതൻഭവനേ കടന്നു ദേവോത്തമൻ തരണിദുഷ്ടചനീചനായി
രവിങ്ങടുത്തു സുരവൈരികളുത്തമോരാരവങ്ങൾ ചെയ്തിതഘനാഘനപ്പുലത്താൽ.

9

[കാരം
ചേലൊത്തുണ്ടുകന്യയൊടുചേർന്നുതെളിഞ്ഞുവാണോരർക്കന്റെ സൽഗുണവുമേറ്റവുംപ്ര
ദിഷ്ടീതിസഞ്ചയമിതാഘനമായുയർന്നു ദിക്കൊക്കെയങ്ങിനെ മുഴക്കി വളർന്നിടുന്നു

10

ലോകങ്ങളാം കനിവാവേറിഹ ചുട്ടുചുട്ടു പാകമ്മുഴുത്തു ബാല്യദുഷ്ടലമായ ഭവിക്കും
ശോകത്തൊടിങ്ങിനെ ജഗത്ത്രയനാഥനായ പാകാരിപാത്തു ജലദൌഘമയച്ചിടുന്നു.

11

ഇങ്ങേപ്പുറത്തുമുഴവൻപകൽവേനലേററ മങ്ങേപ്പുറത്തുമുഴവൻവാല്യതയായവഷ്ഷ
മങ്ങാതെചേന്നിവഗ്ഗുണംകലൎന്നപാരം ഭംഗ്യാകരിക്കുഴലണിപ്പൂവുമുല്ലമാലെ!.

12

പാരംബലംദിവസനാഥനനഷ്ടമായ നേത്ത്രാറന്തപതിവായ്ദിവസംഘമേഘം
കാററന്നപേരെഴുമിരട്ടകളാക്രമിച്ചു കേറിബ്ബലംതൊട്ടുപിടിച്ചുപറിച്ചിടുന്നു.

13

വെള്ളക്കഹപ്പുതിസറിൽപ്പതിയോട്ടക്രടി കാഴ്ചക്കചെല്ലുമളവിന്ദ്രധനുസ്സുലത്താൽ [ന്നു.
കാഴ്ചക്കുതോരണമണിഞ്ഞതഥഘോഷമാക്കാൻ തീച്ച്യയാക്കുന്നല്ലൊടിയംവെടിവെച്ചിട്ടു

14 [ത്തിൽ

അത്യുഗ്രവീര്യകരനാംഹരിപൂർവ്വശൈല മൊത്തംബരസ്ഥലവനംവഴിയായ്ജവ
അസ്തത്തിലെത്തുമളവിങ്ങിതല്ലെന്നചൊല്ലും മത്തദ്വിപങ്ങളിതവന്നനിറഞ്ഞിടുന്നു.

15

ക്ഷീണിച്ചഭാസ്കരനെയങ്ങുപിടിച്ചുകൊണ്ടലാണെന്നചൊല്ലുമിവരുംകട്ടവീചിയെല്ലാം
ചേണാന്നൊരമ്മുതൽതെളിഞ്ഞിതമിന്നലായി കാണുന്നതെല്ലിടചിലപ്പൊളിതിൽജന

16 [ങ്ങൾ.

പാരംതഹോപകല്യതന്നെഘനാന്ധകാരം പാരാകവേനിറകകൊണ്ടുജഗത്തിനെല്ലാം
നേരായ്ദിനാധിപതിഭാസ്കരനസ്തമിക്കുന്നേരംഗ്രഹിപ്പതിനുദുഘടമായിടുന്നു.

17

ഘോരപ്രതാപനിധിയായദിനേശനേയും പാരംപിടിച്ചടനൊതുക്കിയമേഘവൃന്ദം
ചേരുന്നനേരമസിതാംബുദവേണി! ചന്ദ്രതാരങ്ങൾതൻകഥകഥിപ്പതിനെന്തിരിപ്പൂ?

18

കൊള്ളുംപയോധരസമൃദ്ധിയിതംബരത്തെ കള്ളംവെടിഞ്ഞഖിലമേററമൊതുക്കിടുന്നു
ഉള്ളിൽചിരിക്കുമളവംബരമോടുമാറു തുള്ളുംപയോധരവശീകൃതവിശ്വലോകേ

19

മിന്നുന്നതീപ്പൊരികൾനല്ലിടിമിന്നലായി ച്ചിന്നുന്നുകൊണ്ടുനിരയാംപുകയങ്ങുമിങ്ങും
ഒന്നായ്മുഴങ്ങിയിടിയാംവെടികേട്ടിടുന്നു നന്നായ്മഹോത്സവമിതാകഴിയുന്നുവിണ്ണിൽ

20

വററിത്തുടങ്ങികിണറുംകുളവുംഭുജിപ്പാൻ വററാക്കമൊന്നുമിനിമേൽകിടയാതെയാകും
കൊററിന്നുവേണ്ടതുകൊടുക്കവിനെന്നശക്രൻ തെററന്നയച്ചജലദങ്ങൾവിളങ്ങിടുന്നു.

21

വല്ലാതെമൂടിവിലസുന്നിതുനോക്കിടുംദി-ക്കെല്ലാംകനക്കമസിതാഭ്രഗണത്തിനാലെ
കല്യാണിമാരുകബരീഭരഭംഗികലൎന്നമിന്ന- ലില്ലാതെയില്ലൊരിടവുംഗഗനത്തിലെങ്ങും.

22

കേടററിടുന്നിടിമുഴങ്ങുകയില്ലിതൊച്ച ക്രുടുന്നമദ്ദളമടിച്ചുമുഴങ്ങിടുന്നു
ആടുന്നുസർവ്വജനദൃഷ്ടികളുംപ്രമോദം തേടുന്നതിന്നിതനടിനാടിഭംഗിയോടെ.

23

തന്മേഘവേണിയിലിടയ്ക്കിടിമിന്നലാകും നന്മാലയംത്തുമതുടൻതെളിയാതെവീക്കും
ഇമ്മട്ടുവൃഷ്ടിനവലക്ഷ്മിപുറപ്പെടുന്നു നന്മാലയാർകുഴലിലെപ്പൊഴുമുള്ളകാന്തേ.

24

ഏറുന്നനീരൊടുമയാദ്രിയിൽനിന്നുചാടി ക്കേറുന്നനിരഗജംതടിദുൽക്കതേട്ടി
ഘോരാരവങ്ങളുടനങ്ങിനെചെയ്യിടുന്നു പാരംഭയത്തൊടടിവെട്ടിടുമെന്നപോലെ.

25

പൊട്ടുന്നുചണ്ഡതരവാതമണഞ്ഞിടുന്നു പൊട്ടിഘനാദ്രിശിഖരങ്ങൾതെറിച്ചിടുന്നു
ചട്ടറ്റശബ്ദമൊടുതമ്മിലവറ്റകൂട്ടി-മുട്ടിത്തടിന്മയമഹാഗ്നിപുറപ്പെടുന്നു.

26

ത്രൈലോക്യമാസകലവുംതെളിയിച്ചിടുന്ന-ല്ലാലോകമുള്ളൊരുവിളക്കുസരോജിനീശൻ
കോലാഹലത്തൊടുവരുംവലുതായകാറ്റേ-റ്റാലോലപത്മമിഴിതാണിതകെട്ടിടുന്നു.

27

അഭ്രവ്രജത്തിനതിവേഗമൊടേറ്റമെങ്ങും വിഭ്രംശമേകിയണയുന്നകഠോരവാതം
അഭ്രംസപത്രമുടനെബ്ഭൂതമൊത്ത സപ്പങ്ങളുള്ളജലരാശിയിലിട്ടിടുന്നു.

28

അറ്റംവെടിഞ്ഞഗുണമൊക്കമനന്തരത്താ തെറ്റന്നുതന്നൊടിഹചന്നളവിൽസമുദ്രം
കാറ്റേറ്റുകോളിളക്കകൊന്നൊരുനാട്യവുംപൂ-ണ്ടേറ്റംരസിച്ചുടനെതുള്ളിമറിഞ്ഞിടുന്നു.

29

അത്യുച്ചമായമരമേറിയവല്ലിതൻനൽപ്പുത്തൻപ്രസൂനഗണമിങ്ങുകൊഴിച്ചുകൊണ്ടും
ഇത്തവ്വിലഭ്രനികരത്തെവലിച്ചലച്ചു മെത്തുന്നുചണ്ഡപവനൻപവനാശവേണി.

30

ആകെപ്പയോധരഘനാവലികാറ്റെടുത്തു പോകുന്നുപിന്നെയുമതങ്ങിനെപൊങ്ങിടുന്നു
മാഴ്കാതെവാതഗതിനിർത്തിടുമുച്ചശൈലം കൈക്കൂപ്പിടുംഘനപയോധരഭാരനമ്രേ.

31

ചട്ടറ്റതോടുപുഴകൂപതടാകമെന്നു തൊട്ടുള്ളവറ്റകളിൽനിന്നുഘനവ്രജങ്ങൾ
കട്ടോരുവെള്ളമിടികൊണ്ടുരവംമുഴക്കി പ്പെട്ടെന്നുവർഷമിഷമോടിതവിട്ടിടുന്നു.

32

മെല്ലുന്നശീതജലമുഷ്ണകരൻകരത്താൽ തെല്ലിങ്ങുകന്നിയിലെടുത്തുപരംതുലാത്തിൽ
വല്ലാതെകണ്ടബലനായതൊതുക്കവാൻകെ-ല്പില്ലാതെസവ്വുമുടൻമഴയാക്കിടുന്നു.

33

കഷ്ടിച്ചുപാതിയിഹകന്നിയിലുഷ്ണരശ്മി ഘൃഷ്ടിപ്രജംജലമൊതുക്കിയകാരണത്താൽ
വൃഷ്ടിക്കസമ്പ്രതിതുലാധരനായകാലം വൃഷ്ടിച്ചുലത്തൊടിതതേവിവിടുന്നുവെള്ളം.

34

[യില്ല
ഘോരാതപത്തിൽമഹിവെന്തിതുകന്നിതന്നിൽ പ്പാരംതെലക്ഷ്മിയതിനാലിനിവാഴ്ക
നേരായിതോർത്തുകരുണാംബുവൊഴിച്ചുദേഘനാരായണൻകുളിർമമന്നിൽവരുത്തിടുന്നു.

35

മാവേലിമാസയുഗളത്തിലടുത്തുമുമ്പി ലാവോളമിങ്ങുവിളയാടിയതാസ്തനിത്താൻ
ശ്രീവാമനൻഘനമിഷാൽമുതരുന്നുവർഷ മാവില്ലതംഘ്രികഴുകിച്ചജലപ്രവാഹം.

36

കള്ളംവിനാപവനവേഗവശാലുയർന്നു വെള്ളംതരുന്നജലദങ്ങൾവിരാമമെന്ന്യേ
വെള്ളത്തിനൊക്കയുമൊരീശ്വരനാംസമുദ്രം തുള്ളിക്കളിച്ചിതരസിച്ചുവിളങ്ങിടുന്നു.

37

[ഭേകങ്ങ
ഒന്നായ്ഘനങ്ങൾചൊരിയുംമഴകൊണ്ടുവേഗാൽ നന്നായുയർന്നതടമൊത്തൊരുതള്ള
വന്നെത്തിടുംനദികളോടിടചേർന്നുമോദം കന്നിച്ചുതുള്ളിമറിയുന്നനദീശനിപ്പോൾ.

38

ധാരാളമർക്കനിരിലൊക്കനിറഞ്ഞുപൊങ്ങി നീരാകയാലഗുണവാനമതിങ്ങടുക്കാം
ധാരാളമാവെയിലതിങ്ങിവകിട്ടുമാകിൽ നേരായ്സുവല്ലഭതഗുണസംഖ്യമല്ലേ.

95

ചൊല്ലുന്നൊരീവഴിയ സങ്കടമങ്ങുകൾക്ക നില്ക്കേസദാമഴമെഴാതെചിരമാധിപാന്ധ്യ
എപ്പോടവുംതവകടത്തിലെഴുന്നവണ്ടിൻ വപ്പാത്തൊരംപ്പ് വിളികൊണ്ടുമുഴങ്ങിടുന്നു.

96

കണ്ണാ കറുത്തവനെഴുമകനാം ഭവാനെക്കൊണ്ടിടണമാകരുണഞ്ഞങ്ങളൊത്തുചെന്നതിന്നായ്
തണ്ടെല്ലുതാണൊടിയുമാറടിയങ്ങൾ കാലു രണ്ടും ചിണച്ചധികദുർഗമത്തമിട്ടുന്നു കാണ്ക.

97

ഉണ്ണിഗ്ഗണാധിപതിതൻസ്തുതികേട്ടിയോടി വണ്ണം പതിച്ചതൊഴുതിട്ടടനാനിവേദ്യം
ഖണ്ഡിച്ചിടാതുചിതമായ്ചിചവിട്ടു കുട്ടി പ്പെണ്ണുങ്ങളിപ്പ്രതസമാപ്തിയിലുണ്ടിടുന്നു.

98

കന്നിച്ചൂടൊട്ടുമില്ലാകരിമുകിൽമഴകൊ-
ണ്ടത്രപച്ചുൾക്കുപുല്ലാൽ
മിന്നുംവർണ്ണത്തൊടെല്ലാകയ്യുമുടലിലെഴിളി-
ക്കുന്നുപാകെന്നുമല്ലാ
പിന്നെക്കർണ്ണാടിമല്ലാദികൾപലതുമെഴും
കപ്പൽവന്നെത്തിനല്ലാർ
ധന്യശ്രീകൊണ്ടുചൊല്ലാന്നൊരുരമണി
തുലാമാസമീവർണ്ണമെല്ലാം

# മനശ്ശല്യം



ലോകത്തിൽ ജനങ്ങൾക്കു മാനസികമായും കായികമായും പലവിധപീഡകൾ ഓരോ കാരണവശാൽ സംഭവിക്കുന്നതു സാധാരണയാണ്. അതുകൾക്കു ദേശകാലാന്തരങ്ങൾകൊണ്ടും അതാതാളുകളുടെ ശരീരസ്ഥിതികൊണ്ടും ഏററക്കുറച്ചലുണ്ടായേക്കാമെന്നല്ലാതെ ഒരു രോഗമല്ലെങ്കിൽ മറെറാരു രോഗം മനസ്സിനെയോ ശരീരത്തെയോ തങ്ങളുടെ ജീവകാലത്തിൽ എപ്പോഴെങ്കിലും പിടിപെടാതെയുള്ളവർ ആരുംതന്നെ ഉണ്ടാകയില്ല. എന്നാൽ ചില രോഗങ്ങൾ പ്രത്യേകം ചിലരെ മാത്രമേ ബാധിക്കുന്നുള്ളു. ഭവിഷ്യത്താലോചിക്കാതെയുള്ള സാഹ

സപ്രവൃത്തി യൌവ്വനയുക്തന്മാരായ പുരുഷന്മാക്കു സഹജമാകയാൽ അവക്കു സംഭവിക്കുന്ന ആപത്തുകൾ മററുള്ളവക്കു നേരിടുന്നതുമില്ല.

സ്ത്രീകൾ ജാത്യാൽ അബലകളാകയാൽ അവക്കുണ്ടാകുന്ന നിസ്സാരമായ ദീനങ്ങൾ ചിലപ്പോൾ കഠിനവ്യാധികളായി പരിണമിക്കുന്നതും നാം കണ്ടുവരുന്നുണ്ടല്ലോ. കുട്ടികളുടെ അവസ്ഥ ആലോചിക്കുന്നതായാൽ അവക്കും ചില പ്രത്യേകദീനങ്ങൾ ഉള്ളതായിക്കാണുന്നു. ആ വക ദീനങ്ങൾ പ്രായംതികഞ്ഞ പുരുഷന്മാക്കോ സ്ത്രീകൾക്കോ ഉണ്ടാവുന്നതുമില്ല. എന്നാൽ സ്ത്രീ പുരുഷൻ, ശിശു വയോധികൻ, ശക്തൻ അശക്തൻ, ധനവാൻ ദരിദ്രൻ, പണ്ഡിതൻ പാമരൻ, ഉത്തമൻ അധമൻ, എന്നുള്ള മേലു കിഴു നോക്കാതെ സകല ജനങ്ങളേയും ഒരുപോലെ പിടിപ്പിക്കുന്ന ഒരു രോഗമുണ്ട്. അതു മനശ്ശല്യമാകുന്നു. 'ഇത് മഹാ സൈല്ല. ഒരിക്കലും ഒരു സൈ്വരമില്ലല്ലൊ. ഈശ്വരം! വല്ല വിധേനയും ഈ ഉപദ്രവം ഒഴിഞ്ഞാൽ മതി' എന്ന വല്ലപ്പോഴും മനസ്സിൽ വിചാരിക്കാത്തവർ ആരെങ്കിലുമുണ്ടോ? മനശ്ശല്യത്താൽ നമുക്കുണ്ടാകുന്ന അനത്ഥം ഇത്രയെന്നു നാം നല്ലവണ്ണം ഗ്രഹിക്കുന്നില്ല. ഒരു ദിവസത്തെ മനശ്ശല്യത്താലുണ്ടാകുന്ന ക്ഷീണം പത്തു ദിവസം കഠിനമായി ദേഹാദ്ധ്വാനം ചെയ്യാൽകൂടി ഉണ്ടാകുന്നില്ല. 'അദ്ധ്വാനമല്ല ശല്യമാണ മനുഷ്യനെ നശിപ്പിക്കുന്നത്' എന്ന ഇംഗ്ലീഷ പഴഞ്ചൊല്ല് എത്രയോ ശരിയായിട്ടുള്ളതാണ്.

ഇങ്ങിനെ ഏററക്കുറച്ചിലില്ലാതെ സവ്വജനങ്ങളേയും ബാധിധിക്കുന്നതായ 'മനശ്ശല്യ'മെന്നത് എന്താണ്? അതു മനോന്മേഷത്തിന്നു വിഘാതം വരുത്തുന്ന ഒരുവിധം ആന്തരീയ അസ്വാസ്ഥ്യമാകുന്നു. വിചാരിക്കാത്തതായ ഒരു സംഭവമുണ്ടാകയോ, അനിഷ്ടങ്ങളായ വല്ലതും വരുവാൻ ഇടയുണ്ടെന്നു തോന്നുകയോ ചെയ്യുമ്പോൾ നമുക്ക് ഒന്നാമതായി മനസ്സിന്ന് ഒരിളക്കമുണ്ടാകുന്നു. പിന്നെ ഈ ക്ഷോഭത്തിൻെറ കാരണത്തെപ്പററി ആലോചിപ്പാൻ തുടങ്ങുന്നു. ഇങ്ങിനെ ഒരേവിഷയത്തെപ്പററി ആലോചിച്ചാലോചിച്ച് ഒടുവിൽ എല്ലായ്പോഴും മനസ്സിൽ അതേവിചാരമായിത്തീരുന്നു. അധികനാൾക്കുള്ളിൽ ഭക്ഷണത്തിന്നു രുചിയില്ലാതെയാകുന്നു. കളിചിരി ചുരുങ്ങുന്നു. ബന്ധുമിത്രാദികളായുള്ള സമ്പക്കം വെറുക്കു

നു. ഏകാന്തവാസം സുഖമോ എന്നുംകൂടി തോന്നിപ്പോകുന്നു. വല്ല വിധവും പകൽ കഴിച്ചുകൂട്ടാം. പക്ഷെ രാത്രിയിലെ അവസ്ഥയാണ് സങ്കടമായിട്ടുള്ളത്. ഉറക്കം വരില്ല. അഥവാ ഒന്നു കണ്ണടച്ചാൽ ഉടനെ ഞെട്ടി ഉണരുന്നു. ക്ഷീണാധിക്യത്താൽ പുലച്ചക്കു അല്പം ഒരു മയക്കമുണ്ടാകും. എന്നാൽ തങ്ങൾക്കു നേരിട്ടേക്കുമോ എന്നു ഭയപ്പെട്ടതായ സകലത്തേയും ദ്ധഢീകരിക്കുന്ന സ്വപ്നാകാണുകയും അതിൻെറ അവസാനത്തിൽ ഉണരുകയും ചെയ്യുന്നു. മനുഷ്യന്ന് ഇതിൽപരം ദുഃഖമായിട്ടുള്ളത് എന്താണ്?

വ്യസനംവരുമ്പോൾ തങ്ങളുടെ നിത്യവൃത്തികളിൽ വിമുഖത ഭവിക്കുന്നതും ഇഹലോകവാസം വ്യർത്ഥമെന്നു തോന്നുന്നതും സാധാരണയാണ്. എന്നാൽ മൌനമായിരിപ്പാൻ അധികനാൾ സാധിക്കാത്തതിനാൽ നാം നമ്മുടെ ജോലികൾ ചെയ്തു തുടങ്ങുകയും കാലക്രമേണ നമ്മുടെ സ്ഥിതിക്കു നാം തഴക്കുകയും ചെയ്യുന്നു. അപ്പോൾ കഷ്ടപ്പാടുകൾ വിചാരിച്ചേടത്തോളംതന്നെ കഠിനമായിട്ടുള്ളതല്ലെന്നും, നമ്മുടെ ഭയങ്ങൾക്ക് അവകാശമില്ലെന്നും ബോദ്ധ്യമാകുന്നതു സ്വാനുഭവമാണല്ലോ. കാലംകൊണ്ടുണ്ടാകുന്ന ഭേദഗതികൾ വിസ്മയനീയംതന്നെ!

ഭൂതകാലസംഭവങ്ങളെ ഓർത്തും ഭാവികാലാവസ്ഥയെ ഭയപ്പെട്ടും വൃഥാ മനസ്സിനെ ക്ലേശിപ്പിക്കുന്നതു പരമ വഡ്ഢിത്വമാകുന്നു. കഴിഞ്ഞുപോയ സംഗതികളെപ്പററി ആലോചിക്കുമ്പോൾ പലപ്രകാരത്തിലും നാം നമ്മുടെ മനസ്സിനെ അനാവശ്യമായി ക്ലേശിപ്പിച്ചിട്ടുണ്ടെന്നു ബോദ്ധ്യപ്പെടുന്നതും മേലിൽ അപ്രകാരമുള്ള മനശ്ശല്യത്തിന്ന് ഇടവരുത്തുന്നതല്ലെന്നു തീച്ചപ്പെടുത്തി ധൈര്യം ഭവിക്കുന്നതും മനുഷ്യസ്വഭാവമാണ്. പക്ഷെ പിന്നെയും, വിചാരിക്കാത്ത വല്ല ബുദ്ധിമുട്ടും വരുമ്പോൾ മുമ്പേത്തേക്കാൾ അധികം ക്ലേശിക്കുകയും ചെയ്യും.

ഇപ്രകാരം അപാരമായ ബുദ്ധിക്ഷയവും കായക്ലേശവുമുണ്ടാകുന്ന മനശ്ശല്യത്തെ ഏതു വിധമാണ് നിവാരണം ചെയ്യേണ്ടത്? ഇതിന്ന് ഉത്തമമായ മാർഗ്ഗം മനസ്സിനെ ഒരിക്കലും അനാവശ്യമായി ശല്യപ്പെടുത്തുന്നതല്ലെന്നുള്ള നിശ്ചയംതന്നെയാകുന്നു. പക്ഷേ ഈ മാർഗ്ഗം പ്രഥമ ദൃഷ്ടിയിൽ അത്ര യുക്തിയുക്തമായി തോന്നുകയില്ലായിരിക്കാം. എന്നാൽ മനസ്സു ശരീരത്തേയും ശരീരം മനസ്സി

നേയും ആശ്രയിക്കുന്നുണ്ടെന്നു പല കാരണങ്ങളാലും ദൃഷ്ടാന്തമുള്ളതിനാൽ, മേൽപ്രകാരമുള്ള നിശ്ചയംതന്നെ മനശ്ശല്യത്തെ നശിപ്പിക്കുന്നതിനുള്ള എളുപ്പവഴിയാണെന്ന് അനുഭവംകൊണ്ടും തെളിയുന്നുണ്ട്. മനശ്ശല്യത്തെ തടുക്കുന്നതിനുള്ള മററു മാർഗ്ഗങ്ങൾ മനസ്സിനെ ദുഃഖവിഷയങ്ങളിൽനിന്നു നിവൎത്തിപ്പിച്ച് ആഹ്ലാദജനകമായ സംഗീതം മുതലായവകളിൽ പ്രവേശിപ്പിക്കുകയും, ധൈൎയ്യവാക്കുകൾ പറഞ്ഞ ഉത്സാഹിപ്പിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്യുന്ന ബന്ധുക്കളുടെ ഇടയിൽ പെരുമാറുകയും അന്യദേശസഞ്ചാരം ചെയ്കയുമാകുന്നു.

കെ. പി. യം.

—ooXoo—

# മുകറിളിഞ്ഞു

എന്റെ ശേഖരമേനേ, 'സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട' എന്നു കേട്ടിട്ടില്ലേ. ഞാൻ പറയുന്നതു കേൾക്കു. ഇന്ന് ഇവിടെ താമസിക്കു. പുലൎച്ചെ എഴുനീററു പോകാം. ഈ വിജനസ്ഥലത്തുകൂടി ഇരുട്ടത്തു തനിച്ചു പോകുന്നതു ശരിയല്ല. കള്ളൎഭയം ഉണ്ടെന്നാണ് കേൾക്കുന്നത്.

ശേഖരമേനോൻ— എന്താ കൊച്ചുകുട്ടമേനവനും പിടിച്ചുവോ ഭ്രാന്ത്? തട്ടിപ്പറി എന്റെ അടുക്കലോ? പണ്ടൊരുത്തൻ പറഞ്ഞകൂട്ടത്തിൽ 'മടിയിൽ കനമുള്ളവനല്ലേ വഴിയിൽ ഭയപ്പെടേണ്ടു'.

കൊച്ചുകുട്ടമേനോൻ— അതേ, ഈ പ്രമാണം കൊണ്ടുചെല്ലു. ഈ കൂട്ടർ പണമില്ലെന്നറിക ഒടുക്കമല്ലേ. അതിനു മുമ്പിൽ കുടിക്കാഴ്ച കഴിയുമല്ലൊ. കാൎയ്യം പറയുമ്പോൾ കേട്ടില്ലെങ്കിൽ പിന്നെ വ്യസനിക്കും. പോക എന്നു വെക്കുന്നപക്ഷം ഞാനും കൂടെ വരാം. എന്നാൽ കുറെ ഭേദമുണ്ടാകും. 'ഏകനായ്പ്പെരുവഴി പോകയുമരുതല്ലൊ' എന്നുണ്ടല്ലൊ.

ശേഖര— ഹാ, നിങ്ങളെത്തന്നെയാണ് കൂടെ കൊണ്ടുപോകേണ്ട

ത്താ. ആ പ്രാണികറം. ഇനിക്കു ഒരു പേടിയില്ല. ഞാൻ ത നിച്ചു പൊയ്ക്കൊള്ളാം. ഇതിനെപ്പററി കൊച്ചുകുട്ടമേനൊന്നു വിചാരമൊന്നുംവേണ്ട. കള്ളന്മാരോടു തല്ലുകൊള്ളുവാൻ മോഹമുണ്ടായിരുന്നാൽ അതു ഇതിനു മുമ്പിൽ കഴിയേണ്ടതായിരുന്നു.

കൊച്ചു— എന്താ, കള്ളന്മാരുടെ കയ്യിൽ എപ്പോഴെങ്കിലും പെട്ടുകയുണ്ടായിട്ടുണ്ടോ?

ശേഖര— ഈ വയസ്സിനിടയ്ക്കു നാലഞ്ചു പ്രാവശ്യം കള്ളന്മാരായിട്ടു മല്ലിടേണ്ടിവന്നിട്ടുണ്ട്. ഒരിക്കൽ പനഞ്ചിക്കാട്ടു കൃഷിസ്ഥലത്തിന്നു സമീപംവെച്ച് ഒരുവൻ എന്റെ മടിശ്ശീല തട്ടിപ്പറിച്ചു. പക്ഷെ അതിൽ നാലഞ്ചു ഈച്ചാട്ടിക്കാശു മാത്രമേ കിടപ്പുണ്ടായിരുന്നുള്ളു. വലിയ നഷ്ടം ഒന്നും പററിയില്ല. പിന്നെ ഒരിക്കൽ ചെമ്പകക്കാവു വേലദിവസം രാത്രി എന്റെ മടിക്കുത്ത് ഒരുവൻ കടന്നു പിടിച്ച് മടിയിൽ തിരുകിയിരുന്ന പിച്ചാകത്തികൊണ്ട് കയ്യു മുറിഞ്ഞതിനാൽ അയാറം ഉടനെതന്നെ വിട്ടേച്ചു ഓടുകയും ചെയ്തു.

ഹാ, ഹാ, ഈ കൂട്ടക്കു കുറെശ്ശ ഇങ്ങിനേയും പററണം. വള രെ നന്നായി. 'ആത്മാ വേവഞ്ചിച്ചിട്ടും ചോരനുള്ളൊരു പാപം, ആത്മനാ നിരൂപിക്കിൽ മററൊരുവനുമുണ്ടൊ' ആകട്ടെ, കാര്യം തീർച്ചയാക്കു. ഇപ്പോറംതന്നെ പോക എന്നുവെച്ചുവോ? എന്നാൽ ഇനി വൈകിക്കേണ്ട. ഇരുട്ടു അതിക്രമിക്കുന്നു.

ശേഖര— ഇനിക്കു ഇന്നുതന്നെ വീട്ടിൽ പോയിട്ടു കാര്യമുണ്ട്. വഴിക്കു ചോരന്മാരുണ്ടെന്നു ഭയപ്പെട്ടു താമസിപ്പാനും തരമില്ല. 'ഈശ്വരാജ്ഞയാതന്നെ ലോകങ്ങറം വത്തിക്കുന്നു. ആരാലുമതിക്രമിക്കാവതല്ലിതു നൂനം' എന്നുണ്ടല്ലൊ. അതുകൊണ്ട് കൊച്ചുകുട്ടമേനോൻ ഒട്ടും പരിഭ്രമിക്കേണ്ട് നിൽക്ക. ഇനി അടുത്തു കാണാം എന്നു പറഞ്ഞ് അവർ പിരിഞ്ഞു.

ശേഖരമേനെൻറ വീട് ഈ കോലഞ്ചേരി ദേശത്തുനിന്നു ആറു മൈൽസു തെക്കു പൂരല്ലൂർ എന്ന ദിക്കിലാണ്. ഒരു ശൂന്യ മൊട്ടപ്പറമ്പിൽ കൂടിട്ടാണ് വഴി. തൊട്ടാവാടിയും ഉരുളൻകല്ലും മുള്ളൻ പന്നിയും അല്ലാതെ വേറെ യാതൊന്നും കാണ്മാൻ കഴികയില്ല. കുടിയിടകറം അവിടെ എങ്ങുമില്ല. അസ്തമിച്ചു കഴിഞ്ഞാൽ അതിൽകൂടി ആറം സഞ്ചാരംതന്നെ ചുരുങ്ങും. യക്ഷിപ്പറമ്പെന്നാ

ണ് പറയാറ്. വഴിക്കധികം അകലെയല്ലാതെയായി ഒരു ദിക്കിൽ വസൂരിപ്പുരയും സ്ഥാപിച്ചിട്ടുണ്ട്. പിന്നെ വിശേഷിച്ച് പുരലൂർ ദേശത്തുള്ളവരുടെ കഴിച്ചൽ തട്ടിപ്പറികൊണ്ടാണ്. ഈ ശേഖരമേനോൻ മാത്രം കുറെ ഇംഗ്ലീഷ പഠിച്ച് അറിവ് ഉണ്ടാക്കീട്ടുണ്ട്. ശേഖരമേനോൻെറ അച്ഛൻ കോഴിക്കോട്ടു സബ്കോട്ടിൽ ഒരു വക്കീലായിരുന്നു. അദ്ദേഹം ശേഖരമേൻെറ കുട്ടിക്കാലം മുഴുവനും അവിടെ താമസിപ്പിച്ച് ഇംഗ്ലീഷ വിദ്യ അഭ്യസിപ്പിച്ചു. ആ കോടതിയിൽതന്നെ ഒരു ഗുമസ്ഥൻെറ പണിയും കൊടുപ്പിച്ചു. ശേഖരമേനോൻ പ്രകൃത്യാ സ്വാതന്ത്ര്യേച്ഛയുള്ളവനും സത്യവ്രതനുമായിരുന്നു. എന്തോ ഒരു കാരണവശാൽ തൻെറ മേലധികാരിയായി തമ്മിൽ തെററി പണി രാജിവെച്ചു. ഇപ്പോൾ വീട്ടിൽ വന്ന് ഒരു പത്രം തുടങ്ങി അതുകൊണ്ടു കാലക്ഷേപം കഴിക്കയാകുന്നു. ചതി, അനീതി, ദ്രോഹം തുടങ്ങിയുള്ള അധമ്മപ്രവൃത്തികളെ അദ്ദേഹം ബലമായിഖണ്ഡിച്ചു പത്രത്തിൽ പറഞ്ഞിരുന്നതിനാൽ അദ്ദേഹത്തിൻെറ പേരിൽ നീചബുദ്ധികൾക്ക ഒരു വിരോധവും വന്നുകൂടീട്ടുണ്ട്. ഒരു ഉററ ബന്ധു എന്നു പറവാൻ കോലഞ്ചേരി കൊച്ചുകുട്ടമേനോൻ മാത്രമേയുള്ളു. അദ്ദേഹത്തിൻെറ വാക്കുകളെക്കൂടി കൂട്ടാക്കാതെയാണ് ശേഖരമേനോൻ ഇതാ ഇപ്പോൾ പുറപ്പെട്ടിരിക്കുന്നത്.

തുലാക്കൂറ് എന്നു പ്രസിദ്ധമാണ്. അതിന്നും പുറമെ അന്നു വിശേഷിച്ചും ഇരുട്ടു കൂടുതൽ ആയിരുന്നു. ശേഖരമേനൊന്നു യാതൊരു കൂസലുമുണ്ടായില്ല. ഏകദേശം പകുതി വഴിയായപ്പോൾ പിന്നിൽ ഒരാൾ നടക്കുന്ന ശബ്ദവും കേൾക്കാറായി. തൻെറ കാലടിയുടെ ശബ്ദം തന്നെയായിരിക്കുമോ എന്നു വിചാരിച്ചു. അപ്പോഴെക്കും അടുത്ത ഒരു കുററിക്കാട്ടിനു സമീപം ചില അനക്കം കേട്ടു. എങ്കിലും യാതൊന്നും ഭാവിക്കാതെ മുമ്പെക്കുതന്നെ നടന്നു. കള്ളൻ പ്രത്യക്ഷപ്പെട്ടു എന്നറിഞ്ഞു വലത്തേകയ്യിൽ ഒരു വടിയും ഇടത്തേതിൽ ഒരു പിച്ചാങ്കത്തിയും ആയി ശേഖരമേനൊന്നു നേരെ ചാടിവെക്കടൊ 'മടിശ്ശീല' എന്ന് അതിഗൌരവഭാവത്തിൽ പറഞ്ഞു.

ശേഖ—പോട പട്ടി. നിന്നെ പേടിച്ചു മടിശ്ശീല വെയ്ക്കേ?

കള്ളൻ—ജീവനിൽ കൊതിയുണ്ടെങ്കിൽ ഉടനെ വെച്ചോ. അല്ലെങ്കിൽ—എന്നു പറഞ്ഞു തൻെറ വടി ഒന്നു ഉയത്തി പിടിച്ചു

പെട്ടെന്നു ശേഖരമേനോൻ ആ വടി കടന്നുപിടിച്ച്, നീ വടിയും പിച്ചാകത്തിയും കളയുന്നുവോ? അതോ ഈ കുഴൽ ഒന്ന് ഒഴിക്കണോ? എന്നു ചോദിച്ചു.

തന്റെ മാറിന്ന് ഒരു മുഴം അടുത്തു നേരെയായി ഒരു റിവാൾവരടെ കുഴൽ പ്രകാശിക്കുന്നതു കണ്ട്, കള്ളൻ തന്റെ ജീവനാശം അടുത്തു എന്നു ഭയപ്പെട്ട് എന്നെ രക്ഷിക്കണേ, രക്ഷിക്കണേ എന്നു പറഞ്ഞു കാക്കൽ വീണു. അവന്റെ കയ്യിലുണ്ടായിരുന്ന വടിയും കത്തിയും ശേഖരമേനോൻ വാങ്ങി. ഏയ്, ചങ്ങാതി ഞാൻ തന്നെ ഇപ്പോൾ കൊല്ലുന്നില്ല. എഴുന്നേററ് എന്റെ മുമ്പിലായി നടന്നോളു. പിന്നിലേക്കു തിരിഞ്ഞുനോക്കരുത്. തിരിഞ്ഞാൽ തീച്ച, ഈ ഉണ്ട നിന്റെ മാറത്ത്.

കുറെ ദൂരം അവർ അപ്രകാരം നടന്ന് ഒടുവിൽ ഒരു പൊല്ലീസ്സുകാരനെ കണ്ടെത്തി. ശേഖരമേനോൻ കള്ളനെ അയാൾവശം ഏല്പിച്ചുകൊടുത്തു. പിറേറദിവസം കാലത്ത് ആ സ്ഥലത്തെ മജിസ്ട്രേട്ടിന്റെ മുമ്പാകെ കൊണ്ടുപോയി. ശേഖരമേനും അന്യായംകൊണ്ടു ഹാജരായി. കള്ളൻ കുററം സമ്മതിച്ചതിനാൽ കേസ്സിന്നു വേറെ തെളിവ് ഒന്നും കൊടുക്കേണ്ടിവന്നില്ല. നിയമപ്രകാരമുള്ള ശിക്ഷ അവന്നു വിധിക്കയും ചെയ്തു. മജിസ്ട്രേട്ടിന്നു ശേഖരമേനോനായിട്ടു നല്ല രസം പോരായിരുന്നു. ശേഖരമേനോന്റെ പത്രലേഖനങ്ങളിൽ ചിലതിന് ഈ മജിസ്ട്രേട്ടു വിഷയമായി ഭവിച്ചിട്ടുണ്ടായിരുന്നതുകൊണ്ടു മജിസ്ട്രേട്ടിന്ന് ഇദ്ദേഹത്തിനോടു നല്ല രസം ഉണ്ടായിരുന്നില്ല. വല്ലവിധത്തിലും ശേഖരമേനോനെക്കൂടി കുടുക്കണമെന്നായിരുന്നു മജിസ്ട്രേട്ടിന്റെ വിചാരം. കേസ്സു വിധിപറഞ്ഞ ഉടനെ ശേഖരമേനോനെ! തോക്കു കൊണ്ടുനടക്കുവാൻ നിങ്ങൾക്കു ലൈസൻസ്സുണ്ടോ എന്നു ചോദിച്ചു.

ശേഖ—ഇല്ല. പക്ഷെ ഈ തോക്ക് ഇതുവരെ ഞാൻ ഒഴിച്ചിട്ടില്ല.

മജി—നിങ്ങൾ വെടിവച്ചുവൊ എന്നു ഞാൻ ചോദിച്ചില്ല. ലൈസൻസ്സില്ലാതെ തോക്കു കൊണ്ടുനടന്നതിന്നു നിങ്ങളെ ശിക്ഷിക്കാതിരിപ്പാൻ സമാധാനമുണ്ടോ?

മജിസ്ട്രേട്ടു ശേഖരമേനോന്റെ നേക്കു തിരിഞ്ഞതു കണ്ടു കള്ളൻ സന്തോഷിച്ചു ജേലിലേക്കു ചങ്ങാതിയെ കിട്ടിയെന്ന് അവൻ തീച്ചപ്പെടുത്തി.

ശേഖ—തോക്ക് എന്റെ കൈവശത്തിൽ തന്നെയാണല്ലൊ എ
ന്നൊരു സമാധാനം മാത്രമേ എനിക്കുള്ളു.
മജി—താൻ എന്നെ വെടിവെക്കുമെന്നാണൊ പറയുന്നത്.
ശേ—ഈ കുററത്തിന്നു ഞാൻ ശിക്ഷ അനുഭവിക്കില്ല. രീച്ചുതന്നെ.

മജിസ്ത്രേട്ട (കോപത്തോടുകൂടി) ശിപ്പായ്! ആ തെമ്മാടിത്തരം പറയുന്നവന്റെ പക്കൽനിന്ന് ആ തോക്കു തട്ടിപ്പറിക്കു.

ശിപായി ചെന്നു തോക്കിന്മേൽ പിടികൂടി. ശേഖരമേനും പിടുത്തം മുറുക്കി. പിടിയും വലിയുമായപ്പോൾ തോക്കിന്റെ പാത്തിയും കുഴലും വേറിട്ടു. പാത്തി പൊളിഞ്ഞു. കുഴൽ വളഞ്ഞു. ശേഖരമേനെന്റ ശക്തികണ്ട ജനങ്ങൾ വിസ്മയപ്പെട്ടു. മജിസ്ത്രേട്ട തോക്കിന്റെ കുഴൽ എടുത്തു നോക്കിയപ്പോൾ (Imitation revolver) ഇമിട്ടേഷൻ റിവാൾവർ ശുദ്ധം തുത്തനാകം' എന്നു ശേഖരമേനോൻ പറയുന്നതു കേട്ട്

കള്ളൻ—അയ്യോ! വിഡ്ഢിത്തംപെററി.
ശേഖ—നിങ്ങക്കു മാത്രമല്ല.

പിറേറക്കുറി ശേഖരമേന്റെ പത്രത്തിലെ മുഖപ്രസംഗം 'മൂകറിളിഞ്ഞു' എന്നാണെന്നു പറയേണ്ടതില്ലല്ലൊ.

എസ്സ്. വി.

# പലവക

## പുസ്തകപരിശോധന.

ചിറവൂര വരവൂര ശാമുമേനോൻ അവർകളുടെ ചില കൃതികളെപ്പററി കൂലങ്കഷമായി ഇതിന്നുമുമ്പു ഞങ്ങൾ അഭിപ്രായപ്പെട്ടിട്ടുള്ളതിൽ ചൂണ്ടിക്കാണിച്ചിട്ടുള്ള ന്യൂനതകളെ ഗ്രന്ഥകർത്താവു സമ്മതിച്ചിട്ടുണ്ടെന്നു ശ്രുതിഗീത വായിച്ചപ്പോൾ ഞങ്ങൾക്കു ബോദ്ധ്യം വന്നിരിക്കുന്നു. മനസ്സിലുള്ള മാലിന്യത്തെ അരിച്ചുകറവാനുതകുന്നതായ പ്രസ്തുതകൃതിയിൽ കവിതയുടെ ഒഴുക്കിനെ തടയുന്നതായ കരടുകളൊന്നും വീണിട്ടില്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഗ്രന്ഥകർത്താവിന്റെ പരിശ്രമം അഭിനന്ദിക്കത്തക്കതുതന്നെ.

ഇതു ശുദ്ധിപ്പെട്ട ഒരു ശമനൌഷധമാണെന്നു മാത്രമല്ല സ്വരത്തേയും ബലത്തേയും കൂടി ഉണ്ടാക്കുന്ന ഒന്നാണ്. തൊണ്ടപ്പുണ്ണ് ഒച്ചയടപ്പ് ക്ഷയം ഏക്കം തൊണ്ടയിലുള്ള അസഹ്യതയാലുള്ള കുര എന്നിവയും തൊണ്ടയേയും ശ്വാസനാഡികളേയും സംബന്ധിച്ചുള്ള എല്ലാ ഉപദ്രവങ്ങൾക്കും ച്യവനപ്രാശം കൈകണ്ട ഒരു മരുന്നാകുന്നു. അളുക്ക 1 ക്കു വില 2ക. വി. പി. ചാർജ്ജ 5ണ. പുറമെ.

## 30. മകരധ്വജം.

ഇതിനു സമമായ ഒരു യോഗം ഔഷധവർഗ്ഗത്തിൽ വേറൊന്നില്ല. മകരധ്വജ ഔഷധത്തിന്റെ ഉപയോഗത്താൽ തീരെയോ അല്പമായെങ്കിലും നിവൃത്തികിട്ടാത്ത രോഗങ്ങളുമില്ല. ഏതു കാരണത്താലും ഉണ്ടാകുന്ന ബലക്ഷയങ്ങളിൽ ഇത് ഏററവും തൃപ്തികരങ്ങളായ ഫലങ്ങളെ ഉണ്ടാക്കുന്നതാകുന്നു. ടൈഫ്ലജ്വരം വിഷജ്വരം മുതലായ എല്ലാതരം ജ്വരങ്ങൾ ചലംപോക്ക് സ്രാവം പ്രമേഹം പ്രസവാനന്തരമുണ്ടാകുന്ന ഉപദ്രവങ്ങൾ ജലദോഷം കുര ഏക്കം മഹാമാരി ഓർമ്മകേട് നീര് വിഷൂചിക വയർപ്പഴപ്പ് ദഹനക്കേട് മന്ദത ബലക്ഷയം തലചുററൽ എന്നിവയെ ശമനപ്പെടുത്തുന്നതിനു മേത്തരവുമാകുന്നു. തോല 1 ക്കു വില 24ക. ഒരാഴ്ച ഉപയോഗിക്കേണ്ടതിനു 1ക. വി. പി. ചാർജ്ജ 5 ണ പുറമെ.

## 31. വസന്ത കുസുമാകരം.

പ്രമേഹങ്ങൾ ദൌർബ്ബല്യം അതിദാഹം നാവുവരൾച്ച കൈകാലുകളിൽ എരിച്ചൽ ക്ഷീണം മോഹാലസ്യം സ്രാവം പ്രയത്നേനയുള്ള മൂത്രംവീഴ്ത്തൽ മുതലായ രോഗങ്ങൾക്കു ഇതു ഫലിതമായ ഒരു ഔഷധമാകുന്നു. ഒരാഴ്ചക്കു വേണ്ടതിനു വില 5ക. വി. പി. ചാർജ്ജ 5 ണ. പുറമെ.

## 28. രക്തശുദ്ധി.

മനുഷ്യജീവന്റെ പ്രധാനകാരണം രക്തമാണെന്നു ഏവക്കും അറിയാവുന്നതാണ്. രക്തത്തിനു ശുദ്ധിയില്ലെങ്കിൽ വായിപ്പുണ്ണ് ചെങ്കണ്ണ് മൂക്കപ്പുണ്ണ് നൊണ്ണപ്പുണ്ണ് ശരീരമാസകലം കുരു ആണി വിക്കക്കുരു ചർമ്മത്തിൽ നിറഭേദം ഉണ്ണപ്പുണ്ണ് തലവേദന അഗ്നിമാന്ദ്യം ചർമ്മത്തിനു ചുകപ്പും മാർദ്ദവമില്ലായ്മയും ചെകിളും മൂക്കും വീങ്ങൽ ചൊപ്പ് ബലക്ഷയം നീര് മുളി കുഷ്ഠം തഴുതണം മന്ദത സ്വാദില്ലായ്മ ചൊറിച്ചൽ എന്നിവയും ദുർഗ്ഗന്ധമുണ്ടാക്കുന്ന മററെല്ലാം ചർമ്മവ്യാധികളും രക്തദൂഷ്യംകൊണ്ടുണ്ടാകുന്നതാകുന്നു. രക്തത്തിൽ അകപ്പെട്ട വിഷത്തെ നീക്കം ചെയ്വാൻ രക്തശുദ്ധി എന്നുപേരായ ഞങ്ങളുടെ ഔഷധം മേത്തരമാകുന്നു. ഇതു രക്തത്തെ ശുദ്ധീകരിക്കുന്നതും രക്തദൂഷ്യത്താലുണ്ടാകുന്ന സർവ്വവ്യാധികളേയും സുഖപ്പെടുത്തുന്നതും ശരീരത്തെ ക്രമപ്പെടുത്തി ബലപ്പെടുത്തുന്നതും ദഹനത്തെ ഉണ്ടാക്കുന്നതും നിറത്തെ വരുത്തുന്നതും ആകുന്നു. 20 ദിവസത്തേക്കു വേണ്ടുന്ന അളുക്ക 1 ന്നു വില 2ക. ഒന്നോ രണ്ടോ അളുക്കകൾക്കു വി. പി. ചാർജ്ജ 5 ണ. പുറമെ.

---



മരുന്നു സേവിക്കുന്നതിനു മുമ്പ

## 1. ലോകപ്രസിദ്ധമായ ധാതുപുഷ്ടികാരി

ധാതുനഷ്ടം, ബലഹീനത ലക്ഷണമില്ലായ്മ വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ, മുതലായവയുടെ നീററൽ, നീരൊഴിവ്. മധുമേഹം, കല്ലടപ്പ് മൂത്രാഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണേന പരിഹരിച്ചു രക്ഷപ്പെടുത്തും.



ഔഷധം സേവിച്ചതിൽ പിന്നീട്

ഡപ്പി ഒന്നുക്ക വില രൂപ 2. തപാൽ ചിലവു വകയ്ക്കു അണ 7 വേറെ

## 2. പ്രമേഹനിവാരണി.

സിതാമേഹം ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഢ്രം പുകച്ചൽ, രക്തമോഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവർത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും. കുപ്പി 1-ക്ക വില രൂപ 1 മൂന്നു കുപ്പികൾവരേയുള്ള ബങ്കിക്ക തപാൽ ചിലവു 5 ണ

## 3. സർവ്വവേദനസംഹാരി.

ഈ തൈലം അല്പം പിരട്ടിയാൽ കൈ കാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക, വിക്കം മുടക്കവാതം നെഞ്ചുനോവു തലവേദന ഒരു ഭാഗത്തുണ്ടാകുന്ന ശൂല ഇടുപ്പുവേദന പാർശ്വവായു മേഹവായു തിമിരവായു മുതലായ പല വ്യാധികൾ ഭേദപ്പെടും. കുപ്പി ഒന്നുക്ക വില രൂപ 1 തപാൽ ചിലവു അണ 5

## 4. മണ്ഡലകുഷ്ഠസംഹാരി.

മണ്ഡലകുഷ്ഠം, പുഴക്കടി തഴതണം നവുങ്ങാണി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം ത്വഗ്രോഗങ്ങൾ പലതും മാറും. തേമൽ മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും വില കുപ്പി ഒന്നിനു 4-ണ തപാൽ ചിലവു മൂന്നു കുപ്പിവരെ 5 ണ വേറെ

## 5. ലക്ഷ്മീകരകസ്തൂരി ഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സഞ്ചിയിൽ ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന വായ്നാററം, അജീർണ്ണം പിത്തവായു ഇവയെ ശമിപ്പിക്കും.

---

പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടജില്ല.



രസിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീൎണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട്. ചുമ കാസശ്വാസം ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏറ്റക്കുറച്ചിൽപോലെ ഒന്നുമുതൽ 4 വരെ ഗുളികകൾ വെറ്റിലച്ചാറിൽ കൊടുത്താൽ മതി. 200 ഗുളികകൾ ഉള്ള കുപ്പി 1-ക്കു വില ണ 4. 1 മുതൽ 12 വരെ കുപ്പികൾ അടങ്ങിയ ബങ്കി 1-ക്കു തപാൽകൂലി 4 ണ.

## 6. ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു 3-ണ. തപാൽ ചിലവു 6 കുപ്പിവരെ 5 ണ വരെ

## 7. ജ്വരസംഹാരി.

കുളിൎപ്പനി മുറപ്പനി വാതപ്പനി പിത്തജ്വരം കഫജ്വരം അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില ഡപ്പി ഒന്നിനു 1 ക. തപാൽ ചിലവു 7 ണ വരെ

## 8. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മിനുസമായും ഇടതൂൎന്നതായും ദീൎഘമായും കറുപ്പായും വളരും കണ്ണിനു കുളൎമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. നരച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു 8 ണ തപാൽചിലവു 5ണ വരെ.

## 9. രോമസംഹാരി

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാറ്റും. വില കുപ്പി ഒന്നിനു 4 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വരെ

## 10. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ പുളിച്ചുതികട്ടുക നെഞ്ചുകലിക്കുക മൂലബന്ധം വയറുനോവു വായനാറ്റം അജീൎണ്ണം വയറുവീൎത്തുകയറുക നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അണ 8 തപാൽകൂലി 5 ണ വരെ

---

### 11. കൺബിന്ദു.

ചീക്കാറു ചെവികുത്തു ചെവിയടപ്പു ഇരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി 1ക 8 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ.

### 12. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം പിത്തോപദ്രവങ്ങൾ വായു മലം പിടിത്തം അഗ്നിമാന്ദ്യം വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു 1 മുതൽ 4 വരെ ഡപ്പികൾക്ക 5 ണ വേറെ

### 13. നേത്രബിന്ദു.

കൺനോവു കൺകുത്തു ക്രച്ഛം നീരെടുപ്പു മിന്നൽ മാലക്കണ്ണു പീളകെട്ടു. ശേവളച്ച് പൂവു ചെരപ്പു എരിച്ചിൽ ഇമ പുരികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ

### 14. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിനു 8 ണ തപാൽ ചിലവു 5 വരെ ഡപ്പികൾക്ക 5 ണ വേറെ

### 15. മൃഗകസ്തൂരി.

കാശ്മീരിൽനിന്നു വരുത്തീട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട. ത്രപാത്തൂക്കത്തിനു 48 ക. വില. ഒരു ത്രപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽ ചിലവു പുറമെ എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം.

### 16. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി 1 ക 2 ക 8 ണ. 12 കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവർക്ക ഡസൻ 1 ക 2 ക 8 ണ. ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളൂ. വി പി. കമ്മീഷൻ 5 ണ പുറമെ. ഇൻഡ്യയിലും ബർമ്മയിലും 12 കുപ്പിവരെ വി. പി. കമ്മീഷൻ 5 ണ. സിലോൺ ടി 7 ണ.

---

പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടു ജില്ല.

# രസികരഞ്ജിനി

## പരസ്യം.

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികസംബന്ധമായ എഴുത്തുകളിലൊ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയോ ഒപ്പോ ഉണ്ടായിരുന്നാൽ മതി.

എന്ന്
രസികരഞ്ജിനി ഉടമസ്ഥൻ,
*RAMA VURMA*,
12th Prince of Cochin.

കോവിലകം
എറണാകുളം

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

'പത്രാധിപൎക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്'

ര. ര. പ.

രസികരഞ്ജിനി.

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽക്കൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽക്കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം ഈ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യുകയേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമോ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് തരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ
എറണാകുളം } ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൭൮ വൃശ്ചികം

പുസ്തകം ൩ ലക്കം ൪

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞകൾക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി



വരിസംഖ്യമുൻകൂറായി ന ൦ ൦

കടിശ്ശികയായാൽ ന ൪ ൨

# മഹാഭാരതം

---

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്തു വരുന്നുണ്ട്. ൧൦൭൦ മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. ഏ.,

കോട്ടക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

# ഭാഷാ വാല്മീകിരാമായണം

വള്ളത്തോൾ നാരായണമേനോനവർകൾ സംസ്കൃതത്തിൽ നിന്നു വൃത്തത്തിന്നു വൃത്തമായി തൎജ്ജമ ചെയ്തു ഈ വിശിഷ്ടഗ്രന്ഥം ഒരു മാസികയായി പ്രസിദ്ധീകരിപ്പാൻ തീൎച്ചയാക്കിയിരിക്കുന്നു. ഒരു ലക്കത്തിൽ 1000 ശ്ലോകംവീതം ചേൎക്കുന്നതാകയാൽ രണ്ടു കൊല്ലം കൊണ്ടവസാനിക്കുന്നതാണ്. കൊല്ലത്തിൽ വരിസംഖ്യ നാലുറുപ്പിക മുൻകൂറായി അടക്കുകയോ, ഒന്നാം ലക്കംതന്നെ വി. പി. ആയി അയപ്പാൻ അനുവദിക്കുകയോ ചെയ്തിട്ടുള്ള 500 വരിക്കാരുടെ പേർ റജിസ്റ്റ്രിൽ ആയതിന്നു ശേഷമേ ആരംഭിക്കുകയുള്ളൂ.

വാല്മീകിരാമായണം മാനേജർ,

കേരളകല്പദ്രുമം അച്ചുക്കൂടം,

തൃശ്ശിവപേരൂർ.

---

# സംഗതിവിവരം.





വിദ്യാവിനോദിനി അച്ചുക്കൂടം.



[രസികരഞ്ജിനി]

നടുവത്തച്ഛൻ നമ്പൂരി.

# രസികരഞ്ജിനി

൧൦൮൨

പുസ്തകം ൫ — വൃശ്ചികമാസം — ലക്കം ൪


## മംഗളം.

ധന്യൻ നീ ദേവയെന്നായ്‌ഹരിയൊടു ഗിരിശൻ ദേവ നീ ധന്യനെന്നാ-
യന്യൻ നേരേ മറിച്ചും മുനിസദസി ഗുണം തമ്മിലെണ്ണിസ്തുതിക്കെ
അന്യോന്യപ്രീതിഭാവത്തൊടു സമനിലയാം കുന്നലപ്പൈതലാളു-
ക്കന്യോന്യം കൂറകാർകണ്ടിടുമരിയൊരിണക്കത്തു നോട്ടം ജയിക്ക.

# കടവല്ലൂരന്യോന്യം

നമ്പൂരിമാരുടെ വിദ്യാഭ്യാസം ഉൽകൃഷ്ടനിലയിലായിരുന്നതും, അവരുടെ പ്രശസ്തഗ്രന്ഥനിർമ്മാണം നടന്നുവന്നിരുന്നതും, കേവലം ഒരു പഴങ്കഥപോലെ പഴമക്കാൎക്കു മാത്രം അറിയാവുന്ന വിധത്തിൽ കാലാന്തരിതമായിപ്പോയി എന്നുതന്നെ പറയാം. ഇവരുടെ ഇപ്പോഴത്തെ നിലയും പണ്ടത്തെ നിലയുംകൂടി നോക്കുമ്പോൾ അജഗജാന്തരമുണ്ടെന്നുള്ളതിന്നു സംശയമില്ല. എങ്കിലും വേദാഭ്യാസവും അതിനെ സംബന്ധിച്ചുള്ള ചില പരീക്ഷകളും പണ്ടത്തെ നിലയ്ക്കാൾ വളരെ

താണുപായിയെന്നു പറഞ്ഞുകൂട. വേദജ്ഞന്മാരുടെ എണ്ണം ചുരുങ്ങിട്ടുണ്ടെങ്കിലും വേദാഭ്യാസത്തിൻെറ ക്രമവും വേദജ്ഞന്മാക്കു വേദപ്രയോഗസ്ഥാനങ്ങളിലുള്ള മാന്യതയും അതു മൂലം ബ്രാഹ്മണരുടെ ഇടയിലുള്ള ബഹുമാനവും അശേഷം കുറഞ്ഞു പോയിട്ടില്ല. നേരെ മറിച്ച് ഇരുകൂറുകാരായ ഓത്തുള്ള നമ്പൂരിമാക്ക് ഈ വക വിഷയങ്ങളിൽ കിടമത്സരം നിമിത്തം വേദപരിക്ഷകളിൽ ഉത്സാഹവും വാശിയും വദ്ധിച്ചുതന്നെ നിൽക്കുന്നതേയുള്ളു. ഇതിന്നുദാഹരണമായി ഋഗ്വേദികളുടെ ഇടയിലുള്ള 'കടവല്ലൂരന്യോന്യം' എന്ന വേദപരിക്ഷാക്രമത്തെ എടുത്തു കാണിക്കാവുന്നതാണ്. തൃശ്ശിവപേരൂർ യോഗക്കാരും തിരുനാവായ യോഗക്കാരും അന്യോന്യം കടവല്ലൂര് എന്ന ദേശത്തുള്ള മഹാക്ഷേത്രത്തിൽ ചേൎന്നു നടത്തുന്ന വേദപരിക്ഷയാണ് 'കടവല്ലൂരന്യോന്യം' എന്നു പറയുന്നത്. ഈ ഉപന്യാസത്തിലെ വിഷയമായിരിക്കുന്ന മേൽപറഞ്ഞ വേദപരിക്ഷാസമ്പ്രദായത്തെപ്പററി പറയുന്നതിന്നു മുമ്പ് ഇവർ തൃശ്ശിവപേരൂർ യോഗത്തിലോ തിരുനാവായ യോഗത്തിലോ കുലക്രമപ്രകാരം ചെന്ന് അഭിവാദ്യം ചെയ്തു വാദ്ധ്യാൻെറ ശിഷ്യസ്ഥാനം വഹിച്ചതിന്നു ശേഷം നടത്തുന്ന വേദാഭ്യാസക്രമത്തിനെപ്പററി കുറച്ചൊന്നു പറഞ്ഞിട്ട് 'അന്യോന്യ'ത്തിൻെറ സ്വഭാവം കാണിക്കുന്നതായാൽ അധികം വിശദമാകുന്നതാണ്. തൃശ്ശിവപേരൂർ ബ്രഹ്മസ്വം മഠത്തിലെ വേദാഭ്യാസമുറകളും തിരുനാവായ മഠത്തിലെ മുറകളും പ്രായേണ ഒരേ മാതിരിയിലാകയാൽ തൃശ്ശിവപേരൂർ മഠത്തിലെ സമ്പ്രദായം വിവരിച്ചാൽ മറേറ മഠത്തിലേയും ഊഹിക്കാവുന്നതാകുന്നു.

സാധാരണയായി ഋഗ്വേദസംഹിത അവരവരുടെ ഇല്ലത്തുവെച്ചുതന്നെ ഒരു 'ഓത്തൻെറ' അടുക്കൽ ഇരുന്നു പഠിച്ചിട്ടാണ് ഉണ്ണി നമ്പൂരിമാർ തൃശ്ശിവപേരൂക്കു വരുന്നത്. 'പദം ചൊല്ലുക', 'ക്രമം', 'ജട', 'രഥ' എന്നിങ്ങനെ അവിടുന്ന മേല്പോട്ടുള്ള പാഠങ്ങളെല്ലാം ബ്രഹ്മസ്വം മഠത്തിൽവെച്ചു ചെയ്യാലേ വെടുപ്പാവുകയുള്ളുവെന്നാണ നമ്പൂരിമാരുടെ അഭിപ്രായം. തൃശ്ശിവപേരൂർ ബ്രഹ്മസ്വം മഠത്തിൽ ഉള്ള നാലു കെട്ടിലെ തെക്കിനിത്തറയിന്മേൽ വെച്ചാണ് വേദാദ്ധ്യയനം ചെയ്യുന്നത്. പതിവായി കാലത്തെ നേരവും വൈകുന്നേരവും 'ഓത്തു തുടങ്ങുക' എന്നൊരു സമ്പ്രദാ

യം ഉണ്ട്. അതായത—മഠത്തിലെ നാലുകെട്ടിൻെറ കിഴക്കിനി
യിലായി പ്രതിഷ്ഠിച്ചിട്ടുള്ള ശ്രീകൃഷ്ണസ്വാമിയുടെ നടക്കൽ ചെന്നു
വാദ്ധ്യാൻ മണിയടിച്ചു തൊഴുന്നു. അതിന്നു മുമ്പായി തെക്കിനി
ത്തറയിന്മേലുള്ളവരെല്ലാവരും താഴത്തേക്കിറങ്ങുന്നു. തെക്കിനിത്തറ
യുടെ വടക്കേ അററത്തു മൂന്നു തൂണും നാലു തൂണുപഴുതും ഉണ്ട്.
മരപ്പടിയിന്മേലാണ് തൂണുകൾ ഇരുത്തീട്ടുള്ളത്. വാദ്ധ്യാൻ മണി
അടിച്ചു തൊഴുതതിൻെറ ശേഷം കിഴക്കുനിന്നു രണ്ടാമത്തെ തൂൺ
പഴുതിൻെറ പടിയുടെ മദ്ധ്യത്തിലായി തെക്കോട്ടു തിരിഞ്ഞിരിക്കു
ന്നു. അദ്ധ്യയനം ചെയ്യുന്ന ശിഷ്യവൎഗ്ഗമെല്ലാം പത്തു 'കിട'
യായി വിഭാഗിക്കപ്പെട്ടിട്ടുണ്ട്. അതിൽ 'പദാന്തം' എന്ന സ്ഥാ
നമാണു ആദ്യത്തേത്. പദാന്തസ്ഥാനക്കാൎക്കു സംഹിത മാത്രം
കഷ്ടിച്ചു വശമായിരിക്കും. വേദപാഠസംബന്ധമായി വേറെ യാ
തൊന്നും അവർ ധരിച്ചിട്ടുണ്ടാവുകയില്ല. അതിനാൽ അവർ വാ
ദ്ധ്യാൻെറ അടുക്കൽതന്നെ നേരെ മുമ്പിലായി വടക്കോട്ടു തിരി
ഞ്ഞിരിക്കുന്നു. പിന്നെ 'കിഴക്കേക്കിട' എന്നും, 'പടിഞ്ഞാറെ കി
ട' എന്നും, രണ്ടു ഭാഗക്കാരാണ്.* അവർ പദാന്തക്കാരുടെ കിഴക്കു
വശവും പടിഞ്ഞാറുവശവുമായിട്ടിരിക്കുന്നു. പദാന്തക്കാരെ ആ
ക്ലാസുകളിലേക്കു കയററം കൊടുക്കുന്നതിന്നു 'കിടയിൽക്കൂട്ടുക'
എന്നാണ് പറയുക. നല്ലവണ്ണം 'വകതിരിവ്' ആയാൽ മാത്ര
മേ കിടയിൽ കൂട്ടുകയുള്ളു. വകതിരിവാവുക എന്നുവെച്ചാൽ പ
ദച്ഛേദം ചെയ്യാറാവുകയും കയ്യു കാണിച്ചാൽ മനസ്സിലാകാറാവു
കയുമാകുന്നു. പിന്നെ അതിലും മേലെ ഒരു കിടക്കാരെ 'തൂണിൻ
ചുവട്ടിലുള്ളവർ' എന്നു പറയുന്നു. അവൎക്കു പാഠം ഒരു മാതിരി വ
ശമായിട്ടുണ്ടായിരിക്കും. കിഴക്കെ കിടയിലുള്ളവരെ വാദ്ധ്യാൻെറ
കിഴക്കു പുറയുള്ള തൂണിൻ ചുവട്ടിലേക്കും, പടിഞ്ഞാറെ കിടയിലു
ള്ളവരെ വാദ്ധ്യാൻെറ പടിഞ്ഞാറെ വശത്തുള്ള രണ്ടാമത്തെ തൂ
ണിൻ ചുവട്ടിലേക്കും ആക്കുന്നു. പിന്നെ അതിലും മേലെയുള്ള കിട
ക്കു 'മാന്ന്യസ്ഥാനം' എന്നു പേരാകുന്നു. ആ സ്ഥാനത്തിലിരിക്കാറാ
യിട്ടുള്ളവൎക്കു പാഠം നല്ലവണ്ണം വശമായിരിക്കണം. അവരിൽ കിഴ

* കിഴക്കേ കിടയിലും പടിഞ്ഞാറെ കിടയിലും ചില അവാന്തരവിഭാഗങ്ങളു
ണ്ട്. അവയെ ഇവിടെ പ്രത്യേകിച്ചു കാണിച്ചിട്ടില്ല.

ക്കെകിടക്കാരുടെ മാന്യസ്ഥാനം വാദ്ധ്യാന്റെ കിഴക്കുവശമുള്ള തൂൺ പഴുതിന്റെ പടിയുടെ കിഴക്കെ അററവും, പടിഞ്ഞാറെക്കിടക്കാരുടെ മാന്യസ്ഥാനം വാദ്ധ്യാന്റെ പടിഞ്ഞാറെ വശത്തുള്ള രണ്ടാമത്തെ തൂൺപഴുതിന്റെ പടിയുടെ പടിഞ്ഞാറെ അററവും ആകുന്നു. കിഴക്കെക്കിട മാന്യസ്ഥാനക്കാർ വാദ്ധ്യാന്ന് അഭിമുഖമായി പടിഞ്ഞാട്ടു തിരിഞ്ഞും, പടിഞ്ഞാറെക്കിട മാന്യസ്ഥാനക്കാർ കിഴക്കോട്ടു തിരിഞ്ഞും, ഇരിക്കുന്നു. അതിലും മേലെയുള്ള കിടക്കു 'വലിയ മാന്യസ്ഥാനം' എന്നുപേർ. ആ കിടക്കാർ കടവല്ലൂര് 'കടന്നിരിക്കുക', 'വലിയ കടന്നിരിക്കുക' എന്നിങ്ങിനെയുള്ള ഉപരിപരീക്ഷകൾ ജയിച്ചിട്ടുള്ളവരായിരിക്കും. കിഴക്കെകിട വലിയമാന്യസ്ഥാനക്കാർ ആ മാന്യസ്ഥാനക്കാരുടെ പടിയിന്മേൽതന്നെ പടിഞ്ഞാറെ അററത്ത് അവക്കഭിമുഖമായിട്ടിരിക്കുന്നു. അപ്രകാരംതന്നെ പടിഞ്ഞാറെകിട വലിയമാന്യസ്ഥാനക്കാർ ആ മാന്യസ്ഥാനക്കാരുടെ പടിയിന്മേൽ കിഴക്കെ അററത്ത് അവക്കഭിമുഖമായിട്ടും ഇരിക്കുന്നു.* പിന്നെ ഏററവും ഉപരിയായിട്ടൊരു കിടയും കൂടിയുണ്ട്. നാലുകെട്ടിന്റെ പുറത്തു പടിഞ്ഞാറെ വശത്തായിട്ടുള്ള കെട്ടിന്റെ പടിഞ്ഞാറെ ഭാഗത്തുള്ള പടിയുടെ തെക്കെ അററമാകുന്നു ആ കിടയുടെ സ്ഥാനം. വേദസംബന്ധമായി താൻ യാതൊരു സംശയവും ചോദിക്കയില്ല എന്നു നിശ്ശങ്കം ആക്ക് പറയുവാൻ കഴിയുമോ ആ ആളാണ് ആ സ്ഥാനത്തിലിരിപ്പാൻ അൎഹൻ. അവിടെ ഇരിക്കുന്ന ആളുടെ ചുമതല വാദ്ധ്യാൻ കയ്യ് കാണിക്കുന്നതു പിഴക്കുന്നുണ്ടോ എന്നു സൂക്ഷിക്കുകയാകുന്നു. അങ്ങിനെയുള്ളവർ ഇപ്പോൾ ആരും ഇല്ല. പണ്ടു കോന്നനമ്പൂരിമാർ രണ്ടുപേർ ആ സ്ഥാനത്തിരുന്നിട്ടുള്ളതായി കേട്ടിട്ടുണ്ട് എന്നു നമ്പൂരിമാർ പറയുന്നുണ്ട്.

ഓത്തു തുടങ്ങുക—എല്ലാവരും യഥാസ്ഥാനം ഇരുന്നതിന്റെ ശേഷം ഓരോ കിടക്കാരായി ഓരോ 'സൂക്താദിയെ' (ഒരു സൂക്തത്തിലെ ആദ്യത്തെ രണ്ടുപദത്തെ) ചൊല്ലുന്നു. അപ്പോൾ വാദ്ധ്യാൻ അതാതു സൂക്തത്തിന്റെ ആദിമുതല്ക്കു ഒരു വക്കം 'കൈകാണിക്ക

* വലിയമാന്യസ്ഥാനക്കാർ വാദ്ധ്യാന്ന് അഭിമുഖമായിട്ടിരിക്കുന്നില്ലയെന്നതുകൊണ്ട് അവക്കു വേദപാഠത്തിങ്കൽ വാദ്ധ്യാന്റെ അപേക്ഷയില്ല എന്നു സൂചിപ്പിക്കുന്നു.

ണം'. പിന്നെ എല്ലാവരും അവരവരുടെ പാഠങ്ങളെ മുറസ്സാരംഭി ക്കുന്നു. ഒരു കിടയിലുള്ള ഒരാൾക്ക് അതിൽ വേണ്ട യോഗ്യതക ളെല്ലാം സിദ്ധിച്ചുവെന്നറിഞ്ഞാൽ അതിന്നു മേലെയുള്ള കിടയിലേ ക്കു നീങ്ങിയിരിക്കാമെന്നു 'ഓത്തു തുടങ്ങുക' കഴിയുന്ന സമയം വാ ദ്ധ്യാൻ പറയുന്നതാണ്. ചെറുപ്പക്കാരായ വേദാദ്ധ്യായികൾക്ക അതു വളരെ മാനമായ ഒരവസ്ഥയാണെന്നു പറയേണ്ടതില്ലല്ലോ. കിഴക്കേകിടയും പടിഞ്ഞാറെകിടയും പഠിപ്പുകൊണ്ടു യാതൊരു വ്യത്യാസവുമില്ല. അതിനാൽ പദാന്തക്കിടയിൽനിന്നു ക്ലാസ്സു ക യററം കൊടുക്കേണ്ടുന്നവരെ വാദ്ധ്യാൻെറ യുക്തംപോലെ അവ യിൽ ഏതിലേക്കെങ്കിലുമയക്കുന്നു. പഠിപ്പുകൊണ്ടു സമന്മാരാണെ ങ്കിലും കിഴക്കേക്കിടക്കാരും പടിഞ്ഞാറേക്കിടക്കാരുമായിട്ടു നല്ല മത്സ രമാകുന്നു.

ഓത്തു തുടങ്ങുവാൻ ചില ദിവസങ്ങളിൽ വാദ്ധ്യാനു തരമാകാ തെ വന്നാൽ ഓത്തന്മാരിൽ ഒരാളായിരിക്കും ആ ക്രിയ നടത്തുവാൻ. പക്ഷെ അതിൽ ഒരു വിശേഷം മാത്രമുണ്ട്. ഓത്തു തുടങ്ങുവാനാ യി വാദ്ധ്യാനുപകരം വന്നിട്ടുള്ള ആൾ വാദ്ധ്യാനിരിക്കുന്ന സ്ഥാന ത്തിരിക്കുകയില്ല. ആ പ്രത്യേകസ്ഥാനത്തുനിന്ന് അല്പമെങ്കിലും കിഴക്കോട്ടോ പടിഞ്ഞാട്ടോ നീങ്ങിയിരിക്കുന്നതാണ്. എന്നുതന്നെ യല്ല, വാദ്ധ്യാൻ ഓത്തു തുടങ്ങുവാനിരിക്കുന്ന സ്ഥാനത്ത് എപ്പോ ളെങ്കിലും ഒരുവനും ഇരിക്കുകയോ, അവിടെ ചവിട്ടുകയോ, ചെയ്യു ന്നതല്ല.

ക ട വ ല്ലൂ ര ന്ന്യോ ന്ന്യം എന്ന പരീക്ഷക്കുള്ള ഒരുക്കങ്ങൾ— 'വാരമിരിക്കുക', 'ജടചൊല്ലുക', 'രഥചൊല്ലുക' ഇവയാണ് പരീ ക്ഷയ്ക്കുള്ള വിഷയം. ഇവയെപ്പററി മേലിൽ വിസ്തരിക്കുന്നതാണ്. അതാതിൽ പരിക്ഷയ്ക്കു പോകുവാൻ ഇച്ഛിക്കുന്നവർ പലപ്രാവശ്യ വും "സമക്ഷത്ത്" പോയി ചൊല്ലി ജയിച്ചിട്ടുള്ളവരായിരിക്കണം. സമക്ഷത്തുപോയി ചൊല്ലുക എന്നുവെച്ചാൽ ഓരോ ദേശങ്ങളിലു ള്ള അമ്പലങ്ങളിൽ വെച്ചു നടത്തുന്ന വാരങ്ങളിൽ ചെന്നു ചൊല്ലു കയാകുന്നു.

പിന്നെ തൃശ്ശിവപേരൂർ ബ്രഹ്മസ്വം മഠത്തിൽവെച്ച് എല്ലാ ഇലാമാസത്തിലും 'കിഴക്കുപടിഞ്ഞാറ്' എന്നു പറയുന്നതായ ഒരു പരീക്ഷ നടത്തുന്നു. അതു കടവല്ലൂരന്ന്യോന്ന്യത്തിന്ന് ഈ യോഗ

ത്തിലെ വേദാദ്ധ്യായികളെ അയക്കുന്നതിന്നു മുമ്പ് അവർ അതിന്നു യോഗ്യന്മാരാണോ എന്ന് ഇതിലെ ഓത്തന്മാൎക്കറിയുന്നതിന്നു മാത്രം നടത്തുന്ന ഒരു (Selection) പരീക്ഷയാകുന്നു. കടവല്ലൂര് 'വാരമിരിക്കുക' എന്ന പരീക്ഷയ്ക്കു പോകുവാനിച്ഛിക്കുന്നവനു കിഴക്കുപടിഞ്ഞാറ പരീക്ഷയിൽ രണ്ടുവാരമെങ്കിലും ശരിയാകണം. അവിടെ ജടചൊല്ലുവാനിച്ഛിക്കുന്ന ആൾ ഇവിടെ നാലു ജട പിഴക്കാതെ ചൊല്ലണം. അവിടെ രഥചൊല്ലുവാനിച്ഛിക്കുന്നവൻ ഇവിടെ രണ്ടു രഥപിഴക്കാതെ ചൊല്ലണം. കിഴക്കുപടിഞ്ഞാറ പരീക്ഷയിൽ ജടയും രഥയും ചൊല്ലുമ്പോൾ കുറച്ചു ചില പിഴകൾ മാത്രം പററിപ്പോയാൽ അതുകൊണ്ട് ഒരുവൻ ആ പരീക്ഷയിൽ ജയിക്കാതെയിരിക്കുകയില്ല. എന്നാൽ 'കലമ്പുക' എന്നു നമ്പൂരിമാരുടെ ഇടയിൽ സാധാരണ പറഞ്ഞുവരാറുള്ളപ്രകാരം മൂന്നു പിഴ പിഴച്ചാൽ അവനെ തോററകൂട്ടത്തിലായിത്തന്നെ ഗണിക്കുന്നു. ജയിച്ചിട്ടുള്ള കൂട്ടർ കടവല്ലൂരന്ന്യോന്ന്യത്തിന്നു പോകുവാൻ അൎഹന്മാരായി ഭവിക്കുന്നു.

വേദാദ്ധ്യായികളെ ഏതെങ്കിലും വേദപരീക്ഷക്കു ചേരുവാൻ അനുവദിക്കുന്നതിന്നു 'ക്ഷണിക്കുക' എന്നാണ് നമ്പൂരിമാരുടെ ഒരു സംജ്ഞ.

വാരമിരിക്കുക, ജടചൊല്ലുക, രഥചൊല്ലുക എന്നീ പരീക്ഷകളെല്ലാം സാധാരണയായി രാത്രി സമയത്താണ് നടത്താറുള്ളത്. വാരമിരിക്കുക എന്ന പരീക്ഷ ഭക്ഷണത്തിന്നു മുമ്പും, ജടചൊല്ലുക, രഥചൊല്ലുക എന്ന പരീക്ഷകൾ ഭക്ഷണസമത്തുമാകുന്നു.* ഭക്ഷണം കഴിഞ്ഞാലും പരീക്ഷകഴിയുന്നതുവരെ എല്ലാവരും ഇലയുടെ മുമ്പിൽതന്നെ ഇരിക്കണമെന്നതു നിൎബ്ബന്ധമാകുന്നു. മേൽപറഞ്ഞ കിഴക്കുപടിഞ്ഞാറ് എന്ന പരീക്ഷയ്ക്കു ചേരുവാൻ ഓരോരുത്തരെ യോഗത്തിലെ ഓത്തന്മാർ പകൽസമയം ക്ഷണിക്കുന്നു. ഈ ക്ഷണത്തിൽ യോഗ്യതാംശത്തെ അത്ര മനസ്സിരുത്തി നോക്കാറില്ല. തുലാം 25-ാംനു- (കിഴക്കുപടിഞ്ഞാറ)അവസാനിക്കുന്ന ദിവസം

* പരീക്ഷക്കൊരുങ്ങീട്ടുള്ള വേദാദ്ധ്യായികൾ ജടയോ രഥയോ ചൊല്ലുകയും, തത്സമയം ശേഷമുള്ളവർ ഭക്ഷണം മുറക്കു നടത്തുകയും, ചൊല്ലുന്നവൎക്കു പിഴ വരുന്നുണ്ടോ എന്നു സൂക്ഷിക്കുകയും, ആണ ചെയ്യുന്നത് എന്നു മനസ്സിലാക്കേണ്ടതാകുന്നു.

ബ്രഹ്മസ്വംമഠത്തിൽ ഒരു പാൽപായസം കഴിക്കുന്നതു പതിവാകുന്നു. അന്നു കടവല്ലൂരന്ന്യോന്ന്യത്തിന്ന് 'ഒന്നാന്തി മുമ്പിലിരിക്കുക', 'ഒന്നാന്തി രണ്ടാംവാരം', 'ഒന്നാന്തി ജട', 'മൂന്നാന്തി രഥ' എന്നിങ്ങിനെയുള്ള ചില പ്രധാന പരീക്ഷകൾക്കു പോകുവാൻ യോഗ്യന്മാരായ വേദാദ്ധ്യായികളെ അവിടെവെച്ചുതന്നെ ക്ഷണിക്കുന്നു. 'കിഴക്കുപടിഞ്ഞാറ്' പരീക്ഷയിൽ പിന്നേയും അനേകംപേർ വിജയികളായി ഭവിച്ചിട്ടുണ്ടെങ്കിലും അവരിൽ ആരെ എല്ലാമാണ് കടവല്ലൂര് ശേഷമുള്ള പരീക്ഷകൾക്കു ക്ഷണിക്കേണ്ടത് എന്നു തൃശ്ശിവപേരൂർ വെച്ചു തീർച്ചയാക്കുക പതിവില്ല. അതിനാൽ പരീക്ഷക്കു പോകണമെന്നിച്ഛയുള്ളവരെല്ലാംവരും (പിന്നെ സ്വസ്ഥന്മാരും ഇല്ലെന്നില്ല) കടവല്ലൂക്കു പോകും. എന്നാൽ പരീക്ഷക്കു ക്ഷണം തരമാകണമെന്നുവെച്ചു പലരും തൃശ്ശിവപേരൂർ വടക്കുന്നാഥൻ ക്ഷേത്രത്തിൽ കുറച്ചു മുമ്പുമുതൽക്കേ ഭജനമാരംഭിക്കുക പതിവാകുന്നു.

തുലാമാസം 28-ാം നു-യാണ് കടവല്ലൂക്കുള്ള പുറപ്പാട്. അന്നു നേരത്തെതന്നെ എല്ലാവരും കുളിച്ചു നിത്യകർമ്മങ്ങളെല്ലാം ചെയ്തു മതിലകത്ത് (വടക്കുന്നാഥക്ഷേത്രത്തിൽ) തൊഴുതു പുറപ്പെടുന്നു. അന്ന് അവരുടെ കാലത്തെ ഭക്ഷണം തൃശ്ശിവപേരൂർനിന്ന് ഏകദേശം 5 നാഴിക പടിഞ്ഞാറ് പേരാമങ്ങലം എന്നൊരു ദേശത്താകുന്നു. അവിടെയുള്ള മുണ്ടയൂർ ക്ഷേത്രത്തിൽവെച്ചു തദ്ദേശീയന്മാരുടെ വകയായി അതികേമമായ ഒരു സദ്യ ഇവക്കായി കഴിക്കുന്നു. അന്നു വൈകുന്നേരത്തെ ഭക്ഷണം ചെമ്മന്തട്ട ക്ഷേത്രത്തിലാകുന്നു. 29-ാം നു- കാലത്ത് പട്ടിമുറി എന്ന ദേശത്തുള്ള ക്ഷേത്രത്തിലാകുന്നു. വൈകുന്നേരം ആലങ്ങോട്ടെക്കെത്തുന്നു. 30-ാം നു- കാലത്ത് അവിടുന്ന് 6 നാഴിക ദൂരത്തുള്ള ചൊവ്വന്നൂരമ്പലത്തിൽ പോയി തൊഴുതു ഭക്ഷണത്തിന്ന് ആലങ്ങോട്ടെക്കുതന്നെ മടങ്ങുന്നു. യോഗക്കാർ തൃശ്ശിവപേരൂർനിന്നു പുറപ്പെട്ടിട്ടു വഴിക്കുള്ള മേൽ പറഞ്ഞ ദേശങ്ങളിലെ ക്ഷേത്രങ്ങളിൽ ചെല്ലുമ്പോൾ അതാതു നേരങ്ങളിൽ തത്തദ്ദേശീയന്മാരുടെ വക ഇടിപൊടിയായ സദ്യയോടുകൂടിയാണ് അവർ സൽക്കരിക്കപ്പെടുന്നത് എന്നു പ്രത്യേകം പറവാനില്ലല്ലൊ. തിരുനാവായ യോഗക്കാർ തുലാം പതിനാറാന്തിയ്യതി മുതൽ 12 ദിവസം ചമ്രവട്ടത്തു സേവകഴിച്ചു പിറ്റെ ദിവസം പുലപ്പാക്കര നമ്പൂരിപ്പാട്ടിലെ ഇല്ലത്തെത്തുന്നു. അവിടെയും

ഫിറവന്നാൾ ഉദയന്നൂർ മനക്കലും വാരംകഴിച്ചു മുപ്പതാന്തിയ്യതി പുലർച്ചക്കു ചൊവ്വരത്തെത്തുന്നു. രണ്ടു യോഗക്കാരും ചൊവ്വരത്ത് ദക്ഷിണാമൂൎത്തിയെ വഴിപോലെ സേവിച്ചു വഴിവാടുകൾ കഴിക്കുക പതിവാകുന്നു. അന്നവിടെ തമ്പ്രാക്കളുടെ വക മഹാഗംഭീരമായിട്ടുള്ള സദ്യയാകുന്നു. എങ്കിലും തൃശ്ശിവപേരൂര് യോഗക്കാർ സേവകഴിഞ്ഞാലുടനെ ഭക്ഷണത്തിന്നു മുൻപറഞ്ഞപ്രകാരം ആലങ്ങോട്ടുക്കുതന്നെ എത്തുകയേയുള്ളൂ. 30-ാംനു- വൈകുന്നേരത്തേക്ക് ഇരുയോഗക്കാരും കടവല്ലൂര് ചെന്നു ചേരുന്നു*.

കടവല്ലൂരന്യോന്യം—കടവല്ലൂര് ദേശം തൃശ്ശിവപേരൂർനിന്ന് ഏകദേശം 20 നാഴിക വടക്കുമാറി പടിഞ്ഞാറാകുന്നു. അതു കൊച്ചിരാജാവിൻെറ കീഴിലാകുന്നു. പരീക്ഷക്കായി നമ്പൂരിമാർ കൂടുന്ന ക്ഷേത്രം മാത്രമാണ് അവിടെ പ്രധാനമായിട്ടുള്ളത്. അവിടെ ശ്രീരാമപ്രതിഷ്ഠയാകുന്നു.

വേദത്തിന്നധികാരികളായ എല്ലാ നമ്പൂരിമാരും എമ്പ്രാന്മാരും തൃശ്ശിവപേരൂര് തിരുനാവായ എന്നു രണ്ടു യോഗമായി വിഭാഗിക്കപ്പെട്ടിട്ടാണല്ലോ ഇരിക്കുന്നത്. തൃശ്ശിവപേരൂര് ബ്രഹ്മസ്വം മഠത്തിൽ അഭിവാദ്യം ചെയ്തു വേദാദ്ധ്യയനം ചെയ്യുന്നവർ തൃശ്ശിവപേരൂര് യോഗക്കാരും, തിരുനാവായ ബ്രഹ്മസ്വം മഠത്തിൽ അഭിവാദ്യം ചെയ്തു വേദാദ്ധ്യയനം ചെയ്യുന്നവർ തിരുനാവായ യോഗക്കാരുമാകുന്നു. ഈ രണ്ടു മഠങ്ങളിലും പ്രധാനമായിട്ട് ഋഗ്വേദമാകുന്നു. യജുസ്സ്, സാമം എന്നീ വേദങ്ങളെ അനുസരിക്കുന്ന ശേഷം നമ്പൂരിമാർ ഈ മഠങ്ങളിൽ അഭിവാദ്യം ചെയ്ത് അദ്ധ്യയനം പതിവില്ലെങ്കിലും അവൎക്ക് അപ്രകാരം ചെയ്വാൻ വിരോധമുണ്ടെന്നു തോന്നുന്നില്ല. എന്തെന്നാൽ മഠത്തിൽ താമസിച്ചു വേദാദ്ധ്യയനം ചെയ്യുന്ന നമ്പൂരിമാരുടെ ചിലവിലേക്കു പണ്ടുള്ള ചില വിശിഷ്ടന്മാർ സ്വത്തു നീക്കിവെച്ചപ്പോൾ ഋഗ്വേദികളായ വേദാദ്ധ്യായികളുടെ ചിലവിലേക്കായിട്ട് എന്നോ മറ്റോ ഒരു ഭേദബുദ്ധിയോടുകൂടിട്ടായിരുന്നു അവരുടെ ആ പ്രവൃത്തി എന്ന് അപ്പോൾ ഊഹിക്കേണ്ടിവരുന്നു. അപ്രകാരമുള്ള ഊഹത്തിന്നുതന്നെ

* കടവല്ലൂൎക്ക് ചൊവ്വരത്തുനിന്നു നാലു നാഴികയും, ആലങ്ങോട്ടുനിന്നു രണ്ടു നാഴികയുമാകുന്നു.

എത്രത്തോളം ന്യായമുണ്ട് എന്ന കാൎയ്യം വാദത്തിലിരിക്കുന്നത്. അതിനാൽ അതിനെ സാധിക്കുന്നതിന്നു ബലമായ തെളിവു കിട്ടുന്നതുവരെ വേദത്തിന്നധികാരികളായ എല്ലാ നമ്പൂരിമാൎക്കും എമ്പ്രാന്മാൎക്കും തങ്ങളുടെ കുലക്രമത്തിന്നോ അല്ലെങ്കിൽ തങ്ങളുടെ ഇഷ്ടത്തിന്നോ യോജിക്കുന്ന വിധത്തിൽ രണ്ടു മഠങ്ങളിൽ എതിലെങ്കിലും അഭിവാദ്യം ചെയ്തു് അവരവരുടെ വേദത്തെയും പാഠക്രമത്തേയുമനുസരിച്ച് അദ്ധ്യയനം ചെയ്വാൻ വിരോധമില്ല എന്നുള്ളതിനെ സ്വീകരിക്കുന്നതായിരിക്കും അധികം നല്ലത്. എന്നാൽ അടുത്ത കാലങ്ങളിലെപ്പോളെങ്കിലും യജുൎവ്വേദികളും സാമവേദികളും സ്വസ്വവേദങ്ങളെ അദ്ധ്യയനം ചെയ്യുന്നതിന്നായി അങ്ങിനെ അഭിവാദ്യം ചെയ്തതായിട്ടോ ചെയ്യുന്നതായിട്ടോ കാണ്മാനില്ലല്ലോ എന്നൊരു പൂൎവ്വപക്ഷം കൊണ്ടുവന്നേക്കാം. അതിന്നുള്ള സമാധാനം എളുപ്പത്തിൽ പറയാവുന്നതാണ്. മലയാളത്തിൽ ഋഗ്വേദികൾ വളരെ അധികമാകയാലും ശേഷമുള്ള വേദങ്ങളെ—പ്രത്യേകിച്ചു സാമവേദത്തെ—അനുസരിക്കുന്നവർ കുറവാകയാലും പ്രായേണ മഠങ്ങളിൽ ഋഗ്വേദികളുടെ പാഠം അധികം പ്രബലമായി ഭവിച്ചു. സ്വഭാവേന അപ്പോൾ ശേഷമുള്ള പാഠങ്ങൾ അപ്രധാനമായി ഭവിക്കണമല്ലോ. ഇങ്ങിനെ ഋഗ്വേദം പ്രധാനമായി വന്നപ്പോൾ ശേഷമുള്ള വേദപാഠങ്ങൾക്കു സൌകൎയ്യം ക്രമേണ കുറഞ്ഞു വരികനിമിത്തം ആ വേദാദ്ധ്യായികൾ മഠങ്ങളിൽ അഭിവാദ്യം ചെയ്യാതെയായി എന്നു മാത്രമേ ഉള്ളു. യജുൎവ്വേദികളും സാമവേദികളും മഠങ്ങളിൽചെന്നഭിവാദ്യം ചെയ്യുക പതിവില്ലെങ്കിലും അവർ ഏതെങ്കിലും ഒരു യോഗത്തിൽ ചേൎന്നാണ് നില്ക്കുന്നത്* എന്ന സംഗതി മേല്പറഞ്ഞ അഭിപ്രായത്തിന്ന് ഒരു തെളിവായി സ്വീകരിപ്പാൻ വിരോധമുണ്ടെന്നു തോന്നുന്നില്ല.

തൃശ്ശിവപേരൂർ യോഗം കൊച്ചിരാജാവിന്റെ രക്ഷയിലും, തിരുനാവായ യോഗം സാമൂരിപ്പാട്ടിലെ രക്ഷയിലുമാകുന്നു. അതിനാൽ ആ രണ്ടു യോഗക്കാരും തമ്മിൽ സ്വഭാവേനതന്നെ മത്സരമാണ് എന്നതു സ്പഷ്ടമാണല്ലോ. 928-ാമാണ്ട് ശക്തൻ സാമൂരി

* തിരുവനന്തപുരത്ത് മുറജപത്തിന്ന് എല്ലാ നമ്പൂരിമാരേയും രണ്ടു യോഗങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ ചേൎന്നിട്ടുള്ളവരായിട്ടാണ് ചാൎത്തുക പതിവ്,

പ്പാട്ടിന്നു കൊച്ചിരാജ്യത്തെ ആക്രമിച്ചു മാപ്രാണംവരെയുള്ള രാജ്യമെല്ലാം കീഴടക്കി തൃശ്ശിവപേരൂര് താമസിക്കുന്ന കാലത്ത് തൃശ്ശിവപേരൂർ യോഗത്തെ സ്വാധീനപ്പെടുത്തുന്നതിന്നു പല ഉപായങ്ങളുമെടുത്തു നോക്കുകയുണ്ടായി. ആ ഘട്ടത്തിൽ ഒരു ദിവസം ഈ യോഗത്തിൽ ചേർന്ന ഒരാളായ കിരാങ്ങാട്ട് തെക്കിനിയേടത്ത് ഒരു നമ്പൂരിപ്പാട് (അദ്ദേഹം യജ്ജുർവ്വേദിയാണെങ്കിലും ഈ യോഗത്തിൽപ്പെട്ട ഒരാളാകുന്നു) സാമൂരിപ്പാട്ടിലെ കാണ്മാൻ ചെന്നപ്പോൾ കാഴ്ചയായിവെച്ച 'മാടക്ഷമാരമണബാഹുബലാദിഗുപ്തം'* എന്ന മഹാപ്രസിദ്ധമായ ശ്ലോകം മേൽപറഞ്ഞ മത്സരത്തെ വളരെ സ്പഷ്ടമായി സൂചിപ്പിക്കുന്നുണ്ട്. ഇതിനെപ്പററി 65-ാമാണ്ട് വൃശ്ചികത്തിലെ വിദ്യാവിനോദിനിയിൽ 'അക്ഷരലക്ഷം' എന്ന ഒരു ലേഖനത്തിൽ അതിഭംഗിയായി വിവരിച്ചിട്ടുണ്ട്.

ഒരു യോഗത്തിലുള്ളവർ തങ്ങളുടെ വേദനൈപുണ്യത്തെ മററെ യോഗക്കാരുടെ സഭയിൽവെച്ചു കാണിച്ചാലേ അവർ വിജയികളും അതു ഹേതുവായിട്ടു പൂജ്യന്മാരുമായി ഭവിക്കുകയുള്ളുവെന്നാണ് ശട്ടം. മുൻപ്രസ്താവിച്ച 'സമക്ഷത്തു പ്രയോഗിക്കുക' എന്നതും ഈ ശട്ടത്തെ അനുസരിച്ചുതന്നെയാകുന്നു. കടവല്ലൂര് 'അന്യോന്യം' എന്നതു രണ്ടു യോഗക്കാരും കൊല്ലന്തോറും കടവല്ലൂര് ശ്രീരാമക്ഷേത്രത്തിൽകൂടി രണ്ടു യോഗത്തിലുമുള്ള വേദാദ്ധ്യായികളുടെ വേദത്തിലുള്ള നൈപുണ്യത്തെ അന്യോന്യം പരീക്ഷിച്ചറിയുക

---

* ഈ മാസികവായനക്കാരിൽ ചിലർ ഈ ശ്ലോകത്തെപ്പററി ധരിച്ചിട്ടുണ്ടാകുമോ എന്നു സംശയിക്കുന്നു. അതിനാൽ അവരുടെ ആവശ്യത്തിന്നായി ഈ ശ്ലോകത്തേയും, കഴിഞ്ഞുപോയ ചാത്തുക്കുട്ടിമന്നാടിയാർ അതിന്നു ചെയ്തിട്ടുള്ള ഭാഷാന്തരത്തേയും താഴെ ചേർക്കുന്നു.

ശ്ലോ — മാടക്ഷമാരമണബാഹുബലാഭിഗുപ്താ
സേയം സഭാ പരവശേതി ന ശങ്കനീയം
ഏകാകിനീ നിശിചരാലയമദ്ധ്യഗാപി
കിം രാമഭദ്രദയിതാ ദശകണ്ഠമാപ.

ഭാഷ — പരവശമതിലാകില്ലെന്നുമേ കൊച്ചിരാജൻ
കരബലമതുകാക്കുന്നിസ്സഭാ ശങ്കവേണ്ടാ
പരമൊരുതുണയെന്യേ രാഘവൻപത്നിരാത്രി-
ഞ്ചരരിടയിൽവസിച്ചും രാവണാധീനയായോ

എന്ന സമ്പ്രദായമാകുന്നു. ഇതിലേക്കായി രണ്ടു യോഗക്കാരുംകൂടി എല്ലാ വൃശ്ചികമാസവും ഒന്നാന്തിയ്യതി മുതൽ 16 ദിവസത്തെ പരീക്ഷ (രണ്ടു മുറ) അവിടെവെച്ചു നടത്തുന്നു. ചില കൊല്ലം പരീക്ഷക്കുള്ള ആളുകൾ അധികമുണ്ടായിവന്നാൽ പരീക്ഷ 24 ദിവസത്തോളം നീട്ടുന്നതാണ്.

കടവല്ലൂര് ശ്രീരാമക്ഷേത്രത്തിന്റെ സമീപത്ത് അച്യുതത്ത് എന്നും, പക്ഷിയിലെ എന്നും, രണ്ടു മൂത്തേന്മാരുടെ ഇല്ലങ്ങളുണ്ട്. ആ രണ്ടു വകക്കാരും അവിടത്തെ കഴകക്കാരാകുന്നു. അവരിൽ അച്യുതത്തുള്ളവർ തൃശ്ശിവപേരൂർ പക്ഷവും, പക്ഷിയിലുള്ളവർ തിരുനാവായ പക്ഷവുമാകുന്നു. അവർ തമ്മിലുള്ള കൂറമത്സരം നമ്പൂരിമാക്കുള്ളതിനേക്കാൾ ഒട്ടും കുറയുന്നതല്ല.

തുലാം 30-ാം നു- വൈകുന്നേരം രണ്ടു യോഗക്കാരും അവരവരുടെ പക്ഷക്കാരായ ആ രണ്ടു മൂത്തേന്മാരുടെ ഭവനങ്ങളിലാണ് ചെന്നു ചേരുന്നത്. അവിടെ നമ്പൂരിമാരുടെ തൽക്കാലാവശ്യത്തിന്നായി ചില നെടുമ്പുരകളും മററും കെട്ടിട്ടുണ്ടാകും. രണ്ടു യോഗക്കാരും അതാതു ഭവനങ്ങളിൽ ചെന്നു ചേൎന്നാൽ പിന്നെ അവരുടെ സകല സൌകൎയ്യങ്ങളേയും നോക്കേണ്ട ചുമതല ആ രണ്ടു മൂത്തേന്മാൎക്കാകുന്നു.

രണ്ടു യോഗക്കാൎക്കും അന്യോന്യക്കാലത്ത് കാലത്തെ ഭക്ഷണം അതാതു മൂത്തേന്മാരുടെ ഭവനങ്ങളിൽത്തന്നെയാണ്. അതിലേക്ക് അതാതു യോഗത്തിലെ വക ബ്രഹ്മസ്വം മഠങ്ങളിൽനിന്നുതന്നെയാണ് വട്ടംകൂട്ടുന്നത്. അവിടത്തെ ദേഹണ്ഡം പട്ടന്മാരാകുന്നു. വൈകുന്നേരം അമ്പലത്തിൽ വാരസദ്യയുണ്ട്. അത് ഓരോ ദിവസം ഓരോരുത്തരുടെ വകയാകുന്നു.

താഴെ കാണിക്കുന്നത് കടവല്ലൂര് ക്ഷേത്രക്ഷേത്രത്തിന്റെ ഒരു പ്ലാൻ ആകുന്നു. അതു നോക്കിയാൽ അതാതു യോഗക്കാൎക്ക് അമ്പലത്തിലുള്ള സ്ഥാനമിന്നതാണെന്നും, ഇന്നന്ന സ്ഥലത്തുവെച്ചാണ് അവർ പരീക്ഷ നടത്തുന്നതെന്നും ഉള്ള വിവരം നല്ലവണ്ണം സ്പഷ്ടമാകുന്നതാണ്.




ഇതിലെ ഓരോരോ ഭാഗങ്ങളുടെ വിവരം.

A കൂത്തമ്പലം

B 1 B 2 തൃശ്ശിവപേരൂർ യോഗക്കാൎക്കിരിപ്പാനുള്ള സ്ഥലം.

C 1 C 2 തിരുനാവായ യോഗക്കാൎക്കിരിപ്പാനുള്ള സ്ഥലം.

D കൂത്തമ്പലത്തിന്റെ പിന്നിലുള്ള അണിയറ.

1. തൃശ്ശിവപേരൂര് യോഗക്കാൎക്കു വാരമിരിപ്പാനുള്ള കൂത്തമ്പലത്തിന്റെ കിഴക്കേപ്പടി.
2. തിരുനാവായ യോഗക്കാൎക്കു വാരമിരിപ്പാനുള്ള തെക്കേപ്പടി.
3. തിരുനാവായ യോഗക്കാൎക്കു 'മൂക്കിലെ ജടയും രഥയും' ചൊല്ലുവാനുള്ള കൂത്തമ്പലത്തിന്റെ തെക്കു പടിഞ്ഞാറു ള്ള തൂണിന്റെ പുറമെയുള്ള പടി.

4. തൃശ്ശിവപേരൂര് യോഗക്കാൎക്കു മുക്കിലെ ജടയും രഥയും ചൊല്ലുവാനുള്ള കൂത്തമ്പലത്തിന്റെ കിഴക്കു വടക്കു മൂലയിലുള്ള തൂണിന്റെ പുറമെയുള്ള പടി.

1-2. എന്നു അടയാളങ്ങളിട്ടിട്ടുള്ള സ്ഥാനങ്ങൾതന്നെയാണ് അതാതു യോഗക്കാൎക്ക് 'കടന്നിരിക്കുക' എന്ന രഥപ്രയോഗത്തിന്നുള്ള സ്ഥാനവും.

5. പ്ലാവു വെച്ചിട്ടുള്ള കൂട്.

6. അതിന്റെ മുമ്പിലായിട്ട് തൃശ്ശിവപേരൂര് യോഗക്കാൎക്കു 'വലിയ കടന്നിരിക്കുക' എന്ന ഏററവും കേമമായ ഒരു രഥപ്രയോഗത്തിന്നുള്ള സ്ഥാനം.

7. തിരുനാവായ യോഗക്കാൎക്കു 'വലിയ കടന്നിരിക്കലി'ന്നുള്ള സ്ഥാനം. അതായത് കൂത്തമ്പലത്തിന്റെ പടിഞ്ഞാറേ പടി.

---

പരീക്ഷക്കിരിപ്പാനുള്ള സ്ഥാനമെന്നപോലെ അമ്പലത്തിലുള്ള സകല ഏൎപ്പാടുകളും രണ്ടായിട്ടാകുന്നു. അത്താഴത്തിന്നിലവെക്കുന്നതുതന്നെ ഇന്നന്നാളുകൾക്ക് ഇന്നന്ന ദിക്കിൽ എന്നു നിയമമുണ്ട്. രണ്ടു യോഗങ്ങളിലും ഓത്തിൽ ശ്രേഷ്ഠതമന്മാരായിട്ടുള്ളവരും, രണ്ടു യോഗത്തിൽനിന്നും അന്നേ ദിവസം ജയം പ്രാപിച്ചിട്ടുള്ളവരും, കൂത്തമ്പലത്തിന്റെ തറമേലാണ് ഉണ്ണാനിരിക്കുക. അതിൽതന്നെ വടക്കു ഭാഗത്തും കിഴക്കു ഭാഗത്തും തൃശ്ശിവപേരൂര് ഓത്തന്മാൎക്കും, തെക്കേ ഭാഗത്തും പടിഞ്ഞാറ ഭാഗത്തും തിരുനാവായ ഓത്തന്മാൎക്കും, ഇലവെക്കുന്നു. പിന്നെ കൂത്തമ്പലത്തിന്റെ മുൻഭാഗത്തുള്ള (പ്ലാനിൽ) B 1 എന്നടയാളമിട്ടിട്ടുള്ള സ്ഥലത്ത് തിരുനാവായ ഓത്തന്മാരും, പിൻഭാഗത്തുള്ള D എന്നടയാളമിട്ട അണിയറയിൽ തൃശ്ശിവപേരൂരോത്തന്മാരും, ഉണ്ണാനിരിക്കുന്നു. B 2 എന്നടയാളമിട്ടിട്ടുള്ള വടക്കെ ചിററിൽ തൃശ്ശിവപേരൂര് യോഗക്കാരിരിക്കുന്നു. അതിനെ അനുസരിച്ച് C 2 എന്നടയാളമിട്ടിട്ടുള്ള തെക്കേ ചിററിൽ തിരുനാവായ യോഗക്കാരുമിരിക്കുന്നു. C1 എന്ന ചിഹ്നത്തോടുകൂടിയ വലിയമ്പലത്തിന്റെ തെക്കേ ഭാഗം തിരുനാവായക്കാരുടെ സ്വാധീനത്തിലാണെങ്കിലും അത്താഴത്തിന്നിലവെക്കുന്നു

സമയം ആ ഭാഗം പന്നിയൂർ ഗ്രാമക്കാൎക്കുന്നാനിരിപ്പാൻ ഒഴിച്ചു കൊടുക്കണമെന്നാണ് ഏൎപ്പാട്. ഭക്ഷണത്തിനു സ്ഥലം പിന്നേയും മതിയായില്ലെങ്കിൽ ബാക്കിയുള്ളവർ കരിങ്കല്ലു വിരിച്ചിട്ടുള്ള തിരുമിററത്തുതന്നെ ഇരിക്കുന്നു. ഇത്ര നിഷ്കൎഷയോടുകൂടിയ ഈ ജാതിവൎണ്ണന കുറെ അനാവശ്യമാണ് എന്നു വായനക്കാരിൽ ചിലൎക്കു തോന്നുമായിരിക്കാം. എന്നാൽ ഇനി മേലിൽ പ്രസ്താവിക്കുവാൻ പോകുന്ന അനേകം സംഗതികളെ നല്ലവണ്ണം മനസ്സിലാക്കുന്നതിന്ന് നിസ്സാരമാണെന്നു തോന്നുന്ന മേൽപറഞ്ഞ കാൎയ്യങ്ങളുടെ നിഷ്കൎഷജ്ഞാനം അത്യാവശ്യമാണ് എന്ന് അവൎക്കുതന്നെ ബോദ്ധ്യപ്പെടുന്നതാണ്.

അന്ന്യോന്ന്യക്കാലത്തു സന്ധ്യാസമയത്തു കുറെ നായന്മാർകൂടി 'രാമഹരെ' എന്ന് ഒരു പ്രത്യേകരീതിയിൽ ജപിച്ചുകൊണ്ടു അമ്പലത്തിനു ചുററും പ്രദക്ഷിണം വെക്കുക പതിവാകുന്നു. അകത്തുനിന്നു വരുന്ന വേദഘോഷം അനൎഹന്മാരായിട്ടുള്ളവരുടെ ശ്രോത്രേന്ദ്രിയത്തിനു ഗോചരമായി ഭവിക്കരുതെന്നുവെച്ചാണത്രെ അങ്ങിനെ ഒരു ശട്ടം വെച്ചിട്ടുള്ളത്! അതിലേക്കായി ആ നായന്മാൎക്ക് അക്കാലങ്ങളിൽ അമ്പലത്തിൽനിന്നു ചോറ പതിവുവെച്ചിട്ടുണ്ട്.

ആദ്യത്തെ ദിവസത്തെ പരീക്ഷയുടെ പേർ 'ഒന്നാന്തി മുമ്പിലിരിക്കലും' 'ഒന്നാന്തി രണ്ടാംവാരവും' എന്നാകുന്നു. മുമ്പിലിരിക്കുക എന്നുവെച്ചാൽ ആ കൊല്ലത്തെ കടവല്ലൂരവെച്ചുള്ള പരീക്ഷയിൽ ഒന്നാമതായി വാരമിരിക്കുക എന്നൎത്ഥമാകുന്നു. ഒന്നാന്തി മുമ്പിലിരിക്കലും ഒന്നാന്തി രണ്ടാംവാരവും രണ്ടു ഭാഗക്കാൎക്കുമുണ്ട്. ഈ കൊല്ലം വൃശ്ചികം ഒന്നാന്തിയ്യതി മുമ്പിലിരിക്കാൻ തൃശ്ശിവപേരൂര യോഗത്തിൽനിന്നാണെങ്കിൽ വരുംകൊല്ലം തിരുനാവായ യോഗത്തിൽനിന്നാകുന്നു. അങ്ങിനെയാണെങ്കിലും ഈ കൊല്ലം തന്നെ വൃശ്ചികം രണ്ടാന്തിയ്യതി മുമ്പിലിരിക്കാൻ തിരുനാവായ യോഗത്തിൽനിന്നാകയാൽ അതിനെ അവർ തങ്ങളുടെ 'ഒന്നാന്തി മുമ്പിലിരിക്കൽ' എന്നു തന്നെ പറയുന്നു. വൃശ്ചികം ഒന്നാന്തിയ്യതി തൃശ്ശിവപേരൂർ യോഗത്തിൽനിന്നു മുമ്പിലിരിക്ക കഴിഞ്ഞാൽ ഉടനെ തിരുനാവായ യോഗത്തിൽനിന്ന് ഒരാൾ വാരമിരിക്കുന്നു. അത് അവരുടെ 'ഒന്നാന്തി രണ്ടാംവാരം' ആകുന്നു. അപ്രകാരംതന്നെ വൃശ്ചികം രണ്ടാന്തിയ്യതി തിരുനാവായ യോഗക്കാരുടെ 'ഒന്നാന്തിമു

മ്പിലിരിക്കൽ' കഴിഞ്ഞാൽ ഉടനെ തൃശ്ശിവപേരൂർ യോഗത്തിൽനിന്ന് ഒരാൾ വാരമിരിക്കുന്നു. അത് അവരുടെ 'ഒന്നാന്തി രണ്ടാം വാരം' ആകുന്നു. അതിനാൽ എല്ലാ കൊല്ലവും രണ്ടുഭാഗക്കാൎക്കും 'ഒന്നാന്തി മുമ്പിലിരിക്കലും ഒന്നാന്തി രണ്ടാംവാരവും' ഉണ്ട്. ഇങ്ങിനെ പരീക്ഷ കഴിയുന്നതുവരെ രണ്ടുയോഗത്തിൽനിന്നും മാറിമാറി മുമ്പിലിരിക്കലും രണ്ടാം വാരവും പതിവായി നടത്തിവരുന്നു.

മേൽപറഞ്ഞ രണ്ടു പരീക്ഷകളും ആദ്യത്തെതാകയാൽ അവൎക്കു കുറെ അധികം വലിപ്പം കല്പിച്ചിട്ടുണ്ട്. അവയിൽ ജയിച്ചവർ മാന്യന്മാരായി ഭവിക്കുന്നു. ഒരാൾ പലപ്രാവശ്യവും സമക്ഷത്തുപോയി പ്രയോഗിച്ചുജയിക്കുകയും, തന്റെ യോഗത്തിലുള്ള ഓത്തന്മാൎക്കു പലവിധത്തിലും തൃപ്തിയെ ഉണ്ടാക്കിത്തീൎക്കുകയും ചെയ്താൽ മാത്രമേ അയാളെ മുമ്പിലിരിക്കാൻ ക്ഷണിക്കുകയുള്ളു.

മുമ്പിലിരിക്കുവാനുള്ള ആൾ ഒന്നാന്തിയ്യതി ഉച്ചക്കുതന്നെ പലേ വഴിവാടുകളും നേൎന്ന് അതിനുള്ള പണം കെട്ടിവെക്കുക പതിവാകുന്നു. കടവല്ലൂര് ക്ഷേത്രത്തിൽ അപ്പം പ്രധാനമാകയാൽ യഥാശക്തി ഇത്ര കൂട്ടപ്പം വേണമെന്നായിരിക്കും മുഖ്യമായ ഒരു വഴിവാട്. മൂത്തതു് കാലേക്കൂട്ടിത്തന്നെ എല്ലാം ചോദിച്ചറിഞ്ഞു വേണ്ടുന്ന ഒരുക്കങ്ങളെല്ലാം ചെയ്യുന്നതാണ്. മുമ്പിലിരിക്കുവാനുള്ള ആൾ പകലേതന്നെ കുളിച്ച് അമ്പലത്തിൽ ചെന്നു വളരെ സേവകളെല്ലാം ചെയ്തു പിന്നേയും ചില പ്രത്യേക വഴിവാടുകൾ ചെയ്യുന്നു. സന്ധ്യയാകുമ്പോഴക്കും ക്ഷേത്രത്തിന്റെ പുറത്തു നായന്മാരുടെ വക 'രാ—മാ—ഹ—രേ' എന്നിങ്ങിനെയുള്ള നാമസംകീൎത്തനം തുടങ്ങുന്നു. അതു കേൾക്കുമ്പോൾതന്നെ പരീക്ഷക്കുള്ള വേദാദ്ധ്യായിക്കു പരിഭ്രമം കലശലാകും. ഉടനെ ആ ആൾ കൂത്തമ്പലത്തിൽ കയറി അതാതുയോഗത്തിലേക്കു നിയമിച്ചിട്ടുള്ള സ്ഥാനത്തെ അനുസരിച്ചു ചെന്നിരിക്കുന്നു.* ഉടനെ ഉത്തരീയസ്ഥാനമായ രണ്ടാംമുണ്ടിനെ വിലങ്ങടിച്ചു താഴെ ഇട്ട് അതിന്റെ അകത്തുഭാഗത്തായി അഭിവാദ്യം ചെയ്യുന്നു. പിന്നെ ഒരു പ്രത്യേക മന്ത്രം ചൊല്ലിയതി

* തൃശ്ശിവപേരൂർ യോഗത്തിൽനിന്നുള്ള ആൾ കൂത്തമ്പലത്തിന്റെ കിഴക്കെ പടിയുടെ നടുവിലായി പടിഞ്ഞാട്ടു തിരിഞ്ഞിരിക്കുന്നു. തിരുനാവായയോഗത്തിൽനിന്നുള്ള ആൾ തെക്കെ പടിയുടെ മദ്ധ്യത്തിൽ വടക്കോട്ടു തിരിഞ്ഞിരിക്കുന്നു.

ന്റെ ശേഷം അതിന്റെ പുറത്തുഭാഗത്തായി ഒന്നുകൂടി അഭിവാദ്യം ചെയ്യുന്നു. അതിന്റെ ശേഷം മുണ്ടെടുത്തു കൈകളുടെ പടം മൂടി കണ്ണടച്ചു തൊഴുതു ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഴാണ് വാരം ചൊല്ലുവാൻ ഇന്ന ഭാഗമാണ് എന്നു നിശ്ചയിക്കുന്നത്. അതിന്നു 'പട്ടക്കുക' എന്നാണ് പറയുക. വിസ്താരഭയത്താൽ അതിന്നപ്രകാരമാണെന്നു വിവരിക്കുവാൻ ഇപ്പോൾ ശ്രമിക്കുന്നില്ല. അതിനെപ്പറ്റി ഇനി ഒരിക്കൽ വിസ്തരിച്ചു പറയുന്നതാണ്. പട്ടക്കുവാൻ രണ്ടാൾ വേണം. അതു മറുകക്ഷിക്കാരാകുന്നു. പട്ടക്കുക കഴിഞ്ഞിട്ട് ഒട്ടൊ ഇന്ന ഭാഗമാണ് എന്നു പറഞ്ഞാൽ അതിലെ ആദ്യത്തെ ഒരു ശ്ലോകം വാരമിരിക്കുന്ന ആളും പട്ടക്കുന്ന ഒരാളും ഒപ്പം കയ്യുകാണിക്കുന്നു. അത് ഇന്ന ഭാഗമാണ് എന്നു തനിക്കു മനസ്സിലായി എന്നറിയിക്കുന്നതിന്നാകുന്നു. അതിന്റെ ശേഷം വാരമിരിക്കുന്ന ആൾ പത്തു ശ്ലോകങ്ങളും ഒന്നു 'നിരൂപിക്കുന്നു'. അതു കഴിഞ്ഞാൽ ആദ്യത്തെ ശ്ലോകക്ക് ഒരു പ്രാവശ്യംകൂടി കയ്യുകാണിക്കുന്നു. അതു താൻ തയ്യാറായി എന്നറിയിക്കുന്നതിന്നാകുന്നു. അതിന്റെ ശേഷം പട്ടക്കുന്ന ആൾ ഇന്ന ഭാഗമാണെന്ന് ഒന്നുകൂടി പറഞ്ഞുകൊടുക്കുന്നു. ഉടനെ മുറക്ക് ആ പത്തു ശ്ലോകങ്ങളെയും 'ക്രമമായി' ചൊല്ലുവാനാരംഭിക്കുന്നു. ചൊല്ലുന്ന സമയം സ്വന്തം യോഗത്തിലെ ഒത്തന്മാരായിട്ടുള്ളവർ കയ്യുകാണിച്ചു കൊടുക്കുന്നതിന്നായി കൂത്തമ്പലത്തറയിന്മേൽ ഇരിക്കുന്നതാണ്. എവിടെ എങ്കിലും ഒരു പിഴ പിഴച്ചാൽ പിഴച്ചതുതന്നെ. ഉടനെ ചൊല്ലുക മതിയാക്കി 'മുണ്ടിട്ടു' പോരുന്നു. പിന്നെ ആ മനുഷ്യനെ അവിടെ എങ്ങും കാണുന്നതല്ല. വാരസദ്യ ഉണ്ണാനുംകൂടി താമസിക്കാതെ വളരെ വ്യസനത്തോടുകൂടി ഇല്ലത്തേക്കു പോകുന്നു. ജയിച്ചാലത്തെ കഥ മഹാകേമംതന്നെയാണ്. ആ ആൾ അന്നുണ്ണാനിരിക്കുക കൂത്തമ്പലത്തറമേൽ ഒത്തന്മാരൊരുമിച്ചാകുന്നു. അതു വളരെ മാനമായിട്ടുള്ള ഒരവസ്ഥയാണ്.

പിന്നത്തെ പരീക്ഷ 'കൊന്നാന്തിജട' ആകുന്നു. അതു രണ്ടു ഭാഗക്കാർക്കുമുണ്ട്. അതാതു ഭാഗക്കാർക്ക് (വൃശ്ചികം ഒന്നാന്തിയ്യതിയൊ രണ്ടാന്തിയ്യതിയൊ) ഏതെതു തിയ്യതികളിലാണ് ആദ്യത്തെ ജടപരീക്ഷ വരുന്നത് അത് അവരവരുടെ 'കൊന്നാന്തിജട'യാകുന്നു. പിന്നത്തെതു 'മൂന്നാന്തിരഥ'യാകുന്നു. മേൽപറഞ്ഞ ന്യായത്തെ അനുസരിച്ചുതന്നെ രണ്ടു യോഗക്കാർക്കും 'മൂന്നാന്തിരഥ' ഉണ്ടാകുന്നു.

വാരമിരിക്കലെന്നപോലെ ജടയും രഥയും—ഏതെങ്കിലുമൊന്ന്—പതിവായിട്ടുണ്ടാകുന്നതാണ്. ആദ്യമായിവരുന്ന എല്ലാ ജാതിപരീക്ഷകൾക്കും അധികം മാഹാത്മ്യം കല്പിച്ചിട്ടുള്ളതായി കാണുന്നുണ്ട്. ശേഷമുള്ള ദിവസങ്ങളിൽ ചൊല്ലുന്ന സാധാരണജടകളും രഥകളും 'മുക്കിലെ ജട' എന്നും, 'മുക്കിലെ രഥ' എന്നും, പേരുകൾ പറയുന്നു. തൂണിന്റെ മുക്കിലിരുന്നു ജടയും രഥയും ചൊല്ലുന്നതുകൊണ്ടാണ് അങ്ങിനെ പേരു പറയുന്നത്. തൃശ്ശിവപേരൂർ യോഗക്കാർ മുക്കിലെ ജടയും രഥയും ചൊല്ലുന്നതു കൂത്തമ്പലത്തിന്റെ കിഴക്കു വടക്കു മൂലയിലുള്ള തൂണിന്റെ പുറമെ ചെന്നിട്ടുള്ള പടിയിന്മേലിരുന്നിട്ടാകുന്നു. തിരുനാവായക്കാർ തെക്കുപടിഞ്ഞാറുള്ള തൂണിന്റെ പുറമെ ചെന്നിട്ടുള്ള പടിയിന്മേലിരുന്നിട്ടാണ് അവരുടെ മുക്കിലെ ജടയും രഥയും ചൊല്ലുന്നത്. ആ പ്രയോഗക്കാർക്കു സഹായിപ്പാൻ (ഓതിപ്പാൻ) വേണ്ടി സ്വസ്വപക്ഷത്തിലുള്ള രണ്ടു പേർ തയ്യാറായിരിക്കുന്നതാണ്. ഇനി കുറെ മേലെക്കിടയായ ഒരു പരീക്ഷ 'കടന്നിരിക്കുക' ആകുന്നു. 'കടന്നിരിക്കുക' എന്നത് മുക്കിലെ രഥയെക്കാൾ വളരെ അധികം സാമർത്ഥ്യത്തോടുകൂടിയുള്ള ഒരു രഥപ്രയോഗമാകുന്നു. തൃശ്ശിവപേരൂരുയോഗക്കാർക്കു 'കടന്നിരിക്കുക' എന്ന രഥപ്രയോഗത്തിനുള്ള സ്ഥാനം കൂത്തമ്പലത്തിന്റെ കിഴക്കെ പടിയുടെ മദ്ധ്യവും തിരുനാവായക്കാർക്കു തെക്കെ പടിയുടെ മദ്ധ്യവുമാകുന്നു.

'വലിയ കടന്നിരിക്കൽ' ആണ് ഉള്ളതിൽ ഉപരിപരീക്ഷ. അതും രഥപ്രയോഗംതന്നെയാണ്. പ്രയോഗത്തിൽ അസാമാന്യമായ ചാതുര്യവും അലക്ഷ്യവുമാണ് അതിന്നു വേണ്ടത്. നല്ലവണ്ണം 'ഓത്തുതഴവും കട്ടിത്തഴവു'മുള്ളവർ മാത്രമേ ആ പരീക്ഷക്കു ശ്രമിക്കുകയുള്ളു. അതിൽ ജയിച്ചാൽ നമ്പൂരിമാരുടെ ഇടയിലുള്ള പൂജ്യത അസാമാന്യമാകുന്നു. തോററാലുള്ള ക്ലേശവും സാമാന്യത്തിലധികമുണ്ടാകുന്നതാണ്. കടന്നിരിക്കുക, വലിയ കടന്നിരിക്കുക എന്നീ പരീക്ഷകൾ കുറെ അധികം കഠിനമാകയാൽ എല്ലാ കൊല്ലവും ആ പരീക്ഷകൾക്ക് ആളുകൾ ഉണ്ടാകുന്ന കാര്യം സംശയമാണ്. ശേഷമുള്ള എല്ലാം പരീക്ഷകളും നിയമമായിട്ടുണ്ടാകുന്നു. തൃശ്ശിവപേരൂരുയോഗക്കാർക്കു വലിയ കടന്നിരിക്കലിന്നുള്ള സ്ഥാനം കൂത്തമ്പലത്തിലുള്ള പ്ലാവിന്റെ മമ്പിലായിട്ടാകുന്നു. തിരുനാവായക്കാ

ക്കു കൂത്തമ്പലത്തിന്റെ പടിഞ്ഞാറെ പടിയുടെ മദ്ധ്യത്തിലു മാകുന്നു.

കടവല്ലൂര് പരീക്ഷക്കാലത്ത് പതിവായിട്ടുള്ള രണ്ടു വാരമിരിക്കൽ കഴിഞ്ഞാൽ 'ക്രൂട്ടവാരം' എന്നൊരു സമ്പ്രദായമുണ്ട്. അതു കഴിഞ്ഞാൽ പിന്നെ സദ്യക്ക് ഇലവെക്കുകയായി. ഉണ്ണാനിരിക്കുമ്പോഴാണല്ലൊ ജടയോ രഥമോ പ്രയോഗിപ്പാനുള്ള സമയം. പരീക്ഷക്കാലത്ത് എല്ലാം കഴിഞ്ഞ നമ്പൂരിമാർ അമ്പലത്തിൽനിന്നു പിരിയുമ്പോൾ അർദ്ധരാത്രി പുറമാകുന്നതാണ്. ഇനിയൊരു സന്ദർഭത്തിൽ 'വാരത്തിനു പടുക്കുക' എന്നു വെച്ചാലെന്താണെന്നും, 'ജടചൊല്ലുക' 'രഥചൊല്ലുക' 'മൂടിപ്പൂച്ച' 'പച്ചരഥ' എന്നിങ്ങിങ്ങിനെ പേരുകൾ പറയുന്ന പലജാതി പ്രയോഗസാമർത്ഥ്യങ്ങളുടെ സ്വരൂപമെന്താണെന്നും, വിസ്താരമായി വിവരിക്കുന്നതാകുന്നു.

# നടുവത്ത അച്ഛൻനമ്പൂരി



ഇക്കഴിഞ്ഞ അർദ്ധശതവർഷത്തിൽ മലയാളഭൂമിയിൽ ഉണ്ടായിട്ടുള്ള അനവധി കവികളുടെ ശേഖരത്തിൽ ഒരു മാന്യസ്ഥാനത്തിന്നവകാശിയായ നടുവത്ത് അച്ഛൻനമ്പൂരി തിരുമനസ്സിലെ പേരു കേൾക്കാത്ത മലയാളഭാഷയിൽ അക്ഷരജ്ഞാനമുള്ളവർ ആരെങ്കിലും ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. എന്നാൽ അവിടുത്തെ ജനനത്താൽ പരിപൂതമാക്കിവെച്ചയുപ്പെട്ട പൂർവ്വശവും സംവത്സരവും ഏതാണെന്നും അവിടുത്തെ ബാല്യകാലം എങ്ങിനെയിരുന്നു എന്നും വിദ്യാഭ്യാസം ഏതുപ്രകാരമായിരുന്നു എന്നും അവിടുത്തെ ജനനാനന്തരം ഇല്ലത്തേക്കു വല്ല ശ്രേയസ്സും വന്നിട്ടുണ്ടോ എന്നും അവിടുത്തെ വൃത്തിയുടെ സ്വഭാവമെന്താണെന്നു മറ്റുമുള്ള വിവരങ്ങൾ ആ തിരുമനസ്സിലെ കവിതാമാധുര്യം അനുഭവിച്ചു സുഖിക്കുന്ന അനേകായിരം ജനങ്ങളിൽ ചുരുക്കംപേർക്കു മാത്രമേ അറിവുണ്ടായിരിക്കയുള്ളൂ. കാളിദാസൻ, ഭവഭൂതി മുതലായ പ്രാചീന സംസ്കൃതകവികളേയും, എന്നുവേണ്ട,

ച്ചരങ്ങിയ ശതവർഷങ്ങൾക്കിപ്പുറം ജീവിച്ചിരുന്ന തുഞ്ചത്തെഴുത്ത
ച്ഛൻ, കുഞ്ചൻനമ്പ്യാർ മുതലായ മലയാളകവികളെയും, സംബ
ന്ധിച്ച്, മേൽപറഞ്ഞപ്രകാരം പൂൎണ്ണമായ വിവരങ്ങൾ വേണമെ
ന്നില്ല, നിരാക്ഷേപമായി, കാലനിൎണ്ണയം ചെയ്യത്തക്കവണ്ണമുള്ള
വിവരം പോലും കുറിച്ചിടുവാൻ തോന്നാത്ത അവരുടെ സമാന
കാലീനന്മാരെ നാം ചില സന്ദൎഭങ്ങളിൽ മനസ്സറിയാതെ ശപിക്കു
മാറുണ്ട്. നമ്മുടെ പിൻഗാമികൾക്കു നമ്മെ അപ്രകാരം ശപി
ക്കുവാൻ ഇടകൊടുക്കാതിരിക്കേണ്ടതു നമ്മുടെ ചുമതലയാണ്. എ
ന്നാൽ ഈ മഹത്തായ കൃത്യത്തെ ഞാൻ ചെയ്യുന്നതിനേക്കാൾ പ
തിന്മടങ്ങു ഭംഗിയായി നിൎവ്വഹിക്കത്തക്ക അനവധി യോഗ്യർ ഇ
പ്പോളുണ്ടെന്നു എനിക്കു പൂൎണ്ണബോധ്യമുണ്ടെങ്കിലും, അച്ഛൻന
മ്പൂരി തിരുമനസ്സിലേക്കു ഈയുള്ളവനിലുള്ള അതിരററ വാത്സല്യ
ത്തിന്റെ ശക്തിയാൽ ഇതു ഞാനായാൽ മതി എന്നു അവിടുന്നു
അരുളിച്ചെയ്കയും, അവിടുത്തെക്കുറിച്ച് ഈയുള്ളവനുള്ള അതിരററ
ഭക്തിബഹുമാനങ്ങളുടെ ശക്തിയാലും ആ തിരുമനസ്സിലെ ജീവച
രിത്രസംഗ്രഹം ഞാൻതന്നെ എഴുതേണ്ടതാണെന്നു് എനിക്കു തോ
ന്നുകയും ചെയ്കയാൽ ഇതിന്നു പുറപ്പെട്ടതാണെന്ന് മഹാജനങ്ങളെ
അറിയിച്ചുകൊള്ളുന്നു,

നടുവത്ത് അച്ഛൻനമ്പൂരി തിരുമനസ്സുകൊണ്ടു 10;6-ാമാണ്ട്
മീനമാസത്തിൽ മകം നക്ഷത്രത്തിൽ ചോരലമാടമഹീപതി പാലി
ച്ചിടുന്നകൊച്ചിരാജ്യത്തു ചാലക്കുടി എന്ന ദിക്കിൽ ജനിച്ചു. ഭ
ക്തികൊണ്ടും വിരക്തികൊണ്ടും ദാരിദ്ര്യംകൊണ്ടും കുചേലബ്രാഹ്മ
ണനോടുപമിക്കാവുന്ന അവിടുത്തെ അച്ഛൻ, മഹാനായ ഈ ഉ
ണ്ണിയുടെ മുഖദൎശനത്താലുള്ള സുഖം അനുഭവിപ്പാൻ നില്ക്കാതെയും
ഉണ്ണിക്കു പിതൃലാളനസുഖം അനുഭവിപ്പാൻ ഇടകൊടുക്കാതെയും,
ഗൎഭസ്ഥനായ കുമാരനു നാലുമാസം പ്രായമായ കാലത്തു, തന്റെ
നാല്പതാം വയസ്സിൽ, സ്വൎഗ്ഗപ്രാപ്തനായി. രണ്ടു പേർ ജ്യേഷ്ഠ
ന്മാർ ഉണ്ടായിരുന്നവരിൽ ഒരാൾ ഉപനീതനായിരിക്കുമ്പോഴും, മ
ററ ആൾ 1051-ാമാണ്ടിലും അന്തരിച്ചു. ഇപ്പോഴുള്ള ഇല്ലത്തെ
ഗൃഹസ്ഥൻ ഈ രണ്ടാമതു പറഞ്ഞ ജ്യേഷ്ഠന്റെ മകനാണ്.

അച്ഛൻനമ്പൂരി തിരുമനസ്സിലേക്കു പുരുഷപ്രാപ്തിയാകുന്ന
തുവരെ അമ്മതന്നെ ഗൃഹഭരണം ചെയ്തു. എന്തു ഭരണമാ

ണെന്ന് ഈശ്വരന്നുതന്നെ അറിയാം. ഭർത്താവിന്റെ അകാലത്തി
ലുള്ള ദേഹവിയോഗം, അതിനെ സംബന്ധിച്ച് തനിക്കുള്ള ദുസ്സ
ഹമായ വ്യസനം, തങ്ങളെത്തന്നെ പോററുവാൻ കഴിവില്ലാ
ത്ത രണ്ടുമൂന്നു ഇളംകിടാങ്ങൾ, താൻ ഏകാകിനി, ഇല്ലത്തു
യാതൊരു വകയുമില്ല, മററു വർഗ്ഗക്കാക്കു ചെയ്യാവുന്ന വിധം
ഭിക്ഷാടനം ചെയ്തു ഉപജീവിക്കുവാൻ സ്വാതന്ത്ര്യം ഇല്ലാത്ത ഒര
ന്തർജ്ജനം. എന്താണ് ഇതിൽ പരമായി ഒന്നു വരുവാനുള്ളത്.
ഇതെല്ലാം സഹിച്ചുംകൊണ്ട്, ഏതാനും പശുക്കൾ ഉണ്ടായിരുന്ന
വയെ കറന്നു, കാച്ചി, തൈരുണ്ടാക്കി വിററ് അതിൽനിന്നുണ്ടാ
കുന്ന ആദായംകൊണ്ട്, ഭരണനിപുണയായ ആ സാദ്ധ്വി ത
ന്റെ സാമർത്ഥ്യത്താൽ പട്ടിണി കൂടാതെ നിത്യവൃത്തി കഴിച്ചുകൂട്ടി.
'ആവട്ടത്തിരിക്കും പുരഹരഭഗവാനുള്ള നല്ലുത്സവത്തെ' എന്ന ഭ
ഗവദ്ദൂതിലെ സൂത്രധാരൻ ചൊല്ലിയ ശ്ലോകംവഴി നമുക്കെല്ലാം പരി
ചയമായിട്ടുള്ള 'ആവട്ടത്തൂർ' എന്ന ദിക്കിൽ 'കുട്ടപ്പിള്ളി' എന്ന
ഇല്ലപ്പേരുള്ള തന്റെ അമ്മാത്തുവെച്ചായിരുന്നു അച്ഛൻ നമ്പൂരിയു
ടെ പ്രാഥമികവിദ്യാഭ്യാസം. അക്ഷരാഭ്യാസം കഴിഞ്ഞു 'വാക്യം'
വരെ അവിടെവെച്ചു പഠിച്ചു. പണ്ടത്തെ സമ്പ്രദായപ്രകാരം 'വാ
ക്യം'വരെ പഠിച്ചാൽ നല്ലവണ്ണം കുട്ടിവായിക്കാറാവില്ലെന്നു ആ
സമ്പ്രദായം നിശ്ചയമുള്ളവക്കെല്ലാം അറിയാവുന്നതാണല്ലോ. ഉ
പനയനം കഴിച്ചതു സ്വജനത്തിൽപെട്ട 'മെരുത്തോമ്പിള്ളി' എ
ന്ന ഇല്ലത്തുവെച്ചാണ്. ഈ ക്രിയക്കു സ്വല്പമായി ചിലവുള്ളതു ചെ
യ്യാൻ സാധിക്കാത്തതിനാലാണ് സ്വഗൃഹത്തിൽവെച്ചു നടത്താ
ഞ്ഞത്. ഇക്കാലത്തു തന്നെയാണ് അതിബുദ്ധിയോടും അതിശ്ര
ദ്ധയോടുംകൂടി വേദപാഠം ചെയ്തത്. അമ്മാത്തെ ഒരു ശാഖയായ
'നെല്ലായിക്കുന്നത്തു' വെച്ചായിരുന്നു സമാവർത്തനം. സ്വന്തം ഇ
ല്ലത്ത് ഈ വക അടിയന്തരങ്ങൾ നിവൃത്തിക്കുവാൻ തീരെ കഴിവി
ല്ലാതെ വരുമ്പോൾ ബന്ധുജനങ്ങളുടെ സഹായം ആവശ്യപ്പെടാ
തെ ഗത്യന്തരമില്ലല്ലോ. എന്നാൽ തുടരെത്തുടരെ ഏതെങ്കിലും ഒ
രിടത്തുതന്നെ അലട്ടുന്നതിന്നു വൈമനസ്യം തോന്നീട്ടായിരിക്കണം
ഉപനയനം ഒരു ദിക്കിലും സമാവർത്തനം മറെറാരു ദിക്കിലും ആ
ക്കാമെന്നു ലോകതന്ത്രജ്ഞയായ മാതാവു നിശ്ചയിച്ചത്. ഇക്കാല
ത്തു ഓട്ടംതുള്ളലിൽ ഭ്രമം നിമിത്തം തുള്ളൽ കൃതികൾ കിട്ടുന്നതും

സമ്പാദിച്ചു വായിച്ചും പകൎത്തി എഴുതിയും കുട്ടിവായനയും എല്ലാ
ത്തും വശമാക്കി. അമ്മക്കും തുള്ളലിൽ വളരെ മോഹമുണ്ടായിരു
ന്നതുകൊണ്ടു മകന്റെ ഈ പരിശ്രമത്തെ സൎവ്വാത്മനാ അഭിനന്ദി
ച്ചു എന്നു പറയേണ്ടതില്ലല്ലൊ. 'ചെറുപ്പകാലങ്ങളിലുള്ള ശീലം മ
റക്കുമോ മാനുഷനുള്ള കാലം' എന്നു ശ്രീകൃഷ്ണചരിതത്തിലും 'തൊ
ട്ടിലിലുള്ളൊരു ശീലം വിട്ടീടില്ലെന്നതുണ്ടു ചുടലവരെ' എന്ന് അവി
ടുന്നുതന്നെ ഭഗവദ്ദൂതിലും പറഞ്ഞിട്ടുള്ളതുപോലെ തുള്ളൽ കൃതിക
ളിൽ ബാല്യകാലത്തു ധാരാളം പരിചയിച്ചതോടുകൂടി അവയിലെ
ശുദ്ധഭാഷാപദബഹുലങ്ങളായ പ്രയോഗങ്ങൾ മനസ്സിൽ പതിഞ്ഞു
കിടന്നതാണ പിന്നീട് അവിടുത്തെ കവിതയിൽ അനന്യസാധാ
രണമായി കണ്ടുവരുന്ന സാരള്യത്തിന്നും സുഗമതക്കും ആദിഹേതു
വായി തീൎന്നത് എന്ന് ഊഹിപ്പാൻ ന്യായമുണ്ട്. രണ്ടായാലും തു
ള്ളൽ വായിച്ചതോടുകൂടി പഠിപ്പാനുള്ള വാസനതുടങ്ങി. ഒരു മ
ഹാബുദ്ധിമാനും ജ്യോതിശ്ശാസ്ത്രജ്ഞനുമായ മരുത്തോമ്പിള്ളി തെക്കെ
പുഷ്പകത്തു വാസുനമ്പ്യാരുടെ അടുക്കൽ ശ്രീകൃഷ്ണവിലാസംവരെ
പഠിച്ചു. ഇക്കാലത്തുതന്നെ കവിതയിൽ ഉത്സാഹം തുടങ്ങി. സ്വ
ഗൃഹത്തിൽ കാലക്ഷേപത്തിനുള്ള ബുദ്ധിമുട്ടു പഠിപ്പിന്നും കവനനി
ൎമ്മാണത്തിന്നും ശല്യമായി തീൎന്നതുകൊണ്ടു പഠിപ്പിന്റെ പരിപൂ
ൎത്തിക്കായി 1031, 32 ഈയിടക്കു തൃപ്പൂണിത്തുറക്കു പോകയും ജഗൽ
പ്രസിദ്ധനും രാജഗുരുവുമായ പാലപ്പുറത്തു പുതിയേടത്തു ഗോവി
ന്ദൻ നമ്പ്യാരുടെ ശിഷ്യത്വം സ്വീകരിച്ചു ബാക്കി പഠിപ്പു അവി
ടെവെച്ചു നിവൃത്തിക്കുകയും ചെയ്തു. പ്രസിദ്ധനായ കൈക്കുളങ്ങ
രെ വാരിയത്തു രാമവാരിയർ സബ്രഹ്മചാരിയും മരുത്തോമ്പിള്ളി പ
രമേശ്വരൻ നമ്പൂരി സഹപാഠിയും ആയിരുന്നു. തൃപ്പൂണിത്തുറെ
യുള്ള വാസത്തിൽവെച്ചു തമ്പുരാക്കന്മാരുടെ പ്രീതി സമ്പാദിക്കു
വാൻ സൌകൎയ്യം കിട്ടുകയും അതുവഴിയായി ഊണു, തേച്ചുകുളി മു
തലായവക്കു മുമ്പുണ്ടായിരുന്ന കഷ്ടപ്പാടു മിക്കവാറും നീങ്ങുകയും
ചെയ്തു. സാധാരണ വിദ്യാൎത്ഥികൾ, ഗുരുനാഥൻ സ്വദേശത്തേ
ക്കു പോകുമ്പോൾ ദീൎഘമായ അനദ്ധ്യായം കിട്ടിയതിൽ സന്തോഷി
ച്ചു കളിച്ചു നടക്കയാണല്ലൊ പതിവ്. എന്നാൽ ബുദ്ധിമാനും
ഉത്സാഹിയുമായ നമ്മുടെ വിദ്യാൎത്ഥിയാകട്ടെ, ഗുരുനാഥനായ ന
മ്പ്യാർ ഒററപ്പാലത്തിന്നു സമീപമുള്ള സ്വഗൃഹമായ പാലപ്പുറത്തു

ക്കു പോകുമ്പോൾ കൂടെപ്പോകയാണ് പതിവ്. പോകുന്ന സമയം കൊച്ചിയിൽനിന്നു കുറെ ജഗന്നാഥൻ വാങ്ങി അവിടങ്ങളിൽ കൊണ്ടുപോയി വില്ക്കുകയും ആ സംഖ്യകൊണ്ടു 'കുത്താമ്പിള്ളി'പ്പുടവ വാങ്ങി തൃപ്പൂണിത്തുറെ കൊണ്ടുചെന്നു വില്ക്കുകയും അതിൽ നിന്നുണ്ടാവുന്ന ആദായംകൊണ്ടു ലോഭംകൂടാതെ മുണ്ടുചിററലും മററുമുള്ള ചില്ലറ ചിലവുകളും നിവൃത്തിക്കയും ചെയ്തു വന്നു. തൃപ്പൂണിത്തുറെ താമസിക്കും കാലത്തു പ്രസിദ്ധകവിയായ പൂന്തോട്ടത്തു നമ്പൂരിക്കു നമ്മുടെ കൊച്ചുനമ്പൂരിയിൽ അതിയായ വാത്സല്യം ജനിക്കുകയും കവിതാവിഷയത്തിൽ പല ഉപദേശങ്ങളും ശുഷ്കാന്തിയോടുകൂടി ചെയ്തുകൊടുത്തതിനു പുറമെ അന്നന്നുണ്ടാക്കുന്ന കവിതകൾ പാദനാപിച്ചു ഗുണദോഷങ്ങൾ ചൂണ്ടിക്കാണിച്ചു കൊടുക്കുകയും ചെയ്തിട്ടുണ്ട്. നമ്പ്യാരുടെ കീഴിൽ 1038വരെ പഠിച്ചു, അപ്പോഴേക്കും കാവ്യാലങ്കാരനാടകങ്ങളിലും തർക്കശാസ്ത്രത്തിലും കുലങ്കഷമായ വ്യുൽപ്പത്തിയെ സമ്പാദിച്ചു. നമ്പ്യാർ 1039 മകരത്തിൽ അന്തരിച്ചു. എങ്കിലും തമ്മിൽ ഉണ്ടായിരുന്ന പ്രീതിയുടെ ശക്തിയാൽ കുറെക്കാലംകൂടി തൃപ്പൂണിത്തുറെത്തന്നെ താമസിച്ചു.

ജ്യേഷ്ഠൻ വേളികഴിച്ച് അതിൽ സന്താനമുണ്ടായിരുന്ന സ്ഥിതിക്കു് അനുജനായ നമ്മുടെ തിരുമനസ്സിലേക്കു മലയാള ബ്രാഹ്മണരുടെ സമ്പ്രദായപ്രകാരം വേളികഴിപ്പാൻ ആവശ്യമുണ്ടായിരുന്നില്ലെങ്കിലും ചാലക്കുടിക്കടുത്ത വടക്കാഞ്ചേരി എന്ന ഇല്ലത്ത് പുരുഷന്മാരില്ലായ്കയാൽ ആ ഇല്ലം നിലനിർത്തുന്നതിനുവേണ്ടി വേളി കഴിക്കയും 'നെടുവത്ത് അപ്പൻനമ്പൂരി' എന്നു പേരു കേൾക്കുമായിരുന്ന അവിടന്ന് 'അച്ഛൻനമ്പൂരി'യാകുവാനും ഭാഷാകവികളുടെ ശേഖരത്തിൽ 'നെടുവത്ത് മഹൻനമ്പൂരി' എന്നൊരാൾകൂടി ഉണ്ടായിത്തീരുവാനും ഇടവരികയും ചെയ്തു. വേളികഴിച്ച ഇല്ലംവക അമ്പതിനായിരം രൂപാ വിലക്കു വരുന്ന സ്വത്തുക്കൾ അനുഭവിച്ചുകൊള്ളുവാൻ അന്നത്തെ മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചു തീട്ടൂരം കൊടുത്തു. 'നല്ലകാലമൊരുവന്നുവരുമ്പോളില്ലേലംടവുമവനുമുടക്കം' എന്നു പറഞ്ഞിട്ടുള്ളതുപോലെ ദൈവാധീനത്തിന്റെ ശക്തിയാൽ ദാരിദ്ര്യത്തിന്റെ നിവാരണത്തിനൊന്നു മാത്രമല്ല കുടുംബത്തിന്ന് ഒരുമാതിരി സൌഖ്യമായി കാലക്ഷേപം ചെയ്യത്തക്കവണ്ണംതന്നെ ഉള്ള മുതൽ മേൽപ്രകാരം സിദ്ധിച്ചു. ഉടനെ, ഇര

ങ്ങാലക്കുടെക്കു സമീപം 'തെത്തമ്പിള്ളി' 'നെടുമ്പിള്ളി' എന്ന അ
ന്യംവന്ന രണ്ടു ഇല്ലങ്ങളും വക അത്രയും ക്രയാവിലക്കുള്ള സ്വത്തു
കളുംകൂടി അനുഭവിച്ചുകൊള്ളുവാൻ മഹാരാജാവുതിരുമനസ്സിലെ തീ
ട്ടൂരം കിട്ടി. തമ്പുരാക്കന്മാൎക്കും രാജ്യഭരണാധികാരികൾക്കും അവി
ടത്തെപ്പേരിലുള്ള അനല്പമായ പ്രീതിക്കു ഇതിലധികമായ തെളിവ്
ആവശ്യമില്ലല്ലൊ.

1040-ൽ, വേളികഴിച്ച അന്തൎജ്ജനത്തിന്നു രക്തസ്രാവം തുട
ങ്ങി വളരെക്ലേശലായി. അതിനു ചികിത്സിക്കാനായി എളേടത്തു
തൈക്കാട്ടു നാരായണൻ മൂസ്സിനെ വരുത്തി പൂൎണ്ണസുഖം സിദ്ധി
പ്പാൻ പന്തിരുപത് ദിവസം താമസിപ്പിക്കേണ്ടി വന്നു. 'ഒരു ന
മ്പൂരിയെ വൈദ്യം പഠിപ്പിച്ചാൽ കൊള്ളാമെന്നുണ്ട്' എന്ന മൂസ്സ്
ഒരു ദിവസം സന്ദൎഭവശാൽ പ്രസ്താവിച്ചപ്പോൾ, വിദ്യാതല്പരനാ
യ നമ്മുടെ നമ്പൂരി താൻതന്നെ ശിഷ്യനായിക്കൊള്ളാമെന്നു സമ്മ
തിച്ചു വൈദ്യം പഠിപ്പാനാരംഭിച്ചു. എന്നാൽ പഠിപ്പുതുടങ്ങിയ
ഉടനെതന്നെ ചികിത്സിപ്പാനും അയച്ചുതുടങ്ങിയതിനാൽ പഠിപ്പി
ന്നു താമസംവന്നു. രണ്ടുകൊല്ലംകൊണ്ടു അഷ്ടാംഗഹൃദയം, 80
അദ്ധ്യായം പഠിച്ചു. അപ്പോഴെക്കും ഗുരുനാഥൻ മരിച്ചു. ബാക്കി
ഭാഗം അദ്ദേഹത്തിന്റെ അനുജനായി മഹാപ്രസിദ്ധനായ ഇട്ടീരി
മൂസ്സാണ് പഠിപ്പിച്ചത്. മുൻപറഞ്ഞപ്രകാരം തീട്ടൂരങ്ങളാൽ സി
ദ്ധിച്ചിട്ടുള്ള മുതലിന്നു പുറമെ വൈദ്യവിഷയത്തിലും അനവധി സ
മ്പാദ്യമുണ്ടായിട്ടുണ്ട്.

ഉപ്പു വെള്ളം നിറഞ്ഞിട്ടുള്ള സമുദ്രത്തിൽ ശുദ്ധജലമായ ഉറവു
കൾ അവിടെയവിടെയായി കാണാറുള്ളതുപോലെയും, അടിച്ചു ത
ള്ളിയ ചവറിൽനിന്ന് അനവധി ഫലങ്ങൾ ഉണ്ടാകുന്ന ഒരു മത്ത
ത്തേയും, കുമ്പളത്തേയും മുളച്ചു പെരുന്നതുപോലെയും, ഭാഗ്യമു
ള്ള കാലത്ത് ദോഷത്തിൽനിന്ന് ഗുണം ഉത്ഭവിക്കുന്നു എന്നുള്ള ത
ത്വത്തിന്ന് ഉദാഹരണമായിട്ടു, ആണ് അച്ഛൻനമ്പൂരിക്ക് അന്ത
ൎജ്ജനത്തിന്റെ രോഗബാധയിൽനിന്ന് വൈദ്യശാസ്ത്രപരിശീലന
ത്തിന്നും അതു മാൎഗ്ഗമായി അനല്പമായ സമ്പാദ്യത്തിന്നും യോഗമു
ണ്ടായത്. തമ്പുരാക്കന്മാൎക്കു ധാരാളം തിരുവുള്ളമുണ്ട്. പ്രധാനപ്പെ
ട്ട ഉദ്യോഗസ്ഥന്മാൎക്കെല്ലാം വളരെ പത്ഥ്യമാണ്. തീട്ടൂരപ്രകാരം
സിദ്ധിച്ച വസ്തുക്കളിൽനിന്ന് ആദായം വന്നു തുടങ്ങി. വൈദ്യ

ത്തിൽ ധാരാളം സമ്പാദ്യമായി. ഇങ്ങിനെയുള്ളകാലത്ത് അന്യ ജന്മികളുടെ ഏതാനും നിലം, പുരയിടം മുതലായതു കാണം, പണയം മുതലായ അവകാശങ്ങളായും ചില വസ്തു അട്ടിപ്പേറായിട്ടു തന്നെയും കൈവശപ്പെട്ടുവാൻ സംഗതിയായി.

1051-മാണ്ട് അച്ഛൻനമ്പൂരിക്കു ഒരു ഗ്രഹപ്പിഴക്കാലമായിരുന്നു. അക്കൊല്ലത്തെ കന്നിമാസത്തിൽ, ജ്യേഷ്ഠനും തുലാമാസത്തിൽ ജ്യേഷ്ഠൻെറ മകനും മരിക്കുകയും മീനത്തിൽ ഇല്ലം കത്തുകയും ചെയ്തു. ഇല്ലം കത്തിയതിൻെറ ഭവിഷ്യൽഫലം വിചാരിച്ചാൽ അതൊരു ഗ്രഹപ്പിഴയുടെ കൂട്ടത്തിൽ കൂട്ടിക്കൂട. എന്തെന്നാൽ മീനത്തിൽ കത്തിയ ഗൃഹം, ആ ഇടവത്തിൽ വഷംകൂട്ടുന്നതിന്നു മുമ്പായി, പൂർവാധികമോടിയോടുകൂടിയും രണ്ടുകെട്ടു മാളികയായും പറയത്തക്ക ചിലവ കയ്യിൽനിന്നു പറ്റാതെയും, പുതുതായി പണികഴിക്കുവാൻ സംധിച്ചാൽ അതൊരു ഗ്രഹപ്പിഴയാണോ? കൊച്ചുണ്ണിത്തമ്പുരാനെന്നു പ്രസിദ്ധനായ ശക്തൻ 'വീരകേരളതമ്പുരാൻ' തിരുമനസ്സിലേയ്ക്ക്, പണ്ടേതന്നെ അവിടുത്തെ സേവനായിരുന്ന അച്ഛൻനമ്പൂതിരി, ഇല്ലംപണിയെ സംബന്ധിച്ച്, താഴെ കാണുംപ്രകാരം രണ്ടു ശ്ലോകങ്ങൾ അടിയറ വെക്കുകയും, തിരുമനസ്സുകൊണ്ടു സന്തോഷിച്ചു 300 ഉറുപ്പിക സമ്മാനം കൊടുക്കുകയും അന്നത്തെ വലിയതമ്പുരാൻ തിരുമനസ്സിലെ അടുക്കൽ പറഞ്ഞു ഇല്ലംപണി വകയ്ക്ക് അറുപതുകുററി തേക്കുമരം കൊടുപ്പിക്കുകയും ഉണ്ടായി.

1\. ജ്യേഷ്ഠൻമരിച്ചു,മകനുംതദനന്തരംഹാ!
കഷ്ടംഗമിച്ചു,ജനകാന്തികമത്രയല്ല
കഷ്ടംദഹിച്ചു,പുരമഗ്നിയതിങ്കൾവെച്ചു
നഷ്ടംഭവിച്ചുപലതും ക്ഷിതിപാലമൌലേ!

2\. ഇല്ലംപണിക്കവിടെനിന്നുമനസ്സുവെച്ചു
തെല്ലെങ്കിലുംവകതരേണമെനിക്കിദാനീം
വല്ലാതെകണ്ടുവലയുന്നു,ഭവൽകടാക്ഷ-
മല്ലാതെയില്ലശരണംകരുണാപയോധേ!

'തോട്ടയ്ക്കാട്ടുമരും മഹാസുകൃതിയാം ഗോവിന്ദമേനോൻ' എന്ന ശ്ലോകത്രപേണയും 'ഭേഷ്ഷേറിയമാമത്താരു മാധവനില്ലയതു പേ

ഷ്ഠർ' എന്ന് തുള്ളൽവഴിയ്ക്കും വെണ്മണി നമ്പൂരിപ്പാടു മലയാളത്തി
ലുള്ളവക്കെല്ലാം പരിചയപ്പെടുത്തിക്കൊടുത്തിട്ടുള്ള ആ രണ്ടു പ്രമാ
ണപ്പെട്ട ഉദ്യോഗസ്ഥന്മാക്കും അച്ഛൻനമ്പൂരിയെ വളരെ സ്നേഹമാ
യിരുന്നതുകൊണ്ട് അവർ ഇല്ലംപണിക്കും മററും വളരെ വിലയേ
റിയ സഹായങ്ങൾ ചെയ്തു.

1055-ൽ കൊച്ചിസക്കാരിൻെറ മാനേജമേണ്ടിൻ കീഴിൽ ഇ
രുന്നിരുന്ന കോടശ്ശേരി കത്താവ് എന്ന പ്രസിദ്ധ ജന്മിയുടെ കാര്യ
സ്ഥനായി. ഇതു ദിവാൻജിയുടേയും പേഷ്കാരുടേയും പ്രീതിയുടെ ഫല
ങ്ങളിൽ ഒന്നായി ഗണിക്കാവുന്നതാണ്. വളരെ കുഴപ്പത്തിൽ കി
ടന്നിരുന്ന ആ സ്വത്രുപത്തിലെ കാര്യങ്ങൾ നന്നാക്കുകയും ക്ഷേത്രം
പണി മുതലായ സല്ക്കർമ്മങ്ങൾ ചെയ്യുകയും ചെയ്തു. 64 ധനുവരെ
ആ കാര്യം നോക്കി. അപ്പോഴേക്കും 'മൂത്രകൃച്ഛ്രം' എന്ന രോഗം
പിടിപെടുകയാൽ കാര്യസ്ഥത ഉപേക്ഷിച്ചു ഇല്ലത്തുവന്നു ഭഗവൽ
സേവചെയ്ത് ഇരിപ്പായി. ഒരു കൊല്ലത്തോളം ദീനം അതികഠിന
മായിരുന്നു. ഇതിനിടയിൽ അന്ന് ഇളയതമ്പുരാനായിരുന്ന ഇ
പ്പോഴത്തെ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു തൃപ്പൂണി
ത്തുറെ താമസിപ്പിച്ചു വാത്സല്യപൂവ്വം ചികിത്സിപ്പിച്ചു. എന്നാൽ
ദീനത്തിന്ന് ആശ്വാസംകിട്ടിയത്, പ്രസിദ്ധകവിയായ കൊടുങ്ങ
ല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ ചികിത്സകൊണ്ടാണെ
ന്ന് അക്കാലത്തെ മനോരമ വായനക്കാക്കും ഭഗവദ്ദൂതിൻെറ പ്ര
സ്താവന വായിച്ചിട്ടുള്ളവക്കും അറിയാവുന്നതാണ്. രോഗം വീണ്ടും
ശക്തിയായി ബാധിക്കാതിരിക്കുവാൻ വേണ്ടി ദിനചര്യയിൽ പല
നിഷ്കർഷകളും ചെയ്തു.

മഹാദാരിദ്ര്യത്തിൻെറ ശക്തിയാൽ താൻ അളവില്ലാത്ത മനഃ
ക്ലേശവും കായക്ലേശവും പെട്ടു വളത്തി ഉണ്ടാക്കിയ ഈ ഉണ്ണിയുടെ
യൌവന പ്രാപ്തിയോടുകൂടി, ശ്രീകൃഷ്ണനെ കാണുവാൻ കുചേലബ്രാ
ഹ്മണൻ ദ്വാരകയിലേക്കു പോയ കാലത്തു അദ്ദേഹത്തിൻെറ ഗൃഹ
ത്തിൽ ഉണ്ടായ മാററംപോലെ, സവ്വപ്രകാരേണയുള്ള സമൃദ്ധികളും
വന്നുകൂടി, യഥേഷ്ടം സുഖമനുഭവിച്ച്, പുത്രനാലും പൌത്രന്മാരാ
ലും സശ്രദ്ധം ശുശ്രൂഷിതയായി, മകൻെറ പലവിധങ്ങളായ ശ്രേയ
സ്സുകളെ കണ്ടും കേട്ടും ആനന്ദിച്ച്, ആ മകൻ അമ്പതാം വയ
സ്സിൽ കാലു വെക്കുന്ന കൊല്ലമായ 1067-ൽ ഭാഗ്യശാലിനിയായ അ

മ്മ, അനവധി വർഷം ഭൂമിയെ അലങ്കരിച്ചതിനു ശേഷം, സ്വർഗ്ഗത്തിൽ കയറി. അമ്മയുടെ അനുഗ്രഹശക്തിയാൽ ദീനമായിട്ടാലും ദിക്ഷ വിഘ്നമായിത്തന്നെ കഴിഞ്ഞു. അച്ഛൻനമ്പൂരിയുടെ കിർത്തിസ്തംഭമായ ഭഗവദ്ദൂത് പ്രസിദ്ധപ്പെടുത്തിയതും 67-ൽതന്നെയാണ്. അംബോപദേശവും ഭഗവൽസ്തുതിയും 1061-ൽ ഉണ്ടാക്കി. കഥകളിക്കും ശൃംഗാരമയമായ ഒരു രംഗം, ഒഴിച്ചുകൂടാത്ത ഒരു ഇനമായി കാണുന്നതുപോലെ, അച്ഛൻനമ്പൂരിയുടെ ചെറുപ്പകാലത്തു കവിയാകേണമെങ്കിൽ, ഒരംബോപദേശശതകം ഉണ്ടാക്കണം എന്നൊരു സമ്പ്രദായം ഈ പ്രദേശത്തു ഉണ്ടായിരുന്നതിനെ അനുസരിച്ചു മാത്രമാണ് സദ്വൃത്തനായ അവിടുന്നു വിഫലമായ 'അംബോപദേശം' ഉണ്ടാക്കുവാൻ ഇടയായത്. 'പെട്ടിയുടെ വേഷംകെട്ടിയ സ്ഥിതിക്കു കുംകുവാൻ മടിക്കേണ്ട' എന്നു പറഞ്ഞതുപോലെ അംബോപദേശം ഉണ്ടാക്കുവാൻ പുറപ്പെട്ടപ്പോൾ ആ ജാതിക്കു വേണ്ടുന്ന ചമൽക്കാരമെല്ലാം വരുത്തിക്കൂട്ടുകയും, വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ അംബോപദേശത്തേക്കാൾ മെച്ചമാണ് അവിടുത്തേതെന്നു പല വിദഗ്ദ്ധന്മാരും ബോദ്ധ്യമാക്കുകയും ചെയ്തു. മനഃപ്പൂർവ്വമനസ്സോടുകൂടിയാണ് അംബോപദേശം കൃതിച്ചത് എന്ന്, അതിനു പരിഹാരമായി ഭഗവൽസ്തുതി ഉണ്ടാക്കി, രണ്ടുംകൂട്ടി ഒന്നിച്ചു അച്ചടിപ്പിച്ചതുകൊണ്ടുതന്നെ തിച്ചപ്പെടുത്താവുന്നതാണല്ലോ. മേൽപറഞ്ഞ കൃതികൾക്കു പുറമെ ഈയിടെ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തിയ അഷ്ടമിയാത്രയും ശൃംഗേരിയാത്രയും കുറെ എഴുതിവെച്ചിരിക്കുന്ന 'അക്രൂരഗോപാലം' നാടകവും അല്ലാതെ അവിടുന്നു സ്വതന്ത്രപിച്ചുള്ള വല്ല കൃതികളും ഉണ്ടാക്കിയതായി അറിവില്ല.

'അല്ലെന്തൊന്നു വട്ടപുനരതിലുളവായ് മക്കളെയ്രണ്ടുപേരും കല്യാണംചെയ്തയച്ചുള്ളൊരുസുതയുമെനിക്കിങ്ങിനെവർത്തമാനം' എന്ന് പണ്ടൊരിക്കൽ മലയാളമനോരമയിൽ അവിടുന്നു പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലോ. 'നേട്ടവത്തു മഹൻനമ്പൂരി' എന്നു പ്രസിദ്ധനായ ജ്യേഷ്ഠപുത്രൻ 1043-ലും, പുത്രി 1047-ലും, രണ്ടാമത്തെ പുത്രൻ 1052-ലും, ജനിച്ചു. ഇളയമകൻ 15 വയസ്സായപ്പോഴേക്കും ഒരുവിധം വൈദുഷ്യം സമ്പാദിക്കുകയും ഗ്രഹഭരണത്തിൽ മിടുക്കനാവുകയും തന്നിമിത്തം 'മിടുക്കൻ' എന്നു പേരു സി

ദ്ധിക്കുകയും ചെയ്തു. അനിവാൎയ്യമായ കൎമ്മശക്തിയാൽ ഈ മകൻ അനവധി ജനങ്ങളെ വ്യസനത്തിന്നധീനന്മാരാക്കി, 1075-ാമാണ്ടിൽ തന്റെ 23-ാം വയസ്സിൽ ഇഹലോകവാസം വിട്ടുപോയി. ഈ ദുസ്സഹസംഭവത്തെ സംബന്ധിച്ച് അച്ഛൻതന്നെ അക്കാലത്തു കേരളചന്ദ്രികയ്ക്കും, മലയാളമനോരമയ്ക്കും അയച്ച ശ്ലോകങ്ങളും അങ്ങിനെതന്നെ പകൎത്തി എഴുതുന്നതായാൽ ഇതിനെപ്പററി പിന്നെ ഒന്നും പറയേണ്ട ആവശ്യമില്ലാത്തതുകൊണ്ടു അപ്രകാരം ചെയ്യുന്നു.

1. ഇന്നാളിവന്റെസുകൃതക്കൊടിവെന്തവൃത്താ-
മന്നാളിലോതുവതിനായ്തരമായതില്ല
ഇന്നോളമാക്കദനവഹ്നിശമിച്ചിടാതെ
നിന്നാളിടുന്നുഹൃദി,കേരളചന്ദ്രികേ!കേൾ

2. എന്നെക്കുറിച്ചധികമായൊരുസക്തിയുള്ളി-
ലെന്നല്ലഭക്തി,വിനയം,ഭയമെന്നിതെല്ലാം
കുന്നിച്ചിരുന്നതനയൻശിവ!ശേഷമേതാ-
നെന്നാൽപ്രയാസമിനിയെന്തിനുജീവിതംമേ

3. കഷ്ടംമദീയമകനേറവിശിഷ്ടനാക്കു-
മിഷ്ടംപെരുത്തപുരുഷൻപുരുപുണ്യശാലി
ഇട്ടേച്ചുപോയിയിവനെപ്പുനരായതോൎത്തു
പൊട്ടുന്നുമന്മനമെനിക്കിനിയാരുപാരിൽ

4. മുന്നംമുദാജനനവേളയിൽജാതകൎമ്മം
നന്ദിച്ചുചെയ്തുമമകയ്യുകൾകൊണ്ടുതന്നെ
ഇന്നാക്കുമാരനുദകക്രിയചെയ്യുവാനായ്
വന്നോരുസംഗതിയെയാരിക്കലുമോൎത്തുകൂട

5. ഉള്ളംതെളിഞ്ഞിവനെയും,തറവാട്ടിലിപ്പോ-
ളുള്ളോരുവസ്തുവിനെയുംപരിരക്ഷചെയ്വാൻ
കൊള്ളാംകുമാരനിവനെന്നുനിനച്ചിരുന്ന
വള്ളംചതിച്ചുവിധിസംഗതിയാക്കുനിക്കാം

6. കാണാതെകാൽക്ഷണമിരിക്കുകിലപ്പൊഴേറ-
ക്കേണിട്ടുമങ്ങിനെയിരുന്നകുമാരനിപ്പോൾ
പ്രാണൻവെടിഞ്ഞുപരലോകമണഞ്ഞു ഞാനോ,
ഞാണററവില്ലിനുകിടയ്ക്കുകിടന്നിടുന്നു

7. പുത്രാർത്തിമൂലമധികംകൃശയായലഞ്ഞു
കുത്രാപിവാണു ശിവരാമ! ഹരേ! മുരാരേ!
ഇത്യാദിനാമജപമോടമരുന്നജായാ-
വൃത്താന്തമെങ്ങിനെപറഞ്ഞറിവിച്ചിടേണ്ടു

8. എന്നല്ലഭൃത്യരഖിലംനയനംനിറച്ചു
നിന്നീടുമെന്നരികിലായതുകണ്ടിടുമ്പോൾ
ഒന്നോർക്കുമുണ്ണിചരിതംമനതാരതിങ്കൽ
പിന്നത്തെവാർത്തയിനിഞാൻപറയേണ്ടതുണ്ടോ

9. തത്തമ്മപഞ്ജരമതിൽപരിചോടിരുന്നു
പുത്രന്റെനാമമധുനാപിവിളിച്ചിടുന്നു
അത്തല്ലിലഗ്നിയതിലാജ്യമൊഴിച്ചുവീശി
ക്കത്തിച്ചിടുന്നപടിമന്മനമാളിടുന്നു

10. ഈവന്നവമ്പനിശമിക്കുകയില്ലജീവൻ
പോവാനടുത്തുജനകൻവ്യസനിച്ചിടൊല്ലേ
ആവമ്പനായമകനെന്നെവിളിച്ചിരുത്തി-
ട്ടേവംപറഞ്ഞകഥയെങ്ങിനെഞാൻമറക്കും

---

## മനോരമക്കു്.

1. ധാതാവുചെയ്യുകഠിനക്രിയമൂലമിന്നും
ചേതസ്സുകത്തിയെരിയുന്നുവതെങ്കിലുംഞാൻ
ചേതോരമേ! ഭവതിയോടതുതന്നെയല്ലു-
മോതുന്നതുണ്ടഴൽതൊഴിക്കിലൊഴിക്കുമല്ലോ

2. തഞ്ചത്തിലീയിടവമാസമതിൽകലർന്നു
ള്ളഞ്ചാംദിനത്തിലമലൻതനയൻദ്വിതീയൻ
പഞ്ചത്വമെൻറശിവനേ! പറയാൻപ്രയാസം
നെഞ്ചിപ്പൊഴുംകിടുകിടെന്നുവിറച്ചിടുന്നു

3. എപ്പോഴുമെന്നരികിലങ്ങിനെവാണവേണ്ട
തെപ്പേരുമാസ്ഥയൊടുചെയ്യുവരുംകുമാരൻ
പോയ്പ്പോയതോർക്കിലതിലപ്പുറമായദണ്ഡ-
മിപ്പോളിനിക്കുവരുവാനിനിയൊന്നുമില്ല

4. സത്യം, ദമം, സമത, സാത്വികവൃത്തിതന്നി-
ലത്യന്തസക്തിയലിവാർത്തരി, ലാത്മബോധം
ഇത്യാദിവേണ്ടഗുണമാസകലംതികഞ്ഞ
പുത്രൻറയീവിരഹമെങ്ങിനെഞാൻസഹിക്കും!

5. കൃത്യങ്ങൾവേണ്ടതനുവാസരമോർത്തുവന്നായ്
പ്രത്യേകമോർത്തരികിലുണ്ണിയെഞാൻവിളിച്ചാൽ
അത്തല്പിലോർത്തപണിതീർത്തുതെളിഞ്ഞുചാര
ത്തെത്തുന്നൊരെൻറമകനെന്നെവെടിഞ്ഞുകഷ്ടം!

6. 'ഇന്നിന്നതൊക്കെയിവിടെശ്ശരിയാക്കിനാളെ
ക്കിന്നിന്നതാണുപണിയങ്ങിനെതന്നെയല്ലേ'
എന്നന്നൊരാടരംതിയരികത്തുവിനീതനായി-
നിന്നീടുമുണ്ണിശിവനേ! ശിവരാമ! രാമ!

7. ദീനത്തിൽഞാനിവിടെവീണമുതൽക്കുകാരണോ
സ്ഥാനംവഹിച്ചുവലുതായകുഡുംബഭാരം
താനേറവനോക്കിവളരെഗ്ഗുണമാക്കിയിപ്പോ-
ളാനന്ദിചെയ്യുമകനിങ്ങിനെചെയ്യുവല്ലോ

8. വയ്യാതെകണ്ടുവലയുമ്പൊഴുതെൻറകാലും
കയ്യുംതിരുമ്പിയഴലാററിവരുംകുമാരൻ

ചെയ്യേണ്ടതായൊരുദകക്രിയഹന്ത! ഞാനൊൻ
ചെയ്യേണ്ടിവന്നുശിവനെ! തകരുന്നു ചിത്തം

9. ദിനത്തിലായിജനകൻപരിരക്ഷചെയ്യാൻ
താനാണേവേണ്ടതിനിയെന്നുതനിച്ചുറച്ചു
വാണോരുമത്തനയനൂഴിവെടിഞ്ഞശേഷം
ഞാനെന്തിനിങ്ങിനെചടഞ്ഞുകിടന്നിടുന്നു.

10. നേരായ്നിനക്കിലിതുപോലെഹിതം നടത്തി
പ്പോരാനൊരാളുവരുവാൻവളരെപ്രയാസം
നാരായണൻതുണയിനിക്കിനിമേലില്ലാ
താരാണൊരാളുപറവാനറിയുന്നതില്ല.

അതേ, നാരായണൻതന്നെ തുണ. താൻ സർവ്വദാ മനസ്സിൽ ധ്യാ
നിച്ചുപോരുന്ന സച്ചിദാനന്ദമൂർത്തിയായ ശ്രീനാരായണസ്വാമിയും'
തനിക്കു ഇനി ശേഷിച്ചിട്ടുള്ള മകനായ 'നാരായണൻനമ്പൂരിയും,
തന്നെ തുണ.

വെള്ളായിക്കുന്നത്തു മനക്കലെക്ക വേളികഴിച്ചു കൊടുത്തിരു
ന്നതും ഒരു ഉണ്ണിയുടേയും മൂന്നു പുത്രികളുടേയും മാതാവായി ഭവിച്ചു
തും ആയ അവിടുത്തെ പുത്രിയും 1080 ധനു 7-ാംനു- പുഴയിൽ വീ
ണു അന്തരിച്ചുപോയി. 'ശിരസിലിഖിതമെംക്കുംശിവശിവ! നിക്കി
ടംമേം'.

അച്ഛൻനമ്പൂരി തിരുമനസ്സിലേക്കു പ്രമാണപ്പെട്ട അനവധി
സ്നേഹിതന്മാരുണ്ടെങ്കിലും വലിയ കോയിത്തമ്പുരാൻ തിരുമനസ്സി
ലേക്കു പ്രത്യേകസ്നേഹമുണ്ടെന്നുള്ള വിവരം എടുത്തുപറയാതെ നി
വൃത്തിയില്ല. 1059-ൽ മുറജപത്തിന്നു തിരുവനന്തപുരത്തു പോയ
പ്പോഴാ അവിടെ വെച്ചാണ് ആദ്യമായി കണ്ടു പരിചയപ്പെട്ടത്.
അന്നുമുതൽ ഇന്നുവരെയും അങ്ങോട്ടും ഇങ്ങോട്ടും അതിബഹുമാന
വും അതിസ്നേഹവുമായിട്ടാണ് രണ്ടുപേരും കഴിഞ്ഞുവരുന്നത്.

അച്ഛൻനമ്പൂരിക്കു രണ്ടു ശിഷ്യന്മാരുണ്ട്. അതിൽ ഒന്ന് ഒ
രു നല്ല ഭാഷാകവിയായ 'ആറവപുറത്തു ശങ്കുണ്ണിമേനോനും' മറേറ
ത് 'കനഖല' എന്ന ദിക്കിൽ ഇപ്പോഴാ ഒരു യോഗിയായി താ

ചെയ്യേണ്ടതായൊരുദകക്രിയഹന്ത! ഞാന്താൻ
ചെയ്യേണ്ടിവന്നുശിവനെ! തകരുന്നുചിത്തം

9. ദിനത്തിലായിജനകൻപരിരക്ഷചെയ്യാൻ
താനാണവേണ്ടതിനിയെന്നുതനിച്ചുറച്ച
വാണോരുമത്തനയനുഴിവെടിഞ്ഞശേഷം
ഞാനെന്തിനിങ്ങിനെചടഞ്ഞുകിടന്നിടുന്നു.

10. നേരായ്നിനക്കിലിതുപോലെഹിതംനടത്തി
പ്പോരാനൊരാളുവരുവാൻവളരെപ്രയാസം
നാരായണൻതുണയിനിക്കിനിമേലിലല്ലാ
താരാണൊരാളുപറവാനറിയുന്നതില്ല.

അതേ, നാരായണൻതന്നെ തുണ. താൻ സർവ്വദാ മനസ്സിൽ ധ്യാനിച്ചുപോരുന്ന സച്ചിദാനന്ദമൂർത്തിയായ ശ്രീനാരായണസ്വാമിയും' തനിക്കു ഇനി ശേഷിച്ചിട്ടുള്ള മകനായ 'നാരായണൻനമ്പൂരിയും' തന്നെ തുണ.

വെള്ളായിക്കുന്നത്തു മനക്കലെക്കു വേളികഴിച്ചു കൊടുത്തിരുന്നതും ഒരു ഉണ്ണിയുടേയും മൂന്നു പുത്രികളുടേയും മാതാവായി ഭവിച്ചതും ആയ അവിടുത്തെ പുത്രിയും 1080 ധനു 7-ാംനു- പുഴയിൽ വീണു അന്തരിച്ചുപോയി. 'ശിരസിലിഖിതമെക്കുംശിവശിവ! നീക്കീടാമോ'.

അച്ഛൻനമ്പൂരി തിരുമനസ്സിലേക്കു പ്രമാണപ്പെട്ട അനവധി സ്നേഹിതന്മാരുണ്ടെങ്കിലും വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു പ്രത്യേകസ്നേഹമുണ്ടെന്നുള്ള വിവരം എടുത്തുപറയാതെ നിവൃത്തിയില്ല. 1069-ൽ മുറജപത്തിന്നു തിരുവനന്തപുരത്തു പോയപ്പോഴാം അവിടെ വെച്ചാണ് ആദ്യമായി കണ്ടു പരിചയപ്പെട്ടത്. അന്നുമുതൽ ഇന്നുവരെയും അങ്ങോട്ടും ഇങ്ങോട്ടും അതിബഹുമാനവും അതിസ്നേഹവുമായിട്ടാണ് രണ്ടുപേരും കഴിഞ്ഞുവരുന്നത്.

അച്ഛൻനമ്പൂരിക്കു രണ്ടു ശിഷ്യന്മാരുണ്ട്. അതിൽ ഒന്ന് ഒരു നല്ല ഭാഷാകവിയായ 'ആറാംപുറത്തു ശങ്കുണ്ണിമേനോനും' മറേറത് 'കനഖല' എന്ന ദിക്കിൽ ഇപ്പോഴും ഒരു യോഗിയായി തു

മതിപ്പുവരുന്ന പെരുമനത്തു പടിഞ്ഞാറേടത്ത് രാമപുതുവാള്ളമാണ്'.

കവിതാവിഷയത്തിൽ അവിടെയ്ക്കു വലിയ കാരണവസ്ഥാനമാണുള്ളത്. 'ക്രൂർകൊണ്ടിടിന കോടലിംഗ നൃവരൻ കൊച്ചുണ്ണിയെന്നൂഴിയിൽ പേർകൊണ്ടിടിന സൽക്കവീന്ദ്ര മകുടക്കല്ലായ കല്യാശയൻ കാർകൊണ്ടൽപ്രഭനാകുമെൻ പ്രഥമശിഷ്യൻ' എന്നു കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെക്കുറിച്ചു പറഞ്ഞിട്ടുള്ള 'വെണ്മണി മഹൻനമ്പൂരിപ്പാട്' 'ഗ്രന്ഥനാംഘനനാണ് നടുവ ക്ഷോണീസുരൻ ഭാസുരൻ' എന്നാണ് അച്ഛൻനമ്പൂരിയെക്കുറിച്ചു പറഞ്ഞിരിക്കുന്നത്. അതിനാൽ പ്രൗഢകവിയായ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ പ്രസിദ്ധഗുരുവായ വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ കവിതാഗുരുവാണ് അച്ഛൻനമ്പൂരി എന്നു വരുന്നുണ്ടല്ലോ.

അച്ഛൻനമ്പൂരി തിരുമനസ്സിലെ ദിനചര്യയെപ്പററി കുറച്ചു പറയാതെ മനസ്സു സമ്മതിക്കുന്നില്ല. വെളുപ്പാൻകാലത്തു മൂന്നുമണിക്കു പതിവായികുളി, സഹസ്രാവൃത്തി ആദിത്യനമസ്കാരം, ഭഗവൽഗീത, ദേവീമാഹാത്മ്യം (സപ്തശതി), ഇതുകൾ മുഴുവൻ പാരായണം, 8½ മണിക്കു ഇതെല്ലാം കഴിച്ചു മനക്കൽ വന്നു ഭാഗവതം ഏകാദശം പാരായണം സാളിഗ്രാമപുഷ്പാഞ്ജലി, ആ സമയം നിവേദിക്കുന്ന പായസം മാത്രം (കേതന്മ്പരി ഇട്ടുണ്ടാക്കുന്ന പഞ്ചാരപ്പായസം) ഭക്ഷണം, 10 മണിക്കു ഇതെല്ലാം കഴിച്ചു രണ്ടു മണിക്കൂറ വർത്തമാനക്കടലാസ്സുകൾ വരുന്ന എഴുത്തുകൾ മുതലായതു വായിക്കുക പിന്നെ പതിവായി നടന്നുവരുന്ന മാത്രാവസ്തി ഇത്രയും കഴിഞ്ഞാൽ കുറച്ചുനേരം കിടക്കും. പിന്നെ ഭാഗവതം ഭാരതം (ഇപ്പോൾ ലോകോപകാരിയായ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ ഭാഷ) മുതലായ ബുക്കുകൾ നോക്കിയും നാമം ജപിച്ചും വരുന്ന രോഗികൾക്കു ചികിത്സകൾ നിശ്ചയിച്ചും 5½ മണിയാക്കും. അനന്തരം തേച്ചുകുളി. 7 മണിക്കു ഊണ (സാധാരണ ശാല്യന്നം ഉപകരണങ്ങളോടുകൂടി ഭക്ഷിക്കും). 9 മണിയോടുകൂടി കിടക്കും.

ഇപ്രകാരം സകലവിധമായ മാന്യതകളോടും, ഐശ്വര്യങ്ങളോടും, നിഷ്കളങ്കമായ ഹൃദയത്തോടും, ഗാഢമായ ഭഗവൽഭക്തിയോടും, ഇതിനെല്ലാററിനും പുറമെ സുവർണ്ണവർണ്ണമായ ദേഹത്തോടും, ശാന്തരസം നിറഞ്ഞു വഴിയുന്നതും മന്ദസ്മിതാർദ്രവുമായ മുഖ

6. കമലസംഭവനും ഭവനും തൊഴു-
ന്നമലമാം തവ തൃപ്പദപല്ലവം
മമ മനസ്സിലിരിക്കണമെപ്പൊഴും
വിമലകോമളകോടിശശിപ്രഭേ!

7. ഭവസമുൽഭവബാധയൊഴിച്ചിടും
ശിവസുഖങ്കരി! ശങ്കരി! ഞാൻ തൊഴാം
ദിവസവും തരണേ കരുണാർദ്രമാം
നവസുധാവസുധാധരകന്യകേ!

8. ദമശമാദിഗുണങ്ങളിണങ്ങണം
മമ സുഖം വരണം തരണം ശിവേ!
വിമലമാം തവ സൽകൃപയായിട്ട
ന്നമൃതമാമൃതമാരസുഖപ്രദേ!

9. ഭുവനസുന്ദരി ഭൂതികളുന്നിടും
ധ്രുവപദം ധുതകന്മഷമേകണം
ഇവനൊരാശ്രയമില്ല ഭവാനിതാ
നവനമാം വനമാലി തൊഴും ശിവേ!

10. തരണദുർഘടമെത്ര ഭയങ്കരം
ശരണമററ ഭവാബ്ധി കടക്കുവാൻ
തരണമേ മമ നിൻകൃപയായിടും
തരണി നീ രണി നീലഗളപ്രിയേ!

11. ഉദിതസൂര്യകരാരുണകാന്തിയാ-
ന്തിമഹത്വമെഴും തിരുമേനി ഞാൻ
മതിവിശുദ്ധിവരാൻ കരുതുന്നതേ
ഹൃദി സദാദിസദാശിവവല്ലഭേ!

12. സകലനായകനായ പുരാരിതൻ
പുകൾ പുലർന്ന പുരാതനപുണ്യമേ!

സകരുണംകളരേയണമിനിക്കെഴു-
ന്നകമലംകമലംപണിയുംപദം

13. നവനവംവനവഞ്ജുളകോമളം
ഭുവനപാവനപാദതലംതവ
ഇവനുമേവനുമററവുമേക്കിലി-
നവനമേവനമേചകകുന്തളേ!

നടുവത്തുമഹൻനമ്പൂരി.

# സാഹിത്യരക്ഷണം.



ബുദ്ധമഹർഷിയുടെ പല്ലിനും ഷേക്സ്പിയരുടെ കൈയെഴുത്തുപുസ്തകത്തിനും എഴുത്തച്ഛൻെറ മെതിയടിക്കും മററം ഉള്ള മാഹാത്മ്യം സർവ്വപ്രസിദ്ധമാണല്ലോ. സാഹിത്യകലകളിൽ പരിശ്രമിച്ച് അനശ്വരമായ യശോരാശിയെ ലോകത്തിൽ സ്ഥാപിച്ചിട്ടുള്ള മഹാന്മാരെക്കുറിച്ചു ജനസാമാന്യത്തിനുള്ള ആദരാതിശയം അനിതരസാധാരണമാകുന്നു. അവരുടെ കൃതികൾ ശാശ്വതങ്ങളാണ്. അവയോളം ശാശ്വതത്വം മററു യാതൊരു കലകൾക്കും ഇല്ല.

ജയന്തി തേ സുകൃതിനോ
രസസിദ്ധാഃ കവീശ്വരാഃ;
നാസ്തി തേഷാം യശഃകായേ
ജരാമരണജം ഭയം.

എന്നുള്ളതു സർവ്വസമ്മതം തന്നെ. മഹാപണ്ഡിതനായ ഭട്ടോജി ദീക്ഷിതർ മേല്പുത്തൂർ നാരായണഭട്ടതിരിയുടെ നിസർഗ്ഗമധുരങ്ങളായ നാരായണീയാദികൃതികളാൽ ആകൃഷ്ടനായിട്ട് അദ്ദേഹത്തെ ഒന്നു കാണണം എന്നുള്ള ആഗ്രഹത്തോടുകൂടി മലയാളത്തിലേക്കു പുറ

പ്പെടുകയും, മാർഗ്ഗമദ്ധ്യത്തിൽ വച്ചു ഭട്ടതിരി ഇഹലോകവാസം വെടിഞ്ഞു എന്നറികയാൽ വ്യസനാക്രാന്തനായി ആ പരമഭാഗവതനായ കവിശിരോമണിയുടെ വാസസ്ഥലമായ ദിക്കിനെ നോക്കി നമസ്കരിച്ചിട്ടു മടങ്ങുകയും ചെയ്തതായി കേട്ടിട്ടുണ്ട്. കാശ്മീരത്തിലെ രാജാവായ ലളിതാദിത്യൻ കന്യാകുബ്ജത്തിലെ രാജാവിനെ ജയിച്ച് ആ രാജധാനിയിൽ നിന്നും അപഹരിച്ചുകൊണ്ടുപോയ വിലയേറിയ പദാർത്ഥങ്ങളിൽ ഒന്നു നമ്മുടെ ഭവഭൂതി എന്ന മഹാകവിയായിരുന്നുവെന്നു കാണുന്നു. ഭോജരാജാവിന്റെ 'അക്ഷരലക്ഷ'ത്തെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ ഉണ്ടെന്നു തോന്നുന്നില്ല. നാല്പതു സംവത്സരങ്ങൾക്കു മുമ്പേ ഇംഗ്ലണ്ടിലെ ഒരു പുസ്തകശാലയിൽ നിന്ന് ഇരുപത്തിനാലു പവൻ വിലയ്ക്കു വിററ ഷേക്സ്പീയർകൃതിയുടെ ഒന്നാംപതിപ്പിനെ ഇപ്പോൾ ആ പുസ്തകശാലക്കാർതന്നെ മൂവായിരം രൂപാ കൊടുത്തു തിരിച്ചുവാങ്ങുന്നതിനു ഭാവിച്ചിരിക്കുന്നു എന്ന് ഈയിടെ ഒരു പത്രത്തിൽ കാണുകയുണ്ടായി.

ഓരോ കവിശ്രേഷ്ഠന്മാരുടെ കൃതികൾ ഏതെല്ലാമെന്നും, അവരുടെ ജീവിതം എപ്പോൾ ഏതേതു സ്ഥിതിയിൽ ആയിരുന്നു എന്നും, ഓരോ കൃതികളുടെ കർത്താക്കന്മാർ ഏതേതു കവികൾ ആണെന്നും സൂക്ഷ്മമായി അറിയുന്നതിനുവേണ്ടി അർവാചീനന്മാരും ആധുനികന്മാരുമായ പണ്ഡിതന്മാരുടെ തലച്ചോറും ജിഹ്വയും തൂലികയും ചെയ്തിട്ടുള്ളതും ചെയ്തുവരുന്നതുമായ പ്രയത്നങ്ങൾക്ക് അവസാനമില്ല. എന്നിട്ടും യുക്തിയുടെ സർവതോമുഖത്വം നിമിത്തം അവയിൽ അധികഭാഗങ്ങളും ഇപ്പോഴും അന്ധകാരഗ്രസ്തങ്ങളായിത്തന്നെ ഇരിക്കുന്നു. എഴുത്തച്ഛന്റെയോ നമ്പ്യാരുടെയോ ഒരു പ്രതിച്ഛായയോ കൈയെഴുത്തു പുസ്തകമോ കൈവശം ഉണ്ടായിരിക്കയും, അതിന്റെ പ്രദർശനത്തിനു ചുരുങ്ങിയതായ ഒരു ഫീസ് ഏർപ്പെടുത്തുകയും ചെയ്വാൻ ഒരാൾക്കു സാധിക്കുമെങ്കിൽ അയാൾ ക്ഷണനേരംകൊണ്ടു വിസ്മയനീയമാകുംവണ്ണം ഒരു കുബേരനായിത്തീരുമെന്നുള്ളത് അസന്ദിഗ്ദ്ധമാകുന്നു. ഇപ്പോൾ ജീവിച്ചിരിക്കുന്ന വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട്, മാനവിക്രമഏട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ട് മുതലായ പണ്ഡിതശ്രേഷ്ഠന്മാരെ ഒരു നോക്കു കണ്ടാൽ ജന്മം സഫലമായി എന്നു വിചാരിച്ച് അവരെ കാണ്മാൻ ഉത്സുകന്മാരായിരിക്കുന്ന സാഹിത്യരസികന്മാർ വളരെ ഉ

ണ്ട്. പത്രമുഖേനയോ ലേഖനമുഖേനയോ മാത്രം പരിചിതന്മാ
രായിരുന്ന പല പണ്ഡിതന്മാൎക്കും പരസ്പരദൎശനത്തിനും തന്മൂലക
മായ പരമാനന്ദാനുഭവത്തിനും ഇദംപ്രഥമമായി ഇടയാക്കിയ ആ
കോട്ടയം കവിസമാജത്തിന്റെയും അതിന്റെ സൂത്രധാരനായ
വറുഗീസുമാപ്പിള അവർകളുടേയും സ്ഥാണസഹൃദയന്മാരുടെ മന
സ്സിൽനിന്ന് ഒരിക്കലും മാഞ്ഞുപോകുന്നതല്ല. ഇപ്രകാരമുള്ള മ
ഹാന്മാരുടെ സമാഗമവും സാഹിത്യങ്ങളുടെ പരിശീലനവും കാല
ദേശങ്ങളുടെ അപരിഹാൎയ്യമായ സ്ഥിതിഭേദത്താൽ എല്ലാവൎക്കും
സുകരമായിട്ടുള്ളതല്ലെന്നു സ്പഷ്ടമാകുന്നു. ഒരു കവി എഴുതുന്ന കൃ
തികൾ എല്ലാം അദ്ദേഹത്തിന്റെ ജീവിതകാലത്തിൽതന്നെ അച്ച
ടിച്ചു എന്നു വരാവുന്നതല്ല. അപ്രകാരം അച്ചടിക്കാതെ കിടക്കു
ന്ന കൃതികളെ അദ്ദേഹത്തിന്റെ പിൽക്കാലം അന്യന്മാർ സ്വകീ
യമാക്കി അച്ചടിപ്പിക്കുക എന്നുള്ളതും അസംഭാവ്യമല്ല. അതിനു
പ്രസ്താവയോഗ്യങ്ങളല്ലാത്ത ചില ഉദാഹരണങ്ങൾ ഉണ്ട്. നേരെ
മറിച്ച് അന്യരചിതങ്ങളായ കൃതികളുടെ കൎത്തൃത്വം ഒരു കവിയുടെ
ബഹുമാനത്തേയോ അപമാനത്തേയോ ഉദ്ദേശിച്ച് അദ്ദേഹത്തിൽ
ചിലർ ആരോപിക്കുന്നതും പതിവാണ്. പല പല ഉത്തമഗ്ര
ന്ഥങ്ങൾ ഉടമസ്ഥന്മാരുടെ ഔദാസീന്യത്താലോ അസൌകൎയ്യത്താ
ലോ ഭദ്രമായി സൂക്ഷിക്കപ്പെടാതെ ചിതലിനും പുഴുവിനും ആഹാ
രമായിത്തീരുന്നുണ്ട്. ദോഷം വന്നിട്ട് അതിനെ പരിഹരിക്കുന്നതി
നേക്കാൾ അതു വരാതെ സൂക്ഷിക്കയാണ് അധികം നല്ലത്.
'പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പൎശനം വരം' എന്നാണല്ലോ ആപ്തവ
ചനം. ആകയാൽ ഈ വക ന്യൂനതകൾ പരമ്പരയാമേലും ഉണ്ടാ
കാതിരിക്കുന്നതിനായി മലയാളത്തിലുള്ള ഏതെങ്കിലും ഒരു പ്രധാ
നപട്ടണത്തിൽ ഒരു പുസ്തകമഹാശാല സ്ഥാപിക്കുന്നതു വളരെ ന
ന്നായിരിക്കുമെന്നു തോന്നുന്നു. ഈ ശാലയിൽ കിട്ടുന്നിടത്തോളം
പ്രാചീനങ്ങളും നവീനങ്ങളുമായ സകല പുസ്തകങ്ങളേയും ശേഖരി
ക്കേണ്ടതാണ്. ഇതു കൂടാതെ പ്രസിദ്ധന്മാരായ ഗ്രന്ഥകൎത്താക്ക
ന്മാരുടെ സ്വഹസ്തലിഖിതമായ ഏതെങ്കിലും പുസ്തകമോ ലേഖന
മോ യഥാലാഭം ഇവിടെ സംഗ്രഹിക്കണം. കഴിയുന്നിടത്തോളം
ഓരോരുത്തരുടേയും പ്രതിച്ഛായയും ജീവചരിത്രവുംകൂടി സമ്പാദി
ക്കേണ്ടതാണ്. ഇങ്ങിനെ ഒരു പുസ്തകമഹാശാല ശാശ്വതമാണെ

ന്നു വിശ്വസിക്കത്തക്ക നിലയിൽ സ്ഥാപിക്കപ്പെടുന്നതായാൽ ഇപ്പോൾ ജീവിച്ചിരിക്കുന്ന എല്ലാ ഗ്രന്ഥകൎത്താക്കന്മാരും അവിടെ സ്ഥാപിക്കാനായി സ്വകീയകൃതികളുടെ ഓരോ പ്രതിയും, (അച്ചടിച്ചതോ കൈയെഴുത്തു പ്രതിയോ രണ്ടുംകൂടിയോ) അവരവരുടെ പ്രതിച്ഛായയും, വേണ്ടിവന്നാൽ ജീവചരിത്രവും സസന്തോഷം അയച്ചുകൊടുക്കാതിരിക്കയില്ല. ഈ പുസ്തകമഹാശാല എത്ര രമണീയമായിരിക്കും! ഇതിന്റെ ദൎശനം എത്ര സ്പൃഹണീയം! നോക്കുക: ഒരിടത്ത് ഒരു മഹാകവിയുടെ പ്രതിച്ഛായ! അതിനു നേരെ താഴെ അദ്ദേഹത്തിന്റെ നാമധേയം, സ്വഹസ്തലിഖിതം, കൃതികൾ, അവയുടെ പട്ടിക, ജീവചരിത്രം. അതാ! മറെറാരിടത്ത വേറൊരു മഹാകവിയുടെ. എന്തൊരാഹ്ലാദമാണ് ഇവിടെ ഉണ്ടാവുക!!

പുസ്തകശാലയുടെ മാഹാത്മ്യത്തെക്കുറിച്ച് ഡർഹാമിലെ ബിഷപ്പായ റിച്ചഡ് ഡിബെറി (Richard de Bury) 560 വൎഷങ്ങൾക്കു മുമ്പേ ഇപ്രകാരം എഴുതിയിരിക്കുന്നു:—

'ഇവ (പുസ്തകങ്ങൾ) ചൂരൽകൊണ്ടുള്ള താഡനങ്ങളോ ശകാരങ്ങളോ കോപമോ പ്രതിഫലമോ കൂടാതെ നമ്മെ പഠിപ്പിക്കുന്ന ഗുരുക്കന്മാരാകുന്നു. നിങ്ങൾ അടുത്തു ചെല്ലുമ്പോൾ ഒക്കെയും അവർ ജാഗ്രത്തുകളായിരിക്കുന്നു. നിങ്ങൾ എന്തുതന്നെ ചോദിക്കുന്നതായാലും അവർ ഒളിച്ചുവയ്ക്കാതെ അവയുടെ മറുവടി പറഞ്ഞു തരുന്നു. നിങ്ങൾ തെററിദ്ധരിച്ചാലും അവർ ഒരിക്കലും വൈമനസ്യം കാണിക്കുന്നില്ല. നിങ്ങൾ അറിവില്ലാത്തവരായിരുന്നാൽ അവർ നിങ്ങളെ പരിഹസിക്കയില്ല. അതിനാൽ ഒരു പുസ്തകശാല സൎവ്വദ്രവ്യങ്ങളെക്കാളും വിലയേറിയതാകുന്നു. അതുപോലെ സ്പൃഹണീയമായിട്ടു മറെറാന്നുംതന്നെ ഇല്ല. ആയതുകൊണ്ടു സത്യം, സന്തോഷം, ജ്ഞാനം, വിജ്ഞാനം, ഈശ്വരവിശ്വാസം ഇവയെ അനുഗമിക്കണമെന്നു ദൃഢനിശ്ചയമുള്ള പുരുഷൻ പുസ്തകവായനയിൽ ആസക്തനായിരിക്കേണ്ടത് അത്യാവശ്യകമാകുന്നു'.

560 വൎഷങ്ങൾക്കു മുമ്പേയുള്ള ഇതിന്റെ മാഹാത്മ്യം ഇത്ര വളരെയാണെങ്കിൽ അതിൽ പിന്നെ അനവധി പുസ്തകങ്ങൾ നവീനബോധങ്ങളോടുകൂടി ദിനംപ്രതി വൎദ്ധിച്ചിട്ടുള്ളതും വൎദ്ധിച്ചുകൊണ്ടിരിക്കുന്നതും ആയ ഈ കാലത്തിൽ അത് എത്ര ശതഗുണം അധികമായിരിക്കുന്നു എന്നു പറയണമെന്നില്ലല്ലൊ. ഏകദേശം മേൽ

പറഞ്ഞ രീതിയിൽ തന്നെയെങ്കിലും ഈ വിഷയത്തെപ്പററി ഗ്രന്ഥകാരന്മാരിൽ പ്രസിദ്ധനായ ... ത്തരേണ പെട്രാക്ക് (Petrarch) എന്ന പണ്ഡിതൻ പറയുന്നത് ഇപ്രകാരമാണ്:—

'ഞാൻ എത്രയും സ്നേഹിതന്മാരെ സമ്പാദിച്ചിട്ടുണ്ട്. അവരുടെ സമാഗമം എനിക്ക് എല്ലായ്പ്പോഴും ഉല്ലാസപ്രദമാണ്. അവർ എല്ലാ കാലത്തും ഉള്ളവരാകുന്നു. അവക്ക് രാജ്യതന്ത്രങ്ങളിലും യുദ്ധസമ്പ്രദായങ്ങളിലും പ്രകൃതിതത്വങ്ങളിലും നൈപുണ്യം ഉണ്ട്. അവർ സർവദാ എന്റെ അധീനതയിൽ ഇരിക്കുന്നതിനാൽ അവരുടെ സമാഗമം എനിക്കു സുഖകരമാകുന്നു. അവരെ സ്വീകരിക്കയോ നിരാകരിക്കയോ ചെയ്യുന്നത് എന്റെ ഇച്ഛാധീനമാണ്. അവർ ഒരിക്കലും ഉപദ്രവകാരികളല്ല. എന്നാൽ ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്കെല്ലാം ഉടനുടൻ അവർ ഉത്തരം പറയുന്നു. ചിലർ എന്നോടു പൂർവകാലസംഭവങ്ങളെ വിവരിക്കുന്നു. മററു ചിലർ പ്രകൃതിയുടെ രഹസ്യങ്ങളെ ഉപദേശിക്കുന്നു. ചിലർ ജീവിക്കേണ്ടത് എങ്ങനെ എന്നും, മററു ചിലർ മരിക്കേണ്ടത് എങ്ങനെ എന്നും എന്നെ പഠിപ്പിക്കുന്നു. ചിലർ അവരുടെ ഉന്മേഷവിശേഷത്താൽ എന്റെ ഉൽകണ്ഠകളെ ഉന്മൂലനം ചെയ്കയും മനസ്സിനെ ഉല്ലസിപ്പിക്കയും ചെയ്യുന്നു. മററു ചിലർ എന്റെ മനസ്സിനു ധൈര്യത്തെ തരുന്നതിനു പുറമേ തൃഷ്ണകളെ നിയമിക്കയും സ്വശക്തിയെത്തന്നെ ആശ്രയിച്ചിരിക്കയും ചെയ്യേണ്ടത് എങ്ങനെയാണെന്നുള്ള പ്രധാനമായ തത്വത്തെ എനിക്കു നല്ലവണ്ണം മനസ്സിലാക്കിത്തരികയും ചെയ്യുന്നു. ചുരുക്കിപ്പറകയാണെങ്കിൽ അവർ സകല കലകളുടേയും സകല തത്വങ്ങളുടേയും പ്രവേശദ്വാരങ്ങളെ എനിക്കായിത്തുറന്നുതരുന്നു. എല്ലാ വിഷമാവസ്ഥകളിലും എനിക്ക് അവരുടെ ബോധനങ്ങളെ ആശ്രയിച്ച് ആശ്വസിക്കാവുന്നതാണ്. ഈ സേവനകൾക്കെല്ലാം പ്രതിഫലമായി അവർ എന്നോടാവശ്യപ്പെടുന്നത് എന്റെ ചെറുതായ ഗൃഹത്തിന്റെ വല്ല മൂലയിലും സൌകര്യമുള്ള ഒരു മുറിയിൽ അവരെ പാർപ്പിക്കണം എന്നു മാത്രമാകുന്നു. അവർ അവിടെ സമാധാനത്തോടുകൂടി പാർത്തുകൊള്ളും. ജനസംഘത്തിലുള്ള വ്യവഹാരങ്ങളിൽ ഉൾപ്പെടുന്നതിനേക്കാൾ ഏകാന്തമായും ശാന്തമായും ഇരിക്കുന്നതിലാണ് അവർ അധികം സന്തോഷിക്കുന്നത്'.

'പുസ്തകങ്ങൾ ഇല്ലാത്ത മുറി ആത്മാവില്ലാത്ത ദേഹംപോലെ
യാകുന്നു' എന്നു സിസെറോ (Cicero) എന്ന തത്വജ്ഞാനിയും
'ഒരു ഗ്രന്ഥസമുച്ചയം വാസ്തവത്തിൽ ഒരു സർവകലാശാലയാകു
ന്നു' എന്നു കാർലൈൽ (Carlyle) എന്ന പണ്ഡിതനും പറഞ്ഞി
രിക്കുന്നു.

'വിദ്വാന്റെ ഒരു ദിവസം മൂഢന്റെ ജീവിതകാലത്തോടു തു
ല്യമാകുന്നു' എന്നു അറേബ്യൻ ഭാഷയിൽ ഒരു പഴഞ്ചൊല്ലുണ്ട്.

ഇംഗ്ലണ്ടിൽ ഒരു ഗ്രാമത്തിലെ ലോഹകാരൻ റിച്ചാർഡ്സ
ന്റെ (Pamela) എന്ന നാവൽ വാങ്ങി തന്റെ ആലയിൽ ഇരുന്ന്
ഉഷ്ണകാലത്തിൽ വൈകുന്നേരംതോറും സശ്രദ്ധന്മാരായ അനേക
ശ്രോതാക്കന്മാരുടെ മുൻപിൽവച്ചു വായിക്ക പതിവായിരുന്നു. അ
ത് അത്ര ചെറിയ പുസ്തകമായിരുന്നില്ല. എങ്കിലും അതു മുഴുവൻ
അവർ ഉത്സാഹപൂർവം കേട്ടു. ഒടുവിൽ അതിലെ നായികയേയും
നായകനേയും സുഖമായ ദീർഘജീവിതത്തിനായി യോജിപ്പിക്കുന്ന
സന്തോഷാവസരം വന്നപ്പോൾ അവർ അടക്കാൻ പാടില്ലാത്ത
ആഹ്ലാദാതിശയത്താൽ അത്യുച്ചത്തിൽ ആർപ്പു വിളിക്കയും, അടു
ത്തുണ്ടായിരുന്ന പള്ളിയിൽ കയറി കൂട്ടമണിയടിക്കയും ചെയ്തു എ
ന്നു കാണുന്നു. പുസ്തകവായനയാലുണ്ടാകുന്ന ഗുണവും ആഹ്ലാദ
വും എത്ര വലുതാണെന്നുള്ളതിലേയ്ക്കു ഇത്രയും വചോവിസ്തരംത
ന്നെ അനാവശ്യകമല്ലയോ എന്നു തോന്നുന്നുണ്ടെങ്കിലും ശ്രീശങ്കരാ
ചാര്യരുടെ വാങ്മധുരിയിൽ ഇളകി മറിഞ്ഞു മാധവാചാര്യർ പ
റഞ്ഞിട്ടുള്ള ഒരു ഒന്നാംതരം ശ്ലോകംകൂടി ഇവിടെ ചേർക്കുന്നതിനു
വായനക്കാരോട് അനുവാദം ചോദിച്ചുകൊള്ളുന്നു.

'അസ്സാംദ്രസ്സ്വസലിസ്സ്വാം ചിരതരമചരം ക്ഷീരമദ്രാക്ഷമിക്ഷും
സാക്ഷാദ്ദ്രാക്ഷാമജക്ഷം മധുരസമധയം പ്രാഗവിന്ദം മരന്ദം
മോചാമാചാമമന്യോ മധുരിമഗരിമാ ശങ്കരാചാര്യവാചാ-
മാചാന്തോഹന്ത! കിം തൈരലമപി ചസുധാസാരസീ സാരസീങ്കാ'

(അർത്ഥം:— ഞാൻ ആഗ്രഹത്തോടുകൂടി തൈരിന്റെ ഘനമ
ല്ലാത്ത ഭാഗം ഭക്ഷിച്ചിട്ടുണ്ട്. വളരെക്കാലം പാൽ കുടിച്ചിട്ടുണ്ട്.
കരിമ്പിനെ ആസ്വാദിച്ചിട്ടുണ്ട്. മുന്തിരിങ്ങാപ്പഴം നല്ലപോലെ ഭു
ജിച്ചിട്ടുണ്ട്. തേൻ കുടിച്ചിട്ടുണ്ട്. പണ്ടേതന്നെ പൂന്തേനും പാ
നം ചെയ്തിട്ടുണ്ട്. വാഴപ്പഴം ധാരാളം ഭക്ഷിച്ചിട്ടുണ്ട്. എ

ണാൽ ശങ്കരാചാൎയ്യരുടെ വാക്കുകളെ ആസ്വദിച്ചതിൽ അതിനുള്ള വലുതായ മാധുൎയ്യം അന്യാദൃശമായിരിക്കുന്നു. ആശ്ചൎയ്യം! അതുള്ളപ്പോൾ മുൻപറഞ്ഞ മധുരസാധനങ്ങൾ എന്തിനാണ്? എന്നു മാത്രമല്ല, സാക്ഷാൽ സുധയുടെ സാരസ്യസൎവ്വസ്വവും നിഷ്ഫലംതന്നെ).

ശാശ്വതമെന്നു പലരാലും പൂൎണ്ണമായി വിശ്വസിക്കപ്പെട്ടിരുന്ന ആർബത്ത്നട്ടിന്റെ കമ്പനിതന്നെയും പൊളിഞ്ഞുപോയിരിക്കുന്ന കഥയോൎക്കുമ്പോൾ പ്രസ്തുത മഹാശാലയുടെ സ്ഥാപനം സ്ഥിരപ്രതിഷ്ഠമായിരിക്കുന്നതിനുവേണ്ടി ചെയ്യേണ്ടവയായ അനേകം മുൻകരുതലുകൾ അഹമഹമികയാ മനസ്സിൽ അങ്കുരിക്കുന്നുണ്ട്. എന്നാൽ ഈ വിഷയത്തിൽ താൽപൎയ്യവും ആഢ്യലോദയകൎമ്മതവും ഉള്ളവരായ ഏതാനും മഹാന്മാർ ഉദ്യമിക്കാമെങ്കിൽ കാൎയ്യം അനായാസം സാധിക്കാവുന്നതും നമുക്ക് ഒരു 'മലയാളസാഹിത്യമഹാനിധി' ലഭിക്കുന്നതും ആകുന്നു. ഇതിൽ ഗവർൺമെന്റിന്റെ സഹകരണമോ ഭാരവാഹിത്വംതന്നെയുമോ യഥേഷ്ടം സമ്പാദിക്കുക എന്നുള്ളതു ശ്രമിച്ചാൽ അസാധ്യമാണെന്നു തോന്നുന്നില്ല. 'ഇപ്പോൾ പലരും സ്വീകരിച്ചു തുടങ്ങിയിരിക്കുന്ന 'വന്ദേമാതരം' എന്ന പഞ്ചാക്ഷരത്തിലെ മാതൃശബ്ദത്തിന് മാതൃഭാഷയായ മലയാളം എന്ന അൎത്ഥത്തെ സ്വീകരിച്ചാൽ കൊള്ളാം' എന്ന് ഈയിടെ ഒരു ഉപസംഹാരപ്രസംഗത്തിൽ മഹാനുഭാവനായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് അഭിപ്രായപ്പെട്ടിട്ടുള്ള വിവരംകൂടി പ്രസ്താവിച്ചുകൊണ്ടു പ്രകൃതത്തിന്റെ പൎയ്യാലോചനയ്ക്കായി ഭാഷാഭിമാനികളായ മഹാജനങ്ങളെ സവിനയം ക്ഷണിച്ചുകൊള്ളുന്നു.

കെ. സി. കേശവപിള്ള.

---

# മലയാളകൊല്ലം

(നാലാംസൎഗ്ഗം)

വൃശ്ചികമാസം

1

പൊങ്ങിത്തുടങ്ങിലഘുവാഷ്പകപോലെമഞ്ഞു മങ്ങിത്തുടങ്ങിചെറുതാരഗണങ്ങളല്ലിൽ
തുംഗാചലസ്ഥനിസമസ്തഖഗാധിനാഥ നംഗാരകാലയമണഞ്ഞുവസിച്ചിടുന്നു.

16

എല്ലാവും ഝടിതി ചുട്ടുകെട്ടുമ്പടിയ്ക്കു മെല്ലെന്നു ശീതമയമായ്‌ ചമയുന്നകാലം
ചൊല്ലാവതോ ഉഷ്ണകരനസ്തമനാചലത്തിൽ ചെല്ലുന്ന വേഗമൊട്ടുരം വൃതടിച്ചിടുന്നു,

17

ലോകക്ഷയഹേതു ബലമിങ്ങു വിസർഗ്ഗകാലമാകുന്ന മൂലമതിയായി വളർന്നിടുന്നു.
മാഴ്കാതെ രാത്രി, മദനോത്സവസൽപതാകേ കോകവധൂവിഷമ്മചളരേ വലുതായിടുന്നു,

18

ചെലൊത്ത കോകമിഥുനത്തൊടിടഞ്ഞു മഞ്ഞു ശൈലത്തൊടേറ്റവുമിണങ്ങിയ കൊങ്കയുമ്
പ്രാലേയശൈലസഖി പൊന്മലമഞ്ഞു തെഴുന്നി ക്കാലേ ദിവാകരനെയേറെ മറച്ചിടുന്നു.

19

പൃത്ഥ്വീസമസ്തജനദേഹമഹാബലത്തെ ച്ചേർത്തിടുമിപ്പൊഴുതിലസ്സുഹിമസ്ഥലത്താൽ
കീർത്തിപ്പെടുന്ന തിവല്ലഭനേള്ളനപ്പ കീർത്തിപ്രകാശമഴകോടുയരുന്നു കാന്തേ

20

ചൈപാംസുധാംശനസുധാതരമണ്ഡലങ്ങൾ ചേരുന്ന നാകമതിലേയ്ക്കു സുധാചയത്തെ
പാരിങ്കൽനിന്നു സുരസേവകരായമർത്ത്യന്മാരാദരാൽ ഹിമമിഷത്തൊടയച്ചിടുന്നു

21

കഞ്ജങ്ങൾ മഞ്ഞുനിവെടങ്ങുമയങ്ങുമാറു മഞ്ഞിൻ ജഗത്തിലിതവന്നു നിറഞ്ഞിടുന്നു
ഞെഞ്ചിച്ചു ടാതെ പാംസിഹബന്ധുവാട്ടുന്നെഞ്ചിച്ചിടുന്ന പകലൊന്നു ചടച്ചിടുന്നു

22

ധാരാളമായിവരധാരാവലയത്തിൽ വന്നു ചേരുന്നു സമ്പ്രതി തുഷാരകഠോരവാതം
നേരായശേഷപവനാശയസഞ്ചയങ്ങൾ പാരിച്ചിടുമ്മദഭരംകലരുന്നു ചിത്തേ

23

വൃക്ഷാഗ്രവാസിഗതികൾ അതിവിഷണ്ണമകിവൃക്ഷങ്ങളേ ഝടിതി തൻറബലാൽ കുലുക്കി
അക്ഷീണവശമൊട്ടു കാറ്റുകൾ വീശിടുന്നു പക്ഷീന്ദ്രവൈരി ഭുജഗങ്ങൾ മറിച്ചിടുന്നു

24

താരാദി ചാരബഹുഗന്ധഗണങ്ങളുള്ള താരാപഥാംബുനിധിയിൽ പവനപ്രവാഹം
ചേരുന്നതത്ര കല്ലിയാടിടുമന്ധരാജഘോഷം സൈപാരം ചരിപ്പതിനഹന്തകുഴങ്ങിടുന്നു

25

പുന്ന്യാദ്രിപുണ്ഡശിഖിതന്നഹിതാജലൌഘാമണ്ണിൻറചോട്ടിലമരാതെ ഹിമസ്ഥലത്താ
തിണ്ണം സമസ്തദിശി പൊങ്ങിവരുന്നു വാതം ചന്ദ്രസ്വഭാവമണയുന്നുള്ളതാശമിത്രം

26

സ്തംഭിച്ചിടുമ്പടി തണുപ്പു വളർത്തുകൊണ്ടു ജൃംഭിച്ചിടും ലഘുതപൂണ്ടുയരും ഹിമത്താൽ
സമ്പൂർണ്ണമാസ്ഥിമപതിത്രക്ഷതചേന്ന ലോകം കമ്പിച്ചിടുന്നു മുഴുവൻ പവനപ്രകോപാൽ

27

ആയാം, ക്രിയാസ്വധികദക്ഷത, വഹ്നിദീപ്തി, മായംവിനാ ലഘുത, യെന്നിവ സംഭവിപ്പാൻ
ഞായത്തിലഗ്നിസഖിനാകചരൻ സമീരൻ വ്യായാമമിപ്പൊഴുതിലേറ്റമെടുത്തിടുന്നു

28

പങ്കാതുരം വപ്പിയഭേദിച്ചിട്ടമൊട്ടു മന്ദ്രായ് വങ്കോപമോടു പവമാനനണഞ്ഞിടുന്നു
സങ്കോചമോടു പകലങ്ങനെ [illegible]ച്ചിടുമ്പോൾ തങ്കോപമാർ ഭവനിരാവെടിയുന്നു മന്ദം

29

കണ്ടാൽ പുകക്കു സമമാശ്ലിലസുന്ന മഞ്ഞു കൊണ്ടേറ്റ [illegible] ബന്ധമാം ഭുവനാന്തരാളേ
കണ്ടിട്ടു വഹ്നിസഖിയാകിയ വായുമോദാൽ കൊണ്ടാടിയങ്ങിനെ വളർന്നു വരുന്നു വേഗാൽ

# ഭൂരുഹശാസ്ത്രം



ജീവികളെ അചരങ്ങൾ എന്നും ചരങ്ങൾ എന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒരു സ്ഥലം വിട്ടു മറെറാരു സ്ഥലത്തെക്കു സ്വേച്ഛപോലെ പോകുന്നതിന്നു ശക്തിയില്ലാത്തതായ ജീവികളെ അചരമെന്നും മേൽപ്രകാരം ചെയ്യുന്നതിന്നു ശക്തിയുള്ള ജന്തുക്കളെ ചരമെന്നും പറയുന്നു. അചരങ്ങളിൽ വൃക്ഷങ്ങൾ, തൃണങ്ങൾ, ലതകൾ മുതലായവയും ചരങ്ങളിൽ മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ, മത്സ്യങ്ങൾ മുതലായവയും ഉൾപ്പെടുന്നു. ജീവനുള്ള വസ്തുക്കൾക്കു സമുദായനാമമായിട്ടാണല്ലൊ ജീവി എന്ന പദത്തെ ഉപയോഗിച്ചു വരുന്നത്. ആ സ്ഥിതിക്കു അചരങ്ങളെ ഇതിൽ ഉൾപ്പെടുത്താമൊ എന്നൊരു സംശയം ചിലർക്കുണ്ടായെക്കാം. എന്നാൽ അചരങ്ങൾക്കും ജീവനുണ്ടെന്നു തെളിയുന്ന പക്ഷം ആ ആക്ഷേപത്തിന്ന് അവകാശമില്ലല്ലൊ.

ജീവനുള്ള വസ്തുക്കളുടെ പ്രധാന ഗുണങ്ങൾ 1. ജനനം 2. വർദ്ധനം 3 പോഷണം 4. രക്ഷണം 5. ഉല്പാദനം 6. മരണം ഇവയാകുന്നു. ഇതിൽ ഒരു വൃക്ഷത്തിന്റെയൊ മറെറാ ബീജം മുളക്കുന്നതുകൊണ്ട് ഒന്നാമത്തെ ഗുണത്തെയും, അങ്ങിനെ മുളച്ചാൽ ആയതു ക്രമേണ വലുതായി വളരുന്നതുകൊണ്ടു രണ്ടാമത്തെ ഗുണത്തെയും ആ വളൎന്ന വൃക്ഷത്തിൽ ബീജം ഉണ്ടാകുന്നതുകൊണ്ട് അഞ്ചാമത്തെ ഗുണത്തെയും കലാശം ആ വൃക്ഷം നശിക്കുന്നതുകൊണ്ട് ആറാമത്തെ ഗുണത്തെയും തെളിയിക്കുന്നു. ഇനി മൂന്നും നാലും ഗുണങ്ങളായ പോഷണം രക്ഷണം ഇവയെപ്പററി അല്പമൊന്നു വിസ്തരിക്കേണ്ടതായിരിക്കുന്നു.

നാം ഒരു പയറൊ അവണക്കിൻ കുരുവൊ മറെറാ നനവുള്ള ഭൂമിയിൽ കുഴിച്ചു മൂടിയാൽ മൂന്നു നാലു ദിവസംകൊണ്ടു ഭൂമിക്കു മീതെ ഒരു മുള വരുന്നതായി കാണാം. ആ സമയത്ത് അതിനെ മ

ന്തി നോക്കിയാൽ ഭൂമിയിൽ കീഴ്പ്പോട്ടും മുളപോലെ ഒരു സാധനം പോയിരിക്കുന്നതായി കാണാം. ഇങ്ങിനെ കീഴ്പ്പോട്ടു പോയിട്ടുള്ള സാധനമാണു പോഷണത്തിന്നു പ്രധാനമായ അംശം. ഇതിനെ മൂലമെന്നും വേരെന്നും പറയും. ഈ വേരു ക്രമേണ അനേകം വേരുകളായി പിരിഞ്ഞു മുരടു നില്ക്കുന്ന സ്ഥലത്തുനിന്നും വളരെ ദൂരം ഭൂമിയിൽ വ്യാപിച്ചു ജലത്തേയും ഭക്ഷണദ്രവ്യത്തേയും ശേഖരിക്കുന്നു. ഇപ്രകാരംതന്നെ ഭൂമിക്കു മീതെ കണ്ട മുളയും മേല്പോട്ട് ഉയൎന്നു ശാഖകളായും പത്രങ്ങളായും തീൎന്ന് ആകാശത്തിൽ വ്യാപിച്ചു കിടക്കുന്ന വായുവിൽനിന്നു ഇംഗാലാമ്ലത്തെ (Carbonic acid-gas) ആകൎഷിച്ച് അതിൽനിന്നും ഇംഗാലത്തെ (Carbon) തന്റെ ദേഹപോഷണത്തിന്നു സ്വീകരിക്കുകയും ആമ്ലജൻ (Exygen) പ്രാണവായു എന്ന വായുവിനെ ചുററുമുള്ള വായുമണ്ഡലത്തിലേക്കു മോചിക്കുകയും ചെയ്യുന്നു. പത്രങ്ങളുടെ ഈ പ്രവൃത്തി നമ്മുടെ ശ്വാസോച്ഛ്വാസത്തിന്നു സമാനമാണ്. വേരുകൾ ആവശ്യത്തിന്നനുസരിച്ചു ഭക്ഷണദ്രവ്യങ്ങളെ ഭൂമിയിൽനിന്നും സമ്പാദിച്ചു അവയെ രസനാളങ്ങൾ ശേഖരിച്ചു ജലത്തിൽ കലക്കി വൃക്ഷത്തിന്റെ എല്ലാ ഭാഗങ്ങളിലേക്കും അയക്കുന്നതു നമ്മുടെ ദേഹത്തിലുള്ള രക്തസഞ്ചാരത്തോട് ഉപമിക്കാം. രക്ഷണമെന്ന പദത്തിൽ പോഷണമെന്ന പദത്തിന്റെ തല്പൎയ്യംകൂടി അടങ്ങിട്ടുണ്ട്. എങ്കിലും രക്ഷണമെന്ന പദത്തിന്ന് ഇവിടെ ആപന്മോചനമെന്ന പ്രത്യേകാൎത്ഥത്തെ മാത്രമേ സ്വീകരിച്ചിട്ടുള്ളു.

ഒരു വൃക്ഷം വളൎന്നുവരുമ്പോൾ അതിന്റെ വളൎച്ചക്കു പ്രതിബന്ധമായി വേറെ ഒരു വൃക്ഷത്തിൻ ശാഖയോ മറേറാ നേരെ മുകളിൽ നിന്നിരുന്നാൽ ഈ വിധം പ്രതിബന്ധം ഇല്ലാത്ത സ്ഥലംനോക്കി കുഴിഞ്ഞുമാറി വളരുന്നതു നാം സാധാരണ കാണാറുണ്ടല്ലോ. ഇപ്രകാരം തന്നെ നിബിഡങ്ങളായ വൃക്ഷക്കൂട്ടങ്ങളുടെ ചുവട്ടിൽ മുളച്ചുണ്ടാകുന്ന ബാലവൃക്ഷങ്ങൾ യാതൊരു ശാഖയേയും ജനിപ്പിക്കാതെ നേരെ മേല്പോട്ടുയൎന്നു ചുററുമുള്ള വൃക്ഷശാഖകളുടെ ഇടയിൽ കൂടി വൃക്ഷബാധയില്ലാത്തതായ ആകാശദേശത്തിൽ പ്രവേശിച്ചതിന്റെ ശേഷമേ ശാഖകൾ മുതലായതു ജനിപ്പിച്ചു വളരുന്നുള്ളു. മറെറാരു വൃക്ഷത്തേയോ മറേറാ ആശ്രയിച്ചു വളരേണ്ടതായ ലതാജാതിയിൽ വള്ളിക്കു ബലമുള്ളവ താനൊങ്ങൾ ആശ്രയിച്ചു പടൎന്നു കേറിയിരി

കുന്ന വൃക്ഷങ്ങളിൽനിന്നും കൊടുംകാററിനാലോ മറേറാ മറിഞ്ഞു താഴെ വീണുപോകാതിരിക്കത്തക്കവണ്ണം ആ വൃക്ഷങ്ങളെ ദൃഢമായി ചുററി ബന്ധിച്ചു പടരുന്നു. വള്ളികൾ ശക്തിയില്ലാത്ത മററുചില ലതകൾ പത്രോല്പത്തിസ്ഥാനങ്ങളിൽ ഓരോ കൊടികൾ ജനിപ്പിച്ചു അതിന്റെ അഗ്രത്താൽ താന്താങ്ങൾ ആശ്രയിച്ചിരിക്കുന്ന വൃക്ഷങ്ങളോടു സ്ഥിരബന്ധങ്ങളായി രക്ഷപ്പെടുന്നു. ഇപ്രകാരംതന്നെ വെററിലക്കൊടി മുളകുകൊടി ഇവയെപ്പോലെയുള്ള മററുചില ലതകൾ പത്രോല്പത്തിസ്ഥാനങ്ങളിൽ അനേകം വേരുകളെ ജനിപ്പിച്ച് അവയാൽ വൃക്ഷത്തെ ദൃഢമായി പിടിച്ചു പടന്നു കേറുന്നു. ഇതു പോലെ അനേകം ഉദാഹരണങ്ങളെ ചേൎക്കാം. സൂക്ഷ്മം നോക്കിയാൽ ചരങ്ങളിൽ കണ്ടുവരുന്നതുപോലെ ആത്മരക്ഷക്കുള്ള ശ്രമവും വഴക്കും അചരങ്ങളിലും നടന്നുവരുന്നുണ്ട്. ശക്തിയുള്ളവർ ശേഷിക്കുക ശക്തിയില്ലാത്തവർ നശിക്കുക എന്ന ന്യായം അചരങ്ങളേയും ബാധിച്ചിട്ടുണ്ട്. സൎവ്വകൎമ്മത്തിനും ആധാരമായിരിക്കുന്ന 'ഞാനെന്നും എനിക്കെന്നും എന്റെ എന്നും'' ഉള്ള ബുദ്ധി ചരങ്ങളുടെ ഇടയിൽ പ്രബലപ്പെട്ടിരിക്കുന്നതുപോലെ തന്നെ സൂക്ഷ്മം നോക്കിയാൽ അചരങ്ങളുടെ ഇടയിലും കാണാം. തന്തുക്കൾ കഴിയുന്നതും ഉപദ്രവം തട്ടാതെ സ്വജാതിയെ രക്ഷിപ്പിക്കുന്നതിനും ബാല്യത്തിൽ താന്താങ്ങളുടെ സന്തതികളെ രക്ഷിക്കുന്നതിനും അചരങ്ങൾ ചെയ്യുന്ന ശ്രമത്തെ സൂക്ഷിച്ചു നോക്കിയാൽ ഇതു ദൃഷ്ടാന്തപ്പെടും. ഈ സംഗതി വിശദപ്പെടുത്തുന്നതിന്നു ചില ഉദാഹരണങ്ങൾ ഇവിടെ ചേൎക്കുന്നു.

ഒന്നാമതു നമുക്കു ഏറ്റവും പരിചയമുള്ള ഒരു നാളികേരം കയ്യിൽ എടുത്തു പരിശോധിക്കുക. പ്രഥമദൃഷ്ടിയിൽ ഇതു ഏററവും മിനുസമായും ഉറപ്പുള്ളതായും ഇരിക്കുന്ന ഒരു തൊലിയാൽ പൊതിയപ്പെട്ടും മൂന്നു പട്ടമായിട്ടു മൂടു സ്വല്പം കൂൎത്തും അഗ്രം കുഴിഞ്ഞും കുഴിയുടെ ചുററും തടിച്ചും കുഴിയുടെ മദ്ധ്യത്തിൽ അത്രുപാ വട്ടത്തിൽ ബ്രുഷ്ഷിന്റെ തല പോലെ നാരുകളുടെ അററം കണ്ടും ഇതിനേയും ഈ കുഴിയേയും ആദിയിൽ ഒരു തൊപ്പിപോലെ ഒരു സാധനത്താൽ മൂടിയുമാണ് കാണുന്നത്. ഈ നാളികേരത്തെ ഒരു വെട്ടുകത്തികൊണ്ടോ കുററിക്കോലുകൊണ്ടോ പൊതിച്ചാൽ അണ്ഡാകൃതിയായ സാക്ഷാൽ നാളികേരം ചേരേയും അതിനെ പൊതിഞ്ഞിരുന്ന

തൊലയായ ചകിരി വേറേയുമായി തിരിയുന്നു. ഈ ചകിരിയെ ആവൎത്തിച്ചും പരിശോധിച്ചാൽ പല തരത്തിലുള്ള നാരുകളാൽ ഉണ്ടാക്കപ്പെട്ട ഒരു കൂട്ടിൽ വളരെ മൃദുത്വവും പതുപ്പും ഉള്ള ഒരു സാധനം നിറച്ച് ഏകോപിച്ച് ഉണ്ടാക്കിയതാണെന്നും മുഖത്തുനിന്നു സുമാർ ആശാരിക്കോൽക്കു രണ്ടര വിരൽ താഴേ മുതൽക്കാണ് സാക്ഷാൽ നാളികേരം പ്രായേണ ഇരിക്കുന്നത് എന്നും മേൽപറഞ്ഞ രണ്ടരവിരൽ സ്ഥലത്തു മററുള്ള ഭാഗങ്ങളിൽ കാണുന്നതിനേക്കാളും എത്രയോ മൃദുവായ നാരുകളും അധികം ചോറും ഉള്ളതായി ബോദ്ധ്യപ്പെടും. ഇനി ചകിരിയിൽനിന്നു വേർതിരിക്കപ്പെട്ട സാക്ഷാൽ നാളികേരത്തെ പരിശോധിക്കാം.

ഇതിന്റെ ബഹിർഭാഗം ഏററവും കഠിനമുള്ളതും ചിരട്ട എന്നു വിളിച്ചു വരുന്നതും ആയ ഒരുമാതിരി ഓടിനാൽ പൊതിഞ്ഞും മുഖത്ത് അടപ്പുപോലെ മൂന്നു സ്ഥാനത്തായി മാർദ്ദവം ഏറിയ ഒരു സാധനത്താൽ മൂടിയും കാണാം. ഈ സാധനത്തെ പിശ്ശാങ്കത്തികൊണ്ടോ നഖംകൊണ്ടോ ചുരണ്ടി നീക്കിയാൽ മൂന്നു കണ്ണുകൾ പ്രത്യക്ഷപ്പെടും. ഈ കണ്ണുകളെ പതുക്കെ കുത്തിനോക്കിയാൽ ഇതിൽ ഒന്ന് എളുപ്പത്തിൽ തുളയുന്നതായിട്ടും മററു രണ്ടു കണ്ണുകൾക്കു ചിരട്ടയുടെ കാഠിന്യം ഉള്ളതിനാൽ കള്ളക്കണ്ണുകളാണെന്നും ബോദ്ധ്യപ്പെടും. ഈ എളുപ്പത്തിൽ തുളയുന്ന കണ്ണുകേടുവരാതെ വൃത്തത്തിൽ ചുററി എടുത്താൽ അതിന്റെ മദ്ധ്യത്തിൽ ആനക്കൊമ്പിന്റെ നിറത്തിൽ ഉരുണ്ട ഒരു നെല്ലോളം വളത്തിൽ ഒരു വസ്തു വളരെ വെളുത്ത മാംസോപമമായ ഒരു സാധനത്താൽ പൊതിഞ്ഞിരിക്കുന്നതായി കാണാം. ഈ വസ്തുവാകുന്നു ഈ നാളികേരത്തിലെ പ്രജ. ഈ പ്രജ വളൎന്നാകുന്നു മേലിൽ തെങ്ങ് ഉണ്ടാവുന്നത്. നാം ചുററി എടുത്ത ദ്വാരത്തിൽക്കൂടി അകത്തേക്കു നോക്കിയാൽ പ്രജയെ പൊതിഞ്ഞിരിക്കുന്ന മാംസോപമമായ സാധനം അതിന്റെ അകം മുഴുവൻ വ്യാപിച്ചിരിക്കുന്നതുകൂടാതെ മധുരസത്തോടുകൂടിയ കുറെ ജലവും സംഭരിച്ചിരിക്കുന്നതായി കാണാം. ഇതെല്ലാം ഈ പ്രജ വളരുമ്പോൾ യഥാക്രമം അതിന്റെ ഭക്ഷണത്തിനുള്ള സാധനങ്ങളാകുന്നു. ഈ നാളികേരത്തിന്റെ ചകിരി ചിരട്ട മുതലായതു സകലവും കലാശം ഈ പ്രജയുടെ രക്ഷണമായിത്തീരുന്നു. ചകിരിയുടെ സംഘടനവിശേഷത്താൽ രണ്ട്

ഉദ്ദേശം സാധിക്കുന്നു. ഉയരത്തിൽനിന്നും താഴേ വീഴുമ്പോൾ ചിരട്ട പൊട്ടാതെ ഇരിപ്പാനും പ്ലുതത്വം എന്ന ഗുണം സിദ്ധിച്ചിരിക്കുന്നതിനാൽ ദൂരേ തെറിച്ചു പോകുന്നതിനുമാണ് ഈ വിദ്യ. ഇങ്ങിനെ അനേകം സൂത്രങ്ങൾ ഈ നാളികേരത്തിന്റെ സംഘടനത്തിൽ ഉപയോഗിച്ചിട്ടുണ്ട്.

ഒരു തെങ്ങിന്റെ വളച്ചക്കു സാധാരണ ചുരുങ്ങിയ പക്ഷം ആശാരി കോൽക്കു് ആറുകോൽ ചുററു സ്ഥലം ആവശ്യമാണ്. അതുകൊണ്ടു തെങ്ങിന്റെ സന്തതികളായ നാളികേരങ്ങൾ നേരെ ചുമട്ടിൽ വീണു മുളച്ചു തുടങ്ങിയാൽ തനിക്കു ദോഷം തട്ടുന്നതിന്ന് എളുപ്പമുണ്ട്. ഇതിനെ പരിഹരിക്കുന്നതിലാണു സാധാരണ നാളികേരക്കുല ഓലമടലിന്റെ മുകളിലായും നാളികേരം പാകമാകുന്നതുവരെ ഈ മടല് അതിന്ന് ഒരു താങ്ങായും ഇരിക്കുന്നതും പാകമാകുമ്പോൾ മടലിന്റെ മുകളിൽകൂടി ഉരസി താഴത്തു വീണു ചാടി തെറിച്ച് അതിദൂരത്തിൽ ചെന്നു കിടക്കുന്നതും. ഇങ്ങിനെ ആത്മരക്ഷക്കും പ്രജാരക്ഷക്കും നാളികേരം പ്രയോഗിച്ചിട്ടുള്ള നൈപുണ്യം പോലെ അവസ്ഥാനുസരണം മററു വൃക്ഷങ്ങളും പ്രയോഗിച്ചു കാണുന്നുണ്ട്. മാവു പക്ഷിമൃഗാദികളാലാണു തന്റെ പ്രജയെ ദൂരദിക്കിൽ നയിക്കുന്നത്. അങ്ങിനെ ചെയ്യുന്നതിൽ തന്റെ പ്രജക്കു ദോഷം തട്ടാതെ ഇരിക്കുന്നതിന്നും ഇതിലേക്കു പക്ഷിമൃഗാദികളെ ഉത്സാഹിപ്പിക്കുന്നതിന്നും വേണ്ട കരുതലുകൾ എല്ലാം ചെയ്തിട്ടുണ്ട്. കാററിനാൽ ബീജത്തെ ദൂരദിക്കിൽ പ്രവേശിപ്പിക്കുന്ന എലവ് മുതലായ ഭൂരുഹങ്ങളുടെ സൂത്രവും ആലോചനീയമാണ്. ഇതുകളെക്കൊണ്ടു അചരങ്ങൾ രക്ഷാവിഷയത്തിൽ വളരെ സാമൎത്ഥ്യം പ്രകടിപ്പിച്ചിരിക്കുന്നതായി തെളിയുന്നു. മേൽ കാണിച്ച ന്യായങ്ങൾ കൂടാതെ പശ്ചിമദിക്കുകളിൽ പ്രചാരം സിദ്ധിച്ചിരിക്കുന്ന 'സാംക്രമികന്യായം' (Theory of Evolution) ആലോചിച്ചാലും അചരങ്ങളെ ജീവിവൎഗ്ഗത്തിൽ ചേൎക്കേണ്ടതായി കാണുന്നു. അചരങ്ങളുടെ ആകൃതിയും ഏതാനും ചില സ്വഭാവവും ചരങ്ങളുടെ ഏതാനും സ്വഭാവവുമായി ചില ഭൂരുഹങ്ങൾ ഉണ്ട്. ദൃഷ്ടാന്തം തെക്കെ അമേരിക്കയിൽ 'മക്ഷികാഗ്രാഹി' (Fly-catcher) എന്ന ഒരു ചെടിയുണ്ട്. ഇതിന്റെ ഇല ഏകദേശം മനുഷ്യന്റെ കരതലത്തോടു സാദൃശമാണ്. ഈ ഇലയുടെ ഉപരിഭാഗത്ത് ഒരു മാതിരി പശയും നിറച്ചു മുള്ളുകളും ഉണ്ട്. ഈ ഇലക്കകത്തു വല്ല ഈച്ചയോ

പുഴുവോ വന്നിരുന്നാൽ ഉടൻ ആ ഇല കൂമ്പുകയും അഞ്ചുനിമിഷം കഴിഞ്ഞാൽ വീണ്ടും വിടരുകയും ചെയ്യുന്നു. അപ്പോൾ ഈ ഇലയിൽ നോക്കിയാൽ അതിൽ വന്നിരുന്ന സാധനത്തെ മുഴുവൻ ഭക്ഷിച്ചതായി കാണാം. ഈ അസുരച്ചെടി ചിലപ്പോൾ ചെറിയ പക്ഷികളെക്കൂടി ഭക്ഷിക്കുന്നു. ആകൃതിയിൽ അചരവും പ്രകൃതിയാൽ മുഴുവൻ ചരവുമായിട്ടുള്ള വസ്തുക്കളും ഉണ്ട്. ദൃഷ്ടാന്തം സഞ്ചരിക്കുന്ന ഇല (Mantis or the Walking leaf) ഇതു കാഴ്ചയിൽ ഒരു ഇലപോലെ ഇരിക്കും. യഥാർത്ഥത്തിൽ തുമ്പിജാതിയിൽ ഒരുവകഭേദമാണ്.

ഈ രണ്ടു വസ്തുവും ചരാചരങ്ങളെ വേർതിരിക്കുന്ന വരയിൽ നില്ക്കുന്നവയാണെന്ന് ആലോചിക്കേണ്ടിയിരിക്കുന്നു.

മേൽ കാണിച്ച സംഗതികളാൽ അചരങ്ങളും ജീവികളുടെ കൂട്ടത്തിൽ പെട്ടവയാണെന്നു തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു. അചരം എന്ന പദത്താൽ ശിലാപർവ്വതാദികൾകൂടി ഉൾപ്പെടുത്തി ചിലർ ഉപയോഗിച്ചു വരുന്നതിനാൽ വൃക്ഷലതാദികളുടെ സമുദായനാമമായി ഭൂരുഹം എന്ന പദത്തെയാണ് ഇനി ഞാൻ ഉപയോഗിക്കാൻ ആലോചിക്കുന്നത്.

ജന്തുശാസ്ത്രം എന്നതു ജീവിവർഗ്ഗത്തെപ്പററി പറയുന്ന ശാസ്ത്രമാകുന്നു (Biology). ഈ ശാസ്ത്രത്തെ 1. മൃഗശാസ്ത്രമെന്നും (Zoology) ഭൂരുഹശാസ്ത്രമെന്നും (Botany) രണ്ടു വലിയഭാഗമായി തിരിച്ചിരിക്കുന്നു. ഈ രണ്ടു ഭാഗങ്ങളേയും ആകൃതിശാസ്ത്രമായിട്ടും (Morphology) പ്രകൃതിശാസ്ത്രമായിട്ടും (Physiology) വിവരിക്കാവുന്നതാണ്. ഭൂരുഹശാസ്ത്രത്തിൽ വിശേഷിച്ചു വർഗ്ഗനിർണ്ണയം (Classification) എന്നൊരു ഭാഗംകൂടി ചേർത്തിട്ടുണ്ട്.

ഭൂരുഹശാസ്ത്രത്തെ ആകൃതിശാസ്ത്രമായിട്ടും പ്രകൃതിശാസ്ത്രമായിട്ടും വേറെ വേറെ പറഞ്ഞു വരുമ്പോൾ ഗ്രന്ഥവിസ്താരം ഭയന്ന് ആവശ്യാനുസരണം രണ്ടിനേയും ഇടകലർത്തി വിവരിക്കുകയും ഒടുവിൽ വർഗ്ഗനിർണ്ണയത്തെ വിവരിക്കുകയും ചെയ്വാനാണ് ആലോചിക്കുന്നത്. അന്യഭാഷകളിൽനിന്നും അവശ്യം ചില നാമങ്ങളും ഉപയോഗിക്കേണ്ടിയിരിക്കുന്നു. ഈ പ്രസ്താവന അവസാനിപ്പിക്കുന്നതോടുകൂടി ഭൂരുഹശാസ്ത്രത്തിന്റെ സംക്ഷേപമായ ഒരു ചരിത്രം കൂടി ഇവിടെ ചേർക്കുന്നു. (തുടരും)

പി. കെ. എം., ബി എ,

# പലവക

കാലംപോകുന്നുവെന്നോകലിദുരിതവിലാസത്തിലാഴുന്നുവെന്നോ
കോലംകെട്ടിക്കളിക്കുന്നിതു ശലഭകുലത്തിൻെറക്കൂത്താട്ടമെന്നോ
മേലാലെന്തെന്നുമോരാതലമലയുമൊരീലോകകീടത്തിനോത്താ-
ലാലംബം മൂലതായേ! തവപദതളിരിൽത്തങ്കിടുംപങ്കമെല്ലാം

സങ്കേതസംഭാഷണം

ആദികാലം മുതല്ക്കുതന്നെ അകാലത്തിങ്കലിരിക്കുന്ന ആളുകളായിട്ടു സങ്കേതങ്ങളെക്കൊണ്ടു സംഭാഷണം ചെയ്യുന്നതിൽ ജനങ്ങൾക്കു ഉൽകണ്ഠയുണ്ടായിരുന്നു. തുടക്കത്തിങ്കൽ ശബ്ദത്തിൻെറയോ വെളിച്ചത്തിൻെറയോ സഹായംകൊണ്ടായിരുന്നു സങ്കേതസംഭാഷണം സാധിച്ചുപോന്നിരുന്നത്. ട്രായ് നഗരത്തിൻെറ അധഃപതനം അഗ്നിജ്വാലകളെക്കൊണ്ടാണ് അഗമെമ്മനാൺ (Agamemnon) എന്ന ആൾ നഗരവാസികളെ മനസ്സിലാക്കിയത്. അലക്സാണ്ടർ എന്ന ഗംഭീരപുരുഷൻ കാഹളശബ്ദംകൊണ്ടു കാര്യം മനസ്സിലാക്കിയതായി കേട്ടിട്ടുണ്ട്. രണ്ടാം നൂററാണ്ടിൽ 'പൊളിബിയസ്സ്' ഒരു മാതിരി ദൂരസംഭാഷണരീതി കണ്ടുപിടിക്കുകയും അതുമൂലം വാക്കുകൾ അക്ഷരംപ്രതി അറിയിക്കുവാനുള്ള മാർഗ്ഗമാക്കിത്തീർക്കുകയും ചെയ്തു. അക്ഷരമാലയിലുള്ള എല്ലാ അക്ഷരങ്ങളേയും അഞ്ചു നേർ വരികളായി തിരിച്ചു, ഇത്രാമത്തെ വരിയിൽ ഇത്രാമത്തെ അക്ഷരമെന്ന സങ്കേതംകൊണ്ടു മനസ്സിലാക്കിയിരുന്നു. അകലത്തിങ്കലേക്ക് ഈ അറിവുകൊടുക്കുവാനായി രണ്ടാളുകളെ അയ്യഞ്ചു ചൂട്ടുകളോടുകൂടി ഒരേടത്തു നിറുത്തപ്പെട്ടു. ആദ്യത്തെ ആൾ ആവശ്യമുള്ള എണ്ണത്തോളം ചൂട്ടുകൾ ഉയർത്തി ഇത്രാമത്തെ വരിയിലുള്ള അക്ഷരമെന്നു ധരിപ്പിക്കുകയും രണ്ടാമത്തെ ആള് അതുപോലെതന്നെ ആ വരിയിൽ ഇത്രാമത്തെ അക്ഷരമെന്നതു കുറിക്കുകയും ചെയ്തുവന്നിരുന്നു. അതിൻെറ ശേഷം ചൂട്ടുകളുടെ സ്ഥാനത്തു സ്തംഭദീപങ്ങൾ, വെടിയുടെ ശബ്ദം, ഘണ്ടാരവം, കായൽക്കൂക്ക് മുതലായത് ഉപയോഗിച്ചിരുന്നു. അതിൻെറ

ശേഷം ഓരോരോ അൎത്ഥത്തെ കുറിക്കുന്ന പ്രത്യേകവാക്കുകളെ ഓരോരോ പ്രത്യേക സാധനങ്ങളെക്കൊണ്ടു സൂചിപ്പിക്കുവാൻ തുടങ്ങി. പക്ഷെ ഒടുവിൽ ഈ സൂത്രം അസാദ്ധ്യമായിട്ടു തള്ളിക്കളയേണ്ടതായി വന്നു. പിന്നിട ഓരോരോ പ്രത്യേക അക്ഷരങ്ങളെ കുറിക്കുവാൻ ഓരോരോ പ്രത്യേക സാധനങ്ങൾ ഉപയോഗിച്ചു തുടങ്ങി. ഈ വഴി ആദ്യം പറഞ്ഞതിനേക്കാൾ എളുപ്പമുള്ളതാണ എങ്കിലും അനേകം തവണ സങ്കേതം കാണിക്കുന്നതിനുള്ള അദ്ധ്വാനം നിമിത്തം ഈ വഴിയും ഫലിക്കാതായി. പിന്നെ പ്രയോഗിച്ച സൂത്രം രണ്ടു സാധനങ്ങളെ പല തവണയായി പല പ്രകാരത്തിൽ കാണിച്ച വാക്കുകളെ സങ്കേതപ്പെടുത്തുകയായിരുന്നു. ഇപ്പോൾ കമ്പിത്തപ്പാലിൽ 'മൊർസ്', (Morse) മാതിരിയിൽ ഉപയോഗിച്ചു വരുന്ന സങ്കേതസൂത്രത്തിന്റെ സാരം ഇതുതന്നെയാണ്. പേനകൊണ്ടോ പെനസ്സിൽകൊണ്ടോ അടയാളപ്പെടുത്തുന്നതു പോലെയുള്ള വെട്ടിന്റേയും കുത്തിന്റേയും പലമാതിരിയിലുള്ള യോഗങ്ങളെക്കൊണ്ടാണ് ഈ മോർസ് മാതിരിയിൽ അക്ഷരങ്ങളെ മനസ്സിലാക്കുന്നത്. ചുരുക്കത്തിൽ ചില വൎത്തമാനങ്ങളെ അറിയിക്കുന്നതിൽ സ്തംഭദീപങ്ങളെ ഉപയോഗിച്ചു സങ്കേതസംഭാഷണം നടത്തുന്നതാണ മുഖ്യമായിട്ടുള്ളത്. ആദിമമായ സ്തംഭദീപം അലക്സാണ്ഡ്രിയക്കടുത്തുള്ള 'ഫെറൊസ്' എന്ന സ്ഥലത്തു സ്ഥാപിക്കപ്പെട്ടതായിരുന്നു. ഇത നൂറുനാഴിക അകലം കാണത്തക്കതായിരുന്നുവത്രേ. 18-ാം നൂറാണ്ടിലാണ കമ്പിത്തപ്പാലിന്റെ ആവശ്യ അനുഭവിച്ചു തുടങ്ങിയത്. 1192-ൽ 'ചാപ്പ്' എന്ന ആളുടെ കമ്പിത്തപ്പാൽ ഫ്രാൻസിസ് ഗവൎമ്മേണ്ടു സ്വീകരിച്ചു. അതിന്റെ ശേഷം ചെയ്തിട്ടുള്ള ഓരോ പരിഷ്കാരങ്ങളെക്കൊണ്ടാണ് കമ്പിത്തപ്പാൽ ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിട്ടുള്ളത്.

---

ബോധാവാജ്ഞാനമാകുന്നൊരുമിഴിചുടുകുണ്ഡാനലേചുട്ടുപൊട്ടി-
ച്ചിധാത്രീരോഗശാലക്കകമൊരുപണിയില്ലാതെതള്ളുന്നമൂലം
ആധിവ്യാധിപ്പരപ്പിൽപ്പെട്ടമൊരുവിഷയാസക്തരോഗിക്കുമറെറ-
ന്നാധാരം തൽപദപ്പൊടിപതിവുപിഴക്കാതെസേവിപ്പതെന്യേ

## 11. കണ്ണബിന്ദു.

ചീക്കാളു ചെവികുത്തു ചെവിയടപ്പ ഇരച്ചിൽ മുതലായ കണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി 1ക്ക 8 ണ തപാൽ ചിലവു മൂന്ന കുപ്പികൾവരെ 5 ണ വേറെ.

## 12. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം പിത്തോപദ്രവങ്ങൾ വായു മലം പിടിത്തം അഗ്നിമാന്ദ്യം വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിന്ന 8 ണ തപാൽ ചിലവു 1 മുതൽ 4 വരെ ഡപ്പികൾക്ക 5 ണ വേറെ

## 13. നേത്രബിന്ദു.

കൺദനംവു കൺകുത്തു ക്രച്ചം നീരെടുപ്പ മിന്നൽ മാലക്കണ്ണ പീളക്കെട്ട ശവളച്ച് പൂവു ചെരപ്പ എരിച്ചിൽ ഇമ പുറികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിന്ന 8 ണ തപാൽ ചിലവു മൂന്ന കുപ്പികൾവരെ 5 ണ വേറെ

## 14. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും വില ഡപ്പി ഒന്നിന്ന 8 ണ തപാൽ ചിലവു 5 വരെ ഡപ്പികൾക്ക 5 ണ വേറെ

## 15. മൃഗകസ്തൂരി.

കാഷ്മീരിൽനിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട. ത്രപാത്തുക്കത്തിന്ന 48 ക. വില. ഒരു ത്രപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽ ചിലവു പുറമെ എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം.

## 16. തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണാം. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി 1 ക്ക 2 ക 8 ണ. 12 കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവർക്ക ഡസൻ 1 ക്ക 2 ക 8 ണ. ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു വി പി കമ്മീഷൻ 5 ണ പുറമെ. ഇൻഡ്യയിലും ബർമ്മയിലും 12 കുപ്പിവരെ വി. പി. കമ്മീഷൻ 5 ണ. സിലോൺ ടി 7 ണ

---

പി. സുബ്ബറായി പറങ്കിപേട. തെക്കെ ആർക്കാട ജില.



തനിച്ചും താംബൂലത്തോടുകൂടിയും ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തേയും ജീൎണ്ണിപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സംധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട്. ചളി കാസശ്വാസം ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ 4 വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. 200 ഗുളികകൾ ഉള്ള കുപ്പി 1-ക്ക വില ണ 4. 1 മുതൽ 12 വരെ കുപ്പികൾ അടങ്ങിയ ബങ്കി 1-ക്ക തപാൽകൂലി 4 ണ.

## 6. ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു 3-ണ. തപാൽ ചിലവു 2 കുപ്പിവരെ 5 ണ വേറെ

## 7. ജ്വരസംഹാരി.

കുളിൎപ്പനി മുറപ്പനി വാതപ്പനി പിത്തജ്വരം കഫജ്വരം അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില ഡപ്പി ഒന്നിനു 1 ക. തപാൽ ചിലവു 7 ണ വേറെ

## 8. ലോകപ്രസിദ്ധമായ സുഗന്ധകന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ പുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിന്നു കുളൎമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിന്നു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു 8 ണ തപാൽചിലവു 5 ണ വേറെ.

## 9. രോമസംഹാരി

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു 4 ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ

## 10. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ പുളിച്ചുതികട്ടുക നെഞ്ചുകലിക്കുക മലബന്ധം വയറുനോവു വായനാററം അജീൎണ്ണം വയറുവീൎത്തുകയറുക നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്ക അണ 8 തപാൽകൂലി 5 ണ വരെ

## 17. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില 8 ണ മൂന്നു കുപ്പിവരെ വി പികമ്മീഷൻ 5 ണ മാത്രം

## 18. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും പ്രസംഗക്കാൎക്കും പാതിരിമാൎക്കും ശബ്ദവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില 8 ണ വി പി കമ്മീഷൻ 6 കുപ്പിവരെ 6 ണ

## 19, സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിന്നു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞുമൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെദേഹത്തിന്നു ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും, ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില 8ണ വി പി കമ്മീഷൻ 3 ണ

## 20. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി ജലദോഷം തലവേദന ചുമ അതിസാരം അശസ്സു ഉറക്കമില്ലായ്മ ഇവക്കും ആന്ത്രവായു മുതലായി എല്ലാം ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില 10 ണ വി പി കമ്മീഷൻ 6 കുപ്പിവരെ 5ണ

## 21. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു വില 5 ണ, വി. പി. കമ്മീഷൻ 6 കുപ്പിവരെ 5 ണ

---

പി. സുബ്ബരായി പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട ജില്ല.

## 23. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളുൻ, ചൂട, പുഴുക്കടി, തരണം, ഒട്ടവട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെമാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മീഷൻ 5 ണ

മേത്തരം ഗോരോചനം തോല 1-ക്ക വില 5 ക. മേത്തരം കുങ്കുമകേസരം തോല 1-ക്ക വില 1 ക. മേത്തരം പച്ചക്കർപ്പൂരം, തോല 1-ക്ക വില 2 ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ, ഹന, മഗിഡമ്പു അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ടു. ഇവ ഒരു തോല തൂക്കത്തിന്ന 1 ക. 8 ണ. തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാന്തരം | ഗോരോചനം | ത്രപാത്തുക്കം | 1-ക്ക | 5 | 0 | 0 |
| ടി | മഞ്ഞൾ | ടി | 1-ക്ക | 1 | 0 | 0 |
| ടി | പച്ചക്കർപ്പൂരം | ടി | 1-ക്ക | 1 | 0 | 0 |



## 24. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്നു കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദഹനക്കേടുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാററുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്തു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും ശിശുക്കൾക്കും, ദൃഢഗാത്രന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം 1-ക്ക അണ 6 മാത്രം വി പി ചാൎജ്ജ അണ 3 പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടുജില്ല.